നവംബർ 27, 1977

ലക്കം: നൂററിപ്പതിനെട്ട്

വില: ഒരു രൂപ

# കലാകൗമുദി

**എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നു**

എഡിററർ:
എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു



Published by M. S. Sreenivasan on behalf of Laisa Publications Pvt. Ltd., Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024.

Editor: M. S. Mani

Representatives:-
BOMBAY: Mrs. Mrinalini Hegde, Phone: Office 230313 Res: 366622.

NEW DELHI: Miss Shoba Soman, Phone: Office 387952, 385311 Res: 625903.

MADRAS: Mr. P. Viswanath, Phone: Office 86649 Res: 611074.

BANGALORE: Mr. P. Jayaprakash Phone: 55169 & 56808.

COCHIN: Mr. Philip David, Phone: Res: 31934

## എഡിറേറാറിയൽ



## കവിത



## സ്പെഷ്യൽ ഫീച്ചർ



## ലഖനം



## കഥ



## നോവലെററ്



## നോവൽ



## സ്പെഷ്യൽ റിപ്പോർട്ട്



## കാർട്ടൂൺ



## പലവക



## മുഖചിത്രം

പാടലനഗരം

ഫോട്ടോഗ്രാഫർ: ശ്രീ. ആർ. കെ. ഗോയൽ

# വായനക്കാരുടെ കത്തുകൾ

## ആകാശത്തിലെ രാജൻ

പോരം ഗോഗിയുടെ വിശ്വ പ്രസിദ്ധിയാർജ്ജിച്ച നഗ്നചിത്രത്തിനു സ്ത്രീയുടെ പൂർണ്ണതയില്ല എന്ന് എനിക്കുതോന്നിയെങ്കിൽ കാരണം തുളസിയാണ്. ഒരു ശസ്ത്രക്രിയാവിദഗ്ധന്റെ ലാഘവത്തോടെ എത്ര നഗ്നമായി സ്ത്രീയെന്ന കാപട്യത്തെ ചിത്രീകരിച്ചിരിക്കുന്നു. സുസ്മിത എന്റെ മുന്നിൽ നിന്നിരുന്നു. വർഷങ്ങളോളം അവളെന്റെ ആരൊക്കെയോ ആയിരുന്നു. നീണ്ട വിരഹത്തിനു ശേഷം ഒരു മാസം മുമ്പ് ഞാൻ നാട്ടിലെത്തി അവളെത്തേടി ച്ചെന്നപ്പോൾ മരവിച്ച മനസ്സാക്ഷിയെക്കുറിച്ച് മധുരഗാനമാലപിച്ചുകൊണ്ട് അവൾ അകത്തേക്കു കയറിപ്പോയി. ആ നിമിഷത്തിൽ ഞാനും ചോദിച്ചിരുന്നു, അനന്തവിശാലവും അവിസ്മരണീയവുമെന്നു പറയപ്പെടുന്ന ഈ കാണുന്ന ആകാശം വെറും തോന്നൽ മാത്രമല്ലേ? എന്റെ ഹൃദയത്തുടിപ്പുകൾ പകർത്തിയ അസാമാന്യ പ്രതിഭയ്ക്ക് ഭാവുകങ്ങൾ!

കരുൺ എം. കാവിൽ,
മദ്രാസ്.

## സോദ്ദേശ്യകഥ

കലാകൗമുദിയുടെ നൂററിപ്പതിനാറ് ലക്കങ്ങളിലുമായി സോദ്ദേശ്യകഥ ഒന്നേ വന്നിട്ടുള്ളു. അതാണ് പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ കാലഘട്ടത്തിന്റെ ഇതിഹാസം. കുഞ്ഞബ്ദുള്ളയുടെ നാമം വാഴ്ത്തപ്പെടട്ടെ.

പാലാ ശ്രീധരൻ,
പെരുമ്പാവൂർ.

## രഘുവും ഗോപിയും

115-ാം ലക്കത്തിൽ ശ്രീ. എസ്. രാമകൃഷ്ണപിള്ള എഴുതിയ ലേഖനം-0000 കഴിഞ്ഞ് 16 മിനിട്ട് ഹൃദയസ്പർശിയായിരുന്നു.

ഇതിവൃത്തവുമായി കാര്യമായ ബന്ധമൊന്നുമില്ലാത്ത ലേഖനത്തിന്റെ രണ്ടാമത്തെ ഖണ്ഡിക എഴുതിച്ചേർത്തത് എന്തിനെന്നു മനസ്സിലാവുന്നില്ല. എഴുതിയിരിക്കുന്നതു സമ്പൂർണ്ണ അബദ്ധവും.

നമ്മുടെ നാട്ടിലെ മനുഷ്യരുടെ പേരാണ് ഇവിടെ തീററ സാധനങ്ങൾക്കുള്ളത് എന്ന അദ്ദേഹത്തിന്റെ ധാരണ അതതു സാധനങ്ങളുടെ ശരിയായ പേരു് അറിഞ്ഞുകൂടാത്തതു മൂലം ഉടലെടുത്തതാണ്. അദ്ദേഹം പേരു ചൊല്ലി എടുത്തു പറഞ്ഞിരിക്കുന്ന തീററ സാധനങ്ങളുടെ ശരിയായ ഉച്ചാരണം താഴെ ചേർക്കുന്നു.

രഘു (മീൻ) 'രോഹു'
വസുമതി (അരി) 'വാസ്മതി'
സരസു (കടുക്) 'സർസോം'
ഗോപി (മുട്ടക്കോസ്) 'ഗോഭി'

സരോജ് മോഹൻ,
ജബൽപൂർ.

## അഭയാർത്ഥികളും മഴവില്ലുകളും മററും

കൗമുദി ന്യൂസ് സർവീസിന്റെ ഫീച്ചറുകൾ പതിവായി വായിക്കാറുണ്ട്. കഴിഞ്ഞ ലക്കത്തിലെ 'അഭയാർത്ഥികളും, മഴവില്ലും ചില അമ്മമാരും' ആസ്വാദ്യകരമാണ്.

ജീവിതത്തിന്റെ ഒഴുക്കിൽ രണ്ടുനാലു വർഷങ്ങൾക്കുമുമ്പ് തെസ്പൂരിലും ഷില്ലോങ്ങിലുമെല്ലാം, ഹ്രസ്വമായ, അർത്ഥമില്ലാത്ത അലച്ചിലുകൾ നടത്തി എക്കാലവും ഓമനിക്കാവുന്ന സുഖദസ്മൃതികളെ മനസ്സെന്ന ചിമിഴിലടച്ച് ഒതുങ്ങിക്കൂടുമ്പോൾ ഇതാ എന്റെ വിചാരങ്ങളുടെ പക്ഷി ചിറകണത്തുകയായി. ഗവർണർ ലേക്കും, ഡോൺബോസ്കോ സ്ക്വയറും, പൊലീസ് ബസാറും ചുററിക്കറങ്ങി സായാഹ്ന സവാരിനടത്തുമ്പോൾ ചങ്ങാതികളുണ്ടെങ്കിൽ നമുക്ക് എന്തെല്ലാം കൊച്ചു വർത്തമാനങ്ങൾ എഴുതി അയയ്ക്കാം.

വൈദേശികച്ചുവയുള്ള, പൈൻമരങ്ങൾ പൊതിഞ്ഞു കിടക്കും പർവ്വതനഗരം. ലുഷായി കന്യകകളുടെ നഗരം! നീലപ്പൂത്തി വിടർത്തും കുന്നുകൾ. കാടുകൾ തടവറ തീർത്ത ഇരുണ്ടഭൂമിക. അവിടെ ഉണർവുതേടുന്ന ജീവിതങ്ങൾ.

ന്യൂസ് സർവീസിനു്, ആസ്സാമിനെക്കുറിച്ച്, ഗിരിതടങ്ങളെക്കുറിച്ച് ഇനിയുമെത്രയോ വാങ്മയചിത്രങ്ങൾ എഴുതി അയയ്ക്കാനുണ്ടാവും.

ബി. ജി. കെ. നായർ,
കൊച്ചി.

## നോവലുകളുടെ താഴ്ന്ന നിലവാരം

സമകാലീന പ്രസിദ്ധീകരണങ്ങളിൽ, വൈവിദ്ധ്യമാർന്ന വിഷയസന്നിവേശത്തിലെങ്കിലും, മുൻപന്തിയിൽത്തന്നെയാണ് കലാകൗമുദി. പക്ഷേ, കലാകൗമുദിയിൽ പ്രകാശിതമായിക്കാണുന്ന നോവലുകൾ മിക്കവയും താല്ക്കാലികമായകൗതുകത്തിനപ്പുറം വായനക്കാരന്റെ ആസ്വാദനബോധത്തിനു പുതിയ മാനങ്ങൾ പകരാൻ കരുത്തുള്ളവയല്ലെന്നു ഖേദപൂർവ്വം സൂചിപ്പിക്കട്ടെ; ഇതു് കലാകൗമുദിയെക്കുറിച്ചു മാത്രമുള്ള ഒരാരോപണമല്ലെങ്കിൽക്കൂടി. ഖണ്ഡശഃ പ്രസിദ്ധീകരിക്കുന്ന നീണ്ട നോവലുകളെക്കാൾ കൂടുതൽ ആകർഷണീയമായി തോന്നിയിട്ടുള്ളതു് ലഘുനോവലുകളാണ്. ഒ. വി. വിജയന്റെ 'എണ്ണ'യും, എൻ. പി. മുഹമ്മദിന്റെ 'എണ്ണപ്പാടവും' സ്മരണീയമാണ്. പ്രസിദ്ധരായവരുടെ കൃതികളോടുള്ള കമ്പം, ഏതു പ്രസിദ്ധീകരണത്തിനും സ്വാഭാവികമായുണ്ടാവാം. യുവ നോവലിസ്ററുകളെ കണ്ടെത്താനും അവരുടെ മികച്ച കലാസൃഷ്ടികളെ പ്രസിദ്ധീകരണത്തിലൂടെ അംഗീകരിക്കുവാനും കലാകൗമുദിക്കു കഴിയുമെങ്കിൽ, ഞങ്ങൾ ഏറെ കൃതാർത്ഥരാണ്. കലാകൗമുദിയുടെ എല്ലാ സംരംഭങ്ങൾക്കും തെളിഞ്ഞ ഭാവുകങ്ങൾ.

പി. രവീന്ദ്രൻനായർ,
ചാലക്കുടി.

## വയലാറും അന്തർജ്ജനവും

ആദ്യത്തെ വയലാർ സ്മാരക അവാർഡ് ശ്രീമതി ലളിതാംബിക അന്തർജ്ജനത്തിനു് നൽകിയതിലുള്ള നിതാന്തമായ ഔചിത്യത്തെ താങ്കൾ പ്രകീർത്തിച്ചിരുന്നല്ലോ. തീർച്ചയായും ആ ഔചിത്യത്തിനു് മററൊരു മാനം കൂടിയുണ്ട്. പത്തുമുപ്പതു സുദീർഘസംവത്സരങ്ങളിലെ ഉററ മൈത്രീബന്ധമാണ് അന്തർജ്ജനത്തിനും വയലാറിനും തമ്മിലുണ്ടായിരുന്നതു്. അവർ അന്യോന്യം അയച്ച കത്തുകൾക്കു് കണക്കില്ല. 'പ്രിയപ്പെട്ട ചേച്ചീ' എന്നാണ് വയലാർ നിയമേന അഭിസംബോധന ചെയ്തിരുന്നതു്. അന്തർജ്ജനം എഴുതിയിരുന്നതാവട്ടെ കൊച്ചനിയനെന്നു പോലെയും. വയലാറിനു് മററൊരു പ്രിയപ്പെട്ട ചേച്ചി ഉണ്ടായിരുന്നില്ല. അമ്മയ്ക്കൊരൊററ മകനായിപ്പിറന്ന വയലാറിനു് ഒരു കൂടപ്പിറപ്പ്, വിശേഷിച്ചും ഒരു സഹോദരി, ഇല്ലാതിരുന്നതിന്റെ കുറവുകളും അദ്ദേഹത്തിന്റെ കത്തുകളിൽ ധ്വനിച്ചിരിക്കാം. 'കൂടപ്പിറപ്പ്' എന്ന ചലച്ചിത്രത്തിനാണ് ആദ്യം വയലാർ ഗാനരചന നിർവ്വഹിച്ചതെന്നും ഓർക്കുക.

വയലാറിനോട് അന്തർജ്ജനത്തിനുണ്ടായിരുന്ന വാത്സല്യം ഇതാ ഈ വരികളിൽ അവികലമായി പ്രകാശിച്ചു നിൽക്കുന്നു: "കുട്ടൻ എനിക്കു് ആരായിരുന്നു? പുത്രതുല്യനായ അനുജൻ. കുട്ടന്റെ ചരമമറിഞ്ഞ് അമ്മയെ സന്ദർശിക്കാൻ വയലാറിലേക്കു തിരിച്ച ഞാൻ വഴിക്കു് എറണാകുളത്തുവച്ച് ഹൃദയക്ഷോഭംകൊണ്ടു് ആസ്പത്രിയിൽ കിടക്കേണ്ടിവരികയാണ് ചെയ്തതു്... പക്ഷേ, ഒരിക്കൽ ഞാൻ വയലാറിൽ വരും. ഭാരതിയെയും അമ്മയെയും കുട്ടികളെയും ഇതുവരെ കണ്ടില്ല. ആഗ്രഹമില്ലാഞ്ഞിട്ടല്ല. സാധിച്ചില്ല. ഏതായാലും ശ്രാദ്ധദിനത്തിൽ അവിടെവന്നു് പ്രസംഗിക്കാനുള്ള മനക്കരുത്തു് ഇപ്പോഴും ഇല്ല. യഥാർത്ഥമായ ദുഃഖം പ്രകടനത്തെ വെറുക്കുന്നു" (ഒരു സ്വകാര്യക്കത്തിൽ നിന്നു്.)

കളവങ്കോടം ബാലകൃഷ്ണൻ,
ചേർത്തല.

## ചൊറിച്ചിൽ

ആദരിക്കേണ്ടവരെ അവമാനിക്കുന്നതാണ് കലയെങ്കിൽ ശ്രീ. പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ കാലഘട്ടത്തിന്റെ ഇതിഹാസം' എന്ന കഥയും കലയാണ്. ആയിരം കൈകൾകൊണ്ടു് ചൊറിഞ്ഞാലും മാറാത്ത ചൊറിച്ചിലാണ് ആ കഥ ഉളവാക്കിയതു്.

പി. എസ്. ശശിധരൻ,
കുത്തിയതോട്.

## ഒരു റാഗിംഗിന്റെ ഓർമ്മ

കെ. എൻ. എസ്. എഴുതിയ "മൂത്രം പേയ"ത്തിൽ (കലാകൗമുദി ഒക്ടോബർ 16) മൂത്രം കുടിക്കേണ്ടിവന്നിട്ടുള്ളവർ, ജയിൽപ്പുള്ളികളും അവരെപ്പോലുള്ളവരുമാണെന്നെഴുതിക്കണ്ടു. എന്നാൽ പ്രൊഫഷനൽ കോളേജിൽ പഠിച്ചിട്ടുള്ളവർക്കും (അവരുടെ ഒന്നാം വർഷത്തിന്റെ തുടക്കത്തിൽ) ഇതിനുള്ള 'ഭാഗ്യം' സിദ്ധിക്കുന്നു എന്ന കാര്യം ഓർമ്മപ്പെടുത്തട്ടെ!

ഒരു പൂർവ്വ എൻജിനീയറിംഗ്
വിദ്യാർത്ഥി, കോലത്തറ.





## എഡിറേറാറിയൽ

# അരുതുകൾ

പുഴകൾ പോലെയാണ് സെക്സിന്റെ അന്വേഷണത്തിൽ കുട്ടികളുടെ മനസ്സ്. കടലിലെത്തുംവരെ അതു് തെറിച്ചും തെറിപ്പിച്ചും പതഞ്ഞും പതപ്പിച്ചും വളഞ്ഞും പുളഞ്ഞും ഏകാഗ്രമായി ഒഴുകിക്കൊണ്ടിരിക്കും.

ഇന്ത്യയിൽ സെക്സ് ഒരു വിചിത്ര സങ്കല്പമാണ്. വിവാഹനാൾ മുതൽ മാത്രം അറിയാനും ആരംഭിക്കാനും അനുവദിച്ചിട്ടുള്ള ഒരു ആവശ്യം. അതിനുമുമ്പുള്ള സെക്സ്, പാപമായി കരുതുന്ന ഒരു സമൂഹമാണ് നമ്മുടേതു്. കുട്ടികൾ അതിനെപ്പററി അറിഞ്ഞുകൂടാ. ചോദിച്ചുകൂടാ. പറഞ്ഞുകൂടാ. കേട്ടുകൂടാ. ആലോചിച്ചുകൂടാ. കാരണം, സെക്സ്, വിവാഹം കഴിഞ്ഞവർക്കു മാത്രമുള്ള ഒരഭ്യാസമാണ്. പക്ഷേ, നമ്മുടെ കുട്ടികൾ അമ്പലഗോപുരങ്ങളിലെ ദിവ്യഭോഗശില്പങ്ങളും, തെരുവുഭിത്തികളിലെ ചുവന്ന ത്രികോണവും, സിനിമാപരസ്യങ്ങളിലെ തുടയും മുലയുമൊക്കെ കണ്ടാണ് വളർന്നു വരുന്നതു്. അവർ നിഷേധിക്കപ്പെട്ട കനി തേടിപ്പോവുക സ്വാഭാവികംമാത്രം.

"അമ്മേ, ഞാനെങ്ങനെ പിറന്നു?" എന്നു് കുഞ്ഞു ചോദിച്ചാൽ മൊഴി മുട്ടുന്ന അമ്മമാരാണ് നമുക്കുള്ളതു്. ദൈവം തന്നതാണെന്നും, അച്ഛൻ വാങ്ങിക്കൊണ്ടുവന്നതാണെന്നും പറഞ്ഞൊഴിയാനേ അമ്മമാർക്കറിയൂ. ഇതു വീട്ടിൽ. സ്കൂളിലോ?

റോബർട്ട് ക്ലൈവുമാരുടെയും മുകിലൻമാരുടെയും എട്ടുവീട്ടിൽ പിള്ളമാരുടെയും വീരാപദാനങ്ങളും, ഭൂമിയുടെ അച്ചുതണ്ടിന്റെ ചരിവും, ജൈനമതത്തിന്റെ ഉത്ഭവവും, കാളിദാസൻ ജീവിച്ചിരുന്ന കാലഘട്ടവും, നെപ്പോളിയൻ ചക്രവർത്തിയുടെ ഉയരവും മററുമാണ് അദ്ധ്യാപകർ മൊഴിയുന്നതു്. 'രാസലീല'യുടെ (ശ്രീകൃഷ്ണനും ഗോപസ്ത്രീകളും എന്ന പാഠം) അർത്ഥം ചോദിച്ചതിനു്, അച്ഛനെ വിളിച്ചുകൊണ്ടുവാ എന്നു പറഞ്ഞു് ക്ലാസ്സിനു പുറത്തിറക്കിവിട്ട അദ്ധ്യാപകനെയാണ് ഇതെഴുതുമ്പോൾ ഓർമ്മ വരുന്നതു്.

അമ്മ പറയുന്നില്ല. അച്ഛൻ പറയുന്നില്ല. സാറു പറയുന്നില്ല. കുട്ടി രഹസ്യവഴി തേടുന്നു. സ്കൂളിലെ മൂത്രപ്പുര സാഹിത്യം മലയാള പാഠാവലിയെക്കാൾ അവനു് ഹൃദിസ്ഥമാകുന്നു. സ്കൂളിൽനിന്നു് കാളേജിലേക്കു കയറുമ്പോൾ അധോലോക സാഹിത്യങ്ങളും അശ്ലീല ചിത്രങ്ങളും അവന്റെ സന്തത സഹചാരിയായി മാറുന്നു. സെക്സ് വിദ്യാഭ്യാസം നൽകുന്നതിനെക്കാൾ സെക്സ് വൈകൃതങ്ങളിലേക്ക് ഈ പ്രസിദ്ധീകരണങ്ങൾ അവരെ നയിക്കുന്നു. കുട്ടികളെ കുററം പറയാൻ നമുക്കെന്തവകാശം? സെക്സ് വിദ്യാഭ്യാസം നേരായ വഴിയിലൂടെ നൽകാൻ നാം തയ്യാറാകാത്തപ്പോൾ വളഞ്ഞ മാർഗ്ഗത്തിലൂടെ അവർ കിട്ടുന്നതു് കൈക്കലാക്കുന്നു. മെഡിക്കൽ കാളേജുകളിലും എൻജിനീയറിംഗ് കാളേജുകളിലും റാഗിംഗിന്റെ പേരിൽ നടത്തപ്പെടുന്ന ലജ്ജാകരമായ വിക്രിയകൾക്കുള്ള കാരണവും ഇതുതന്നെ. പെൺകുട്ടികളുടെ പെററിക്കോട്ട് പൊക്കിനോക്കാനും പാൻറീസ് മണപ്പിക്കാനും പ്രൊഫഷണൽ കാളേജ് വിദ്യാർത്ഥികൾക്കുള്ള ഔൽസുക്യം, നമ്മുടെ കുട്ടികളുടെ മനസ്സ് എത്രമാത്രം ദുഷിച്ചിരിക്കുന്നു എന്നല്ലേ കാണിക്കുന്നതു്.

ശരീരം നിലനിറുത്താൻ ആഹാരവും വംശം നിലനിറുത്താൻ ഇണചേരലും മനുഷ്യനും മാടിനും പ്രകൃതി ഒരുപോലെ വിധിച്ചിട്ടുള്ള ഉപാധികളാണ്. ആഹാരം ജനിക്കുമ്പോൾമുതൽ ആവശ്യമാണ്. ഇണചേരൽ ഒരു പരുവപ്പെടലിനുശേഷവും. അറിവും സംസ്കാരവുമുള്ള മനുഷ്യൻ മാടിന്റെ മാർഗ്ഗം അവലംബിക്കരുതല്ലോ. ശാസ്ത്രത്തിലും കലകളിലും വിജ്ഞാനം നേടുന്ന മനുഷ്യൻ ഇക്കാര്യത്തിൽ അറിവിനെതിരെ അരുതുകൾ ഉയർത്തുന്നതു് അപഹാസ്യമാണ്.

സെക്സിന്റെ പ്രാഥമിക ധർമ്മമെന്തായാലും ജീവിതത്തിൽ ആനന്ദത്തിന്റെ ഉറവിടങ്ങളിൽ ഒന്നാണതു്. അതിനെ മനുഷ്യോചിതമായ രീതിയിൽ സംസ്കരിച്ചെടുക്കാൻ സെക്സ് വിദ്യാഭ്യാസം കൊണ്ടുമാത്രമേ കഴിയൂ. ദാമ്പത്യജീവിതം സമ്പൂർണ്ണമായി സംതൃപ്തമാകാനും അതാവശ്യമാണ്. വികലമായ ചരിത്രബോധം കുത്തിനിറച്ച് ക്ലാർക്കുമാരുടെ കുപ്പിണികളെ വാർത്തെടുക്കുന്ന നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായം, ഈ ഭൂമുഖത്തെ ഏററവും അമൂല്യമായ മനുഷ്യ ജീവിതത്തിന്റെ വിശുദ്ധിയെപ്പററി ഒരിക്കലും കുട്ടികളെ ഉൽബുദ്ധരാക്കുന്നില്ല.

സെക്സ് ജീവശാസ്ത്രപരമായ യാഥാർത്ഥ്യമാണെന്നു് അംഗീകരിക്കാൻ നാം തയ്യാറാകണം.



ചെന്നായ് വളർത്തിയ കുട്ടികൾ

**ചെന്നായ് വളർത്തിയ രണ്ടു പെൺകുട്ടികളുടെ കഥയാണിതു്. മിഡ്നാപൂരിൽ നടന്ന ആ സംഭവത്തെപ്പററി ചാറത്സ് മക്ലീൻ എഴുതിയ ചെന്നായ്ക്കുട്ടികൾ എന്ന ഗ്രന്ഥത്തെ ഉപജീവിച്ചു് തയ്യാറാക്കിയതാണു് ഈ ഫീച്ചർ**

**കു**ട്ടികളെ മൃഗങ്ങൾ വളർത്തുക! എന്നും എല്ലാവരെയും വിസ്മയിപ്പിച്ചിട്ടുള്ള ഒരപൂർവ്വ സാദ്ധ്യതയാണിതു്. ഇരുപതുകളിൽ, കൽക്കത്തയ്ക്കടുത്തു് മിഡ്നാപൂരിൽ അങ്ങനെയൊരു സംഭവമുണ്ടായി. ജെ. എ. എൽ. സിംഗ് എന്നൊരു പുരോഹിതൻ മിഡ്നാപ്പൂരിൽ ഒരു അനാഥാലയം നടത്തിയിരുന്നു. അദ്ദേഹത്തിന്റെ ഡയറി

**കൗമുദി**
**ന്യൂസ്**
**സർവീസ്**

കളിൽ നിന്നാണ് ഈ അതിശയ സംഭവം ആദ്യമായി ലോകം അറിയുന്നതു്.

1920 ഒക്ടോബറിൽ സിംഗിന്റെ ഡയറി തുടങ്ങുന്നു. മതപരിവർത്തനം ലാക്കാക്കി അദ്ദേഹം ഗ്രാമങ്ങൾതോറും സഞ്ചരിച്ചിരുന്നു. ധെങ്കനാലിയാ എന്ന ഗ്രാമത്തിൽ വച്ചു് നാട്ടുകാരിൽനിന്നും അദ്ദേഹം അത്ഭുതകരമായ ഒരു വിവരം ഗ്രഹിച്ചു. മനു



# ചെന്നായ്ക്കുട്ടികൾ

ഷ്യനോ മൃഗമോ എന്നു് നിശ്ചയമില്ലാത്ത ജീവികളെ ഒരു തള്ളച്ചെന്നായുമൊത്തു് പലപ്പോഴും കണ്ടു എന്നു് അവർ സിംഗിനോടു പറഞ്ഞു. അവ പ്രേതങ്ങളാണെന്നു് ഗ്രാമീണർ വിശ്വസിച്ചു. അതിൽനിന്നും തങ്ങളെ രക്ഷപ്പെടുത്തണം, പുരോഹിതനായ സിംഗിനോടു് അവർ യാചിച്ചു.

ആദ്യം ഇതിൽ അദ്ദേഹം വിശ്വസിച്ചില്ല. എന്നാൽ ഗ്രാമവാസികളിൽ പലരും ഈ സംഭവം വിവരിക്കുകയും, ആ കാഴ്ച കണ്ടവർതന്നെ കൂടുതൽ വിവരങ്ങൾ നൽകുകയും ചെയ്തപ്പോൾ സിംഗിനും അതിൽ താല്പര്യം തോന്നി. പക്ഷേ, പ്രേതത്തെപ്പിടിക്കാൻ അദ്ദേഹത്തോടൊപ്പം ചെല്ലാൻ നാട്ടുകാരാരും ഒരുക്കമായിരുന്നില്ല. "അങ്ങു് ഇവിടെനിന്നും പോകും. ഞങ്ങൾക്കു് ഇവിടം വിട്ടു പോകാൻ ഇടമില്ല. രാത്രിയാകുമ്പോൾ ആ പ്രേതങ്ങൾ ഞങ്ങളെ കൊല്ലും," അവർ പറഞ്ഞൊഴിഞ്ഞു. കാട്ടിൽ ഒററയ്ക്കു പോയി പ്രേതങ്ങളെ പിടിക്കാൻ സിംഗിനു കഴിയുമായിരുന്നില്ല. അവസാനം ഹെൻറി റിച്ചാർഡ്സെന്നും, പീററർ റോസെന്നും പേരുള്ള രണ്ടു റയിൽവേ ജീവനക്കാരുടെ സഹായം അദ്ദേഹം തേടുകയും അവരുമൊത്തു് പ്രേതങ്ങളെ തേടി സിംഗ് പുറപ്പെടുകയും ചെയ്തു.

## വിരൂപമായ രണ്ടു പ്രേതങ്ങൾ

മരത്തിനു മുകളിൽ കെട്ടിയുറപ്പിച്ച പരണിൽ സംഭ്രമവും ഭീതിയും നിറഞ്ഞു നിന്നു. മൺകൂനയ്ക്കപ്പുറത്തു് ഒരാൾപ്പൊക്കത്തിൽ വളർന്നു നിന്നിരുന്ന പുൽക്കൂട്ടത്തിൽ നിന്നും കുളക്കോഴികൾ തല പൊക്കുകയും, ചുററുപാടും ശ്രദ്ധിക്കുകയും ചെയ്യുന്നതു് ബൈനോക്കുലറിലൂടെ സിംഗ് കണ്ടു. അകലെ നിന്നും ഒരു രോദനംപോലെ ഉയർന്ന അജ്ഞാതമായ ഒരു പക്ഷിയുടെ മൂളൽ മഞ്ഞുകട്ടയിൽ ചരൽക്കട്ടകൾ വലിച്ചെറിയുന്നതുപോലെ തോന്നി. നേർത്ത വെട്ടത്തിൽ കാണാമായിരുന്ന മൺകൂനയിൽത്തന്നെ സിംഗ് ശ്രദ്ധിച്ചുനോക്കിയിരുന്നു. പെട്ടെന്നു് ഒരു വാവൽ ചിറകിട്ടടിച്ചു് അവരുടെ തലയ്ക്കുമുകളിലൂടെ പറന്നുപോയി. മൺകൂനയുടെ അററത്തുള്ള സുഷിരത്തിലൂടെ ഒരു ചെന്നായ് പുറത്തുവന്നു് അടുത്തുള്ള പച്ചിലക്കാട്ടിലേക്കു മറഞ്ഞു. അതിന്റെ പിന്നാലെ ഒരു ചെന്നായ്, തുടർന്നു് മറെറാന്നു്, അതിന്റെ പിന്നിൽ രണ്ടു ചെന്നായ്ക്കുട്ടികൾ; അവയ്ക്കു പിന്നാലെ മറെറന്തോ...അതേപ്പററി അദ്ദേഹം ഡയറിയിൽ ഇങ്ങനെ എഴുതുന്നു:

"ചെന്നായ്ക്കുട്ടികൾക്കു പിന്നിൽ, പ്രേതമെന്നു തോന്നുന്ന രണ്ടു രൂപങ്ങൾ. തങ്ങൾ. കൈയും കാലും ഉടലും മനുഷ്യനെപ്പോലെ. ഉടലിനു മുകളിൽ തല ഒരു വലിയ പന്തുപോലെ ചുമലോടു ചേർന്നു് താണുകിടന്നിരുന്നു. ശിരസ്സ് കുനിഞ്ഞിരുന്നതുകൊണ്ടു് മുഖം അവ്യക്തമായിരുന്നു. ഒന്നിനു പിറകെ മറെറാരു ജീവിയും. രണ്ടാമത്തെ ജീവി ആദ്യത്തേതിനേക്കാൾ അല്പം ചെറുതായിരുന്നു. കത്തിത്തിളങ്ങുന്ന കണ്ണുകൾ. മനുഷ്യനേത്രങ്ങൾപോലായിരുന്നില്ല. രണ്ടു ജീവികളും നാലു കാലുകളിൽ ഓടിപ്പോയി..."

ആ ജീവികളെ കണ്ടയുടൻ റോസും റിച്ചാർഡ്സും തോക്കു ലാക്കാക്കി. ശ്രദ്ധാപൂർവ്വം നോക്കിയിരുന്ന സിംഗ് അതു കണ്ടില്ല. എങ്കിലും നിറയൊഴിക്കുംമുമ്പു് അദ്ദേഹം തോക്കിൽ കയറിപ്പിടിക്കുകയും, തന്റെ ബൈനോക്കുലർ അവർക്കു നൽകുകയും ചെയ്തു. പ്രേതങ്ങളെയല്ല മനുഷ്യജീവികളെയാണു് താൻ കാണുന്നതെന്നു് അപ്പോഴേ തോന്നിയിരുന്നുവെന്നു് പിന്നീടു് സിംഗ് പറഞ്ഞു.

അടുത്തദിവസം പരണിലിരുന്നു്, അവർ ആ കാഴ്ച കണ്ടു. രണ്ടാമതും ആ ജീവികളെ കണ്ടതോടെ മനുഷ്യജീവികളല്ലാതെ മറെറന്തോ അത്ഭുതജീവികളാണെന്ന സംശയം തീർത്തും മാറിക്കഴിഞ്ഞു. തുടർന്നു് മൺകൂന വെട്ടിപ്പൊളിച്ചു് ആ മനുഷ്യജീവികളെ രക്ഷിക്കാൻ സിംഗും പാർട്ടിയും സാന്താൾ വർഗ്ഗക്കാരോടു് സഹായത്തിനഭ്യർത്ഥിച്ചെങ്കിലും അവരതിനു് തയ്യാറായില്ല.

## രക്തസാക്ഷിയായ തള്ള ചെന്നായ്

ഒരാഴ്ച കഴിഞ്ഞു്, ലോധാ എന്ന വർഗ്ഗത്തിൽപ്പെട്ട ഒരു സംഘവുമായി വീണ്ടും സിംഗ് അവിടെയെത്തി. മൺകൂന വെട്ടിപ്പൊളിക്കുകയായിരുന്നു ഉദ്ദേശ്യം. അതനുസരിച്ചു് അദ്ദേഹം കൂട്ടിക്കൊണ്ടു വന്നവർ മൺകൂന വെട്ടിപ്പൊളിക്കാനും തുടങ്ങി. പെട്ടെന്നു് ആ കൂനയുടെ രണ്ടുവശത്തുനിന്നുമായി രണ്ടു ചെന്നായ്ക്കൾ അലറിവിളിച്ചു് ക്രുദ്ധരായി ചാടിയോടി മറഞ്ഞു. അതിനിടയിൽ മൂന്നാമതൊരെണ്ണവും പ്രത്യക്ഷപ്പെട്ടു. ചെന്നായ്ക്കളെ നേരിടാൻ ലോധാവർഗ്ഗക്കാർ തയ്യാറെടുക്കുന്നതിനിടയിൽ, മൂന്നാമതു വന്ന ചെന്നായ് മൺകൂനയിലെ സുഷിരത്തിലൂടെ അകത്തു കയറി, കുറച്ചുകഴിഞ്ഞപ്പോൾ വീണ്ടും പുറത്തുവരികയും, ലോധാ വർഗ്ഗക്കാരുടെ നേർക്കു ചാടി വീഴുകയും ചെയ്തു. അമ്പും വില്ലുമായി ഉന്നം നോക്കിനിന്നിരുന്ന അതിലൊരുവൻ, അതിനെ എയ്തിട്ടു. പെൺ ചെന്നായ് ചത്തുവീണു. കുട്ടികളെ രക്ഷിക്കാൻ തള്ള കാണിച്ച വീരപരാക്രമങ്ങളിൽ മനസ്സു തളർന്നു്, തനിക്കൊന്നും ചെയ്യാനാവാതെ നോക്കിനിൽക്കാനേ കഴിഞ്ഞുള്ളു എന്നു് സിംഗ് ഡയറിയിൽ എഴുതിയിട്ടുണ്ടു്.

മൺകൂന വെട്ടിപ്പൊളിച്ചു് അകത്തു കണ്ടതിനെപ്പററി സിംഗ് എഴുതുന്നു:

"രണ്ടു ചെന്നായ്ക്കുട്ടികളും, പേടിപ്പെടുത്തുന്ന രണ്ടു രൂപങ്ങളും ഒരു മൂലയിൽ ചേർന്നു കിടക്കുന്നു. ഓരോന്നിനെയായി വേർപെടുത്തുക ഏത്രയും ദുഷ്കരമായിരുന്നു. പ്രേതങ്ങളെന്നു് കരുതിയിരുന്ന ആ രണ്ടു ജീവികൾ ചെന്നായ്ക്കുട്ടികളെക്കാൾ രൗദ്രതയോടെയാണു പെരുമാറിയതു്. ഞങ്ങൾ അടുത്തുചെന്നപ്പോൾ കൈയും കാലുമനക്കി ശബ്ദമുണ്ടാക്കി. ഉടലിൽത്തൊട്ടപ്പോൾ അവ കൂടുതൽ കെട്ടിപ്പിടിച്ചു് കിടന്നു... നാലു് ഷീററുകൾ ഞാൻ കൊണ്ടുവന്നു. ഓരോഷീററായി ഓരോന്നിന്റെയും പുറത്തെടുത്തിട്ടു് അവയെ പൊതിഞ്ഞുകെട്ടി. ശ്വസിക്കാൻ തല മാത്രമേ പുറത്തിടാൻ അനുവദിച്ചുള്ളു. അമ്പേററു് ചത്തുകിടന്ന തള്ള ചെന്നായ്ക്കു് കുറച്ചുദൂരത്തായി, കൈകാലിട്ടടിച്ചു കൊണ്ടിരുന്ന നാലു് പൊതിക്കെട്ടുകൾ കൊണ്ടുവച്ചു."

വൃത്തിയും വെടിപ്പുമുള്ള ആ രഹസ്യസങ്കേതം സിംഗിനെ അത്ഭുതാധീനനാക്കി. "ഒരു എല്ലിൻ കഷണംപോലും അവിടെയെങ്ങുമില്ലായിരുന്നു. അത്രയ്ക്കു വൃത്തിയുള്ളതായിരുന്നു അവയുടെ സങ്കേതം. ചെന്നായ്ക്കൂട്ടുകൾക്കുള്ള പ്രത്യേകമായ ഗന്ധം മാത്രമേ എടുത്തുപറയത്തക്കവിധം അവിടെ ഉണ്ടായിരുന്നുള്ളു."

ചെന്നായ്ക്കൂട്ടുകൾ വളരെ വൃത്തിയുള്ളതാണെന്നു് അന്നാട്ടിലെ മഹാരാജാവിന്റെ വേട്ടക്കാരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. കൂട്ടിനു പുറത്തു പോയാണു് ചെന്നായ്ക്കൾ "ശുദ്ധിവരുത്തുന്നതെ"ന്നും മുലകുടി മാറാത്ത കുട്ടികളുടെ കാഷ്ഠവും മൂത്രവും തള്ള ചെന്നായ് തുടച്ചു വൃത്തിയാക്കാറുണ്ടെന്നും അവർ അനുഭവം ഉദ്ധരിച്ചു് പറയുന്നുണ്ടു്.

ലോധാവർഗ്ഗക്കാർക്കു് കൂലികൊടുത്തശേഷം, നാലു പൊതികളുമായി സിംഗ് യാത്ര തിരിച്ചു. ആ ഗ്രാമത്തിലെ തലവനിൽനിന്നും, മുളകൊണ്ടുണ്ടാക്കിയ രണ്ടു കൂടുകൾ ഇതിനായി അദ്ദേഹം വാങ്ങി. കൂടുകൾക്കകത്തു് പൊതികൾ നിക്ഷേപിച്ചു് ഒരു കാളവണ്ടിയിലായിരുന്നു അദ്ദേഹത്തി

ന്റെ യാത്ര. അത്ഭുതകരമായ ഈ വാർത്ത അതിനകം ഗ്രാമഗ്രാമാന്തരങ്ങൾ അറിഞ്ഞു കഴിഞ്ഞു. പുരോഹിതൻ പിടിച്ച പ്രേതത്തെ കാണാൻ വളരെയേറെപ്പേർ അവിടെയെത്തി. ജിജ്ഞാസാഭരിതരായ ആളുകളെല്ലാം പോയിക്കഴിഞ്ഞശേഷം, ഗ്രാമത്തിൽക്കൊണ്ടുവന്ന ഈ ജീവികളെ കുളിപ്പിച്ച് വൃത്തിയാക്കാൻ ഒരുശ്രമം നടത്തുകയുണ്ടായി. ചെളിയും അഴുക്കും കട്ടിപിടിച്ചതായിരുന്നു അവയുടെ ഉടൽ. ചെന്നായ് ഗന്ധം നിറഞ്ഞ അവയുടെ ദേഹത്ത് നിറയെ ചെറുപ്രാണികളും ഈച്ചകളും പററിപ്പിടിച്ചിരുന്നു. പക്ഷേ, കുളിപ്പിക്കാനുള്ള ശ്രമം വിഫലമായി. വെള്ളം കോരിയൊഴിക്കാൻ, ചീറിക്കൊണ്ടിരുന്ന അവ സമ്മതിച്ചില്ല. എങ്കിലും കുറച്ച് ചെളി കഴുകിക്കളയാൻ കഴിഞ്ഞു. ചെളി പോയ ഭാഗമാകെ ചോര പൊട്ടിപ്പൊടിഞ്ഞ ചെറിയ മുറിവുകളായിരുന്നു. നാലുകാലിൽ നടന്നതിന്റെ ഫലമായി പാടുകൾ നിറഞ്ഞതായിരുന്നു അവയുടെ കൈമുട്ടുകളും കാൽമുട്ടുകളും. വളരെ മെലിഞ്ഞ ദേഹപ്രകൃതിയായിരുന്നുവെങ്കിലും നല്ല ആരോഗ്യമുണ്ടായിരുന്ന ആ ജീവികളിൽ, കൊരുത്തുപോയ മുടിയും നീണ്ട നഖങ്ങളും, എഴുന്നു നിൽക്കാനുള്ള ശീലമില്ലായ്മയും ഒഴിച്ചാൽ മനുഷ്യപ്രകൃതി പ്രകടമായിരുന്നു. പെൺകുട്ടികളായിരുന്നു രണ്ടും. ഒന്നിനു മൂന്നുവയസ്സും രണ്ടാമത്തേതിന് അഞ്ചോ ആറോ വയസ്സും പ്രായം തോന്നിക്കും. നാലുകാലിൽ നടന്നിരുന്നതുമൂലം വളരെ ചെറിയ രൂപങ്ങളായിരുന്നു അവ. ഒരാളിന് വലിയ വിഷമം കൂടാതെ തോളിലെടുത്തിട്ടുകൊണ്ടു പോകാവുന്ന ഭാരവും വലുപ്പവുമേ അവയ്ക്കുണ്ടായിരുന്നുള്ളൂ.

## അച്ഛനും അമ്മയുമില്ലാത്ത കുട്ടികൾ

ചെന്നായ്ക്കൂട്ടിൽ എങ്ങനെ ഈ കുട്ടികൾ ചെന്നുപെട്ടു? ആർക്കും ഇതിനൊരുത്തരം നൽകാൻ സാധിച്ചില്ല. കഴിഞ്ഞ അഞ്ചു കൊല്ലത്തിനിടയിൽ ഏതെങ്കിലും വീട്ടുകാർക്ക് കുട്ടികൾ കാണാതായിട്ടുണ്ടോയെന്ന് അന്വേഷിച്ചു. ആർക്കും അങ്ങനെയൊരു നഷ്ടം ഉണ്ടായിരുന്നില്ല. ഈ പെൺകുട്ടികളെ ഏതോ ക്രൂരയായ അമ്മ കാട്ടിൽ ഉപേക്ഷിച്ചതായിരിക്കാമെന്ന് സിംഗ് സംശയിച്ചു. പക്ഷേ, ആ പ്രദേശത്തുകാരായ സന്താൾ വർഗ്ഗക്കാർ ഈവിധം പ്രവർത്തിക്കുന്നവരായിരുന്നില്ല. പക്ഷേ, ആ കുട്ടികൾക്ക് ഗോത്രവർഗ്ഗക്കാരോടുള്ള ഛായ പിന്നെയും സംശയം അവശേഷിപ്പിച്ചു. കുട്ടി ചത്തുപോയ ഒരു തള്ള ചെന്നായ് മോഷ്ടിച്ചെടുത്തതായിരിക്കാം ഈ കുട്ടികൾ എന്ന് പലരും കരുതി. സ്ത്രീകൾ കൂലിവേലയ്ക്കു പോയ തക്കം പാർത്ത് വീട്ടിൽനിന്നും കുട്ടികളെ തട്ടിക്കൊണ്ടു പോകാൻ തള്ള ചെന്നായ്ക്കൾ ഒരുമ്പെട്ട മററൊരു സംഭവും കേട്ടുകേഴ്വിപോലുമില്ലാത്തതായിരുന്നു. ഇര തേടി അലഞ്ഞ ചെന്നായ്‌യുടെ വായിൽപ്പെട്ടതാണ് ഈ കുട്ടികളെന്നും, കൂട്ടിൽക്കൊണ്ടുചെന്നപ്പോൾ മററ് ചെന്നായ്ക്കുട്ടികളുമായി ഈ മനുഷ്യക്കുട്ടികൾ ചേർന്നതിന്റെ ഫലമായി അവയെ തിന്നാൻ മറന്നുപോയതായിരിക്കാമെന്നും മററൊരു കൂട്ടരും പറയുന്നുണ്ട്. ഏതായാലും ഈ കുട്ടികൾ ചെന്നായ്ക്കൂട്ടിൽ വന്നുപെട്ട കഥ, ഉത്തരമില്ലാത്ത ഒരു പ്രഹേളികയായിത്തന്നെ ഇന്നും അവശേഷിക്കുന്നു.

ബൈനോക്കുലറിലൂടെ ആദ്യം ഈ കുട്ടികളെക്കണ്ടപ്പോൾത്തന്നെ, അവയെ എങ്ങനെയും രക്ഷിക്കണമെന്ന് സിംഗ് തീരുമാനിച്ചിരുന്നു. പിൽക്കാലത്ത് ആ കൃത്യമോർത്ത് അദ്ദേഹം പരിതപിച്ചിരുന്നുവെങ്കിലും, അവയെ പിടിച്ചുകൊണ്ടു വരാതിരുന്നുവെങ്കിൽ ചെന്നായ്ക്കളുമായി സോത്സാഹം അവ കഴിയുമായിരുന്നുവെന്ന് അദ്ദേഹം ചിന്തിച്ചിരുന്നുവെങ്കിലും, താൻ ശരിയായ തീരുമാനമാണ് കൈക്കൊണ്ടതെന്ന് സിംഗ് ദൃഢമായി വിശ്വസിച്ചു. അദ്ദേഹത്തിന്റെ സ്ഥാനത്ത് മററാരായിരുന്നാലും ഇതല്ലാതെ മറെറാന്നും ചെയ്യുമായിരുന്നില്ല.

ഷീററിൽ പൊതിഞ്ഞുകെട്ടിയ ഈ ജീവികളെ എങ്ങനെ ഊട്ടാൻ കഴിയും എന്നതായിരുന്നു സിംഗിനെ കുഴക്കിയ ആദ്യത്തെ പ്രശ്നം. അതിന് അവസാനം താൻ കണ്ടെത്തിയ മാർഗ്ഗത്തെപ്പററി അദ്ദേഹം ഇങ്ങനെ ഡയറിയിൽ കുറിച്ചു:

"വായിൽ എന്തുവച്ചുകൊടുത്താലും അവ തിന്നിരുന്നില്ല. ട്യൂബുവഴി ആഹാരം കൊടുക്കാൻ ഞാൻ ശ്രമിച്ചു. ഹാൻഡ് കെർചീഫ് കീറി ഒരു കഷണം തുണി തിരിയായി തിരിച്ച് ഒരു കപ്പ് ചായയിൽ കുതിർത്തെടുത്തു. അതിന്റെ ഒരററം ആ ജീവിയുടെ വായിൽ വച്ചശേഷം മറേറ അററം ചായക്കപ്പിലിട്ടു. ഒരുകൊച്ചുകുട്ടിയെപ്പോലെ അതു് ഈമ്പിക്കുടിക്കാൻ തുടങ്ങി. ഞാൻ അത്ഭുതപ്പെട്ടുപോയി, അതു കണ്ട്. ഒരു വഴി കാട്ടിത്തന്നതിന് ഞാൻ ഈശ്വരനോടു നന്ദിപറഞ്ഞു."

വഴിക്കു തങ്ങിയും വിശ്രമിച്ചും എട്ടു ദിവസംകൊണ്ടാണ് അവർ മിഡ്നാപ്പൂരിലെത്തിയത്. അവസാനം പത്തൊൻപതു ദിവസത്തെ "കാരാഗാര"വാസത്തിനുശേഷം, നവംബർ നാലാം തീയതി ആ ചെന്നായ്ക്കുട്ടികൾ, സിംഗിന്റെ അനാഥാലയമായ 'ദി ഹോമി'ലെത്തിയപ്പോൾ നന്നേ ശോഷിച്ചുപോയിരുന്നു. മൃഗങ്ങളാണോ മനുഷ്യജീവികളാണോ എന്നു തിരിച്ചറിയാൻ വയ്യാത്തവിധം, അവ ദുർബ്ബലവും പരിക്ഷീണവുമായി കാണപ്പെട്ടു. കാട്ടിൽ സന്യാസിമാർ ഉപേക്ഷിച്ചുപോയ രണ്ടു പെൺകുട്ടികളാണെന്നു മാത്രമേ അപ്പോൾ അദ്ദേഹം അന്തേവാസികളെ അറിയിച്ചിരുന്നുള്ളൂ. കാട്ടിലെ ചെന്നായ്ക്കൂട്ടിൽനിന്നും വീണ്ടെടുത്തതാണ് ഈ കുട്ടികളെന്ന സത്യം അദ്ദേഹം മറച്ചുവച്ചു. അതു വെളിക്കുവന്നാൽ ഒട്ടേറെ കഥകളും അതോടൊപ്പം പ്രചരിക്കുമെന്നു അദ്ദേഹം ഭയപ്പെട്ടു. അന്നു വൈകുന്നേരം പതിവു പ്രാർത്ഥനകൾക്കു ശേഷം, രാത്രിയിൽ ഉറങ്ങാൻ സമയത്ത് തന്റെ ഭാര്യയോട് നടന്ന സംഭവങ്ങളെല്ലാം അദ്ദേഹം പറഞ്ഞു കേൾപ്പിക്കുകയും അക്കാര്യം പരമരഹസ്യമായി സൂക്ഷിക്കണമെന്ന് ചട്ടം കെട്ടുകയുമുണ്ടായി.

●

"ദി ഹോമി"ലെ അനാഥക്കുട്ടികൾ വസിക്കുന്ന പ്രധാന കെട്ടിടത്തിനടുത്തായി ഇരുട്ടു നിറഞ്ഞ ഒരു ഔട്ട്ഹൗസിലായിരുന്നു ആദ്യദിവസങ്ങളിൽ ഈ ചെന്നായ്ക്കുട്ടികളെ പാർപ്പിച്ചിരുന്നത്. സിംഗിന്റെ ഭാര്യ നേരിട്ട് ആ കുട്ടികളെ ശുശ്രൂഷിച്ചു. മററാരെയും അതിനകത്തു കയറാൻപോലും അനുവദിച്ചില്ല. നിലത്ത് ബ്ലാങ്കററ് വിരിച്ചാണ് കിടത്തിയതെങ്കിലും, അവശരായിരുന്നുവെങ്കിലും അതു് വലിച്ചുമാററി നിലത്തു ചുരുണ്ടുകൂടിക്കിടക്കാനാണ് അവ ഇഷ്ടപ്പെട്ടത്. തണുപ്പൊന്നും ബാധിച്ചിരുന്നില്ല. ഉറങ്ങുമ്പോൾ മാത്രം അവ കൂടിച്ചേർന്നു കിടന്നിരുന്നു. ഏതെങ്കിലും ഒരു തുണിക്കഷണം ദേഹത്തിട്ടാൽ അവ അതു് പിച്ചിക്കീറിക്കളയും. എന്നാൽ ആ കുട്ടികളുടെ നഗ്നത മറയ്ക്കാനും തുണിയോടുള്ള എതിർപ്പു മാററിയെടുക്കാനും അവയുടെ അരയിൽ ഒരു തുണിക്കഷണം കെട്ടിയിട്ടു. ദിവസങ്ങൾ പിന്നിട്ടെങ്കിലും സിംഗിനോടും അദ്ദേഹത്തിന്റെ ഭാര്യയോടും അവ ഇണങ്ങിയതേയില്ല. ദേഹത്ത് തൊടുകയോ തലോടുകയോ ചെയ്താൽ, ചെന്നായ്ക്കുട്ടികളെപ്പോലെ പല്ലിളിച്ച് രൗദ്രതയോടെ ചീറുമായിരുന്നു. പലപ്പോഴും പാലു കുടിക്കാൻ പോലും അവ കൂട്ടാക്കിയില്ല. വെള്ളത്തിനു പുറമെ പാലു മാത്രമായിരുന്നു അവയുടെ മുഖ്യാഹാരം. ദ്രവരൂപത്തിലല്ലാതെ മറെറന്തെങ്കിലും കഴിക്കാനുള്ള ആരോഗ്യവും അവയ്ക്കുണ്ടായിരുന്നില്ല.

തീററപ്പണ്ടങ്ങൾ കഴിപ്പിക്കാൻ പല ശ്രമങ്ങളും നടത്തി പരാജയപ്പെട്ടപ്പോൾ, ഒരു ദിവസം അനാഥാലയത്തിലെ പട്ടികളെ വളർത്തുന്ന കൂട്ടിനടുത്ത് ഈ കുട്ടികളെ കൊണ്ടുചെന്നു. പട്ടികൾ തീററ തിന്നുകൊണ്ടിരിക്കുകയായിരുന്നു അപ്പോൾ. യാതൊരു പേടിയുമില്ലാതെ ആ കുട്ടികൾ പട്ടികളുടെ അടുത്തു ചെല്ലുകയും പട്ടികളെ മണപ്പിക്കുകയും, പട്ടികൾ തിന്നുകൊണ്ടിരുന്ന ഇറച്ചിക്കഷണവും എല്ലിൻതുണ്ടും നക്കിത്തിന്നുതുടങ്ങുകയും ചെയ്തു. പട്ടികൾക്കും ആ കുട്ടികളെ ഇഷ്ടമായി. മൂത്ത കുട്ടി ഒരു എല്ലിൻ കഷണം കൈ കൊണ്ട് എടുത്തപ്പോൾ പട്ടി മുറുമുറുക്കുകപോലും ചെയ്തില്ല. ആ എല്ലിൻ കഷണം വായിൽ കടിച്ചുപിടിച്ച് ഒരു മൂലയ്ക്ക് ചെന്നിരുന്നു. കാലുകൾ പിന്നിൽ ഉറപ്പിച്ച് കൈകളിൽ എല്ലിൻകഷണം പിടിച്ച് ശിരസ്സു കുനിച്ച് പല്ലുകൾ കൊണ്ട് അതു തിന്നാൻ തുടങ്ങി. സിംഗിനെയും ഭാര്യയെയും വിസ്മയപ്പെടുത്തിയതായിരുന്നു ഈ സംഭവം. ___ മനുഷ്യക്കുട്ടികളാണെങ്കിലും അവയുടെ ശീലം എന്തുമാത്രം ശക്തവും ഗാഢവുമാണെന്ന് അവർക്കു ബോദ്ധ്യപ്പെട്ടു.

മനുഷ്യക്കുട്ടികളുടെ ശീലമൊന്നും പ്രകടമായിരുന്നില്ലെങ്കിലും, അവയെ കുളിപ്പിച്ചു വൃത്തിയാക്കാൻ സിംഗും പത്നിയും തീരുമാനിച്ചു. ആദ്യം അവർ ചെയ്തത്, ആ കുട്ടികളുടെ മുടി മുഴുവൻ ഷേവുചെയ്തു കളയുകയായിരുന്നു. തലമൊട്ടയടിച്ചപ്പോൾ, ശരിക്കും അവയ്ക്കു മനുഷ്യക്കുട്ടികളുടെ രൂപം കൈവന്നു. അതുവരെ പേരൊന്നും അവയ്ക്കു് നൽകിയിരുന്നില്ല. കമലയെന്നും, അമലയെന്നും ആ കുട്ടികൾക്കു പേരു നൽകാൻ സിംഗിന്റെ ഭാര്യ തീരുമാനിച്ചു.

(തുടരും)



മിഡ്നാപ്പൂരിലെ അനാഥാലയത്തിൽ മനുഷ്യസംരക്ഷയിൽ നടക്കാൻ അഭ്യസിച്ചു തുടങ്ങുന്നു





**കൗമുദി ന്യൂസ് സർവീസ്**
**തിരുവനന്തപുരം**

# പ്രതി കൂട്ടിൽ

സത്യം എവിടെയാണ്?

സത്യം ദൈവമാണെന്നു പഠിപ്പിച്ചവരുടെ ഈ നാട്ടിൽ സത്യം കുരിശിലാണോ? രണ്ടു കള്ളന്മാർക്കു മദ്ധ്യേയാണോ? കാൽവരിമലയിലെ ദൈവപുത്രനെപ്പോലെ?

പക്ഷേ, സത്യം അങ്ങനെ ക്രൂശിതമാകാൻ പാടില്ലെന്ന് ഇന്ത്യയിലെ പരമോന്നത നീതിപീഠമായ സുപ്രീംകോടതി ശ്രദ്ധേയമായ ഒരു വിധ്യനായത്തിനിടയിൽ ആവർത്തിച്ചുറപ്പിച്ചു—സത്യം രണ്ടു കള്ളന്മാർക്കു മദ്ധ്യേയല്ല.

സുപ്രീംകോടതിയുടെ മുമ്പിലുണ്ടായിരുന്നതു് ഒരു കള്ളസ്സാക്ഷിക്കാര്യമാണ്. കേരളത്തിലെ മുൻമുഖ്യമന്ത്രി കെ. കരുണാകരൻ ഹൈക്കോടതിയിൽ കള്ളം പറഞ്ഞതായി പ്രഥമദൃഷ്ട്യാ ബോദ്ധ്യമായപ്പോൾ, ഹൈക്കോടതി ആ വ്യക്തിക്കെതിരെ നിയമം അനുശാസിക്കുന്ന നടപടികളെടുക്കാൻ നിർദ്ദേശിച്ചു. കെ. കരുണാകരൻ നിയമം നൽകുന്ന സ്വാതന്ത്ര്യം ഉപയോഗിച്ചുതന്നെ ഹൈക്കോടതിയുടെ നീക്കത്തിനെതിരെ സുപ്രീംകോടതിയെ അഭയം പ്രാപിച്ചു. അഭയത്തിനുള്ള ആ അപ്പീൽ ഹർജി തള്ളിക്കളഞ്ഞുകൊണ്ടാണ് സുപ്രീംകോടതി പറഞ്ഞതു്—സത്യത്തിന്റെ കിടപ്പ് രണ്ടു കള്ളന്മാർക്കിടയിലല്ല.

ഇവിടെ തെളിയേണ്ട സത്യം ഏതാണ്?

സുപ്രീംകോടതിയുടെ തന്നെ വാക്കുകളിൽ ജനങ്ങളാകെ ഉൽകണ്ഠാകുലരായ ഒരു സംഭവം സംബന്ധിച്ച് ഒരു സംസ്ഥാനത്തെ മുഖ്യമന്ത്രി ആ സംസ്ഥാനത്തെ ഹൈക്കോടതിയിൽ സമർപ്പിച്ച ഒരു സത്യവാങ്മൂലമാണതു്. രാജൻ കേസിലെ ഹേബിയസ് കോർപ്പസ് ഹർജിവിചാരണവേളയിൽ കെ. കരുണാകരൻ ബോധിപ്പിച്ച ഒരു വാക്യം. "രാജനെ കസ്റ്റഡിയിലെടുത്ത കാര്യം എനിക്കറിവില്ലായിരുന്നു" എന്ന ആ വാക്യമാണ് വിധിനിർണ്ണായകമായിത്തീർന്നിരിക്കുന്നതു്.



കരുണാകരന്റെ അപ്പീൽ ഹർജി തള്ളിക്കളഞ്ഞുകൊണ്ട് സുപ്രീംകോടതി പുറപ്പെടുവിച്ച വിധിന്യായം സമകാലരാഷ്ട്രീയ–സാമൂഹ്യജീവിതത്തിന്റെ നിശിതമായ ഒരു വിമർശവും വ്യാഖ്യാനവും ഉൾക്കൊള്ളുന്ന ഒരൊന്നാന്തരം രേഖയാണ്. വിധിയെഴുതിയ ജസ്റ്റിസ് ഗോസ്വാമിയും ജസ്റ്റിസ് തുൾസാപൂർക്കറും തങ്ങൾക്കു ചുറ്റുമുള്ള ജീവിതം ഇങ്ങനെ കണ്ടു.

"നുണപറയൽ ഒരു ജീവിതരീതിതന്നെ ആയി മാറിക്കൊണ്ടിരിക്കുന്ന പ്രവണതയാണ് ഇപ്പോഴുള്ളതു്. അസൗകര്യപ്രദമായ സാഹചര്യങ്ങൾ അഭിമുഖീകരിക്കേണ്ടിവരുമ്പോൾ ചെറിയവനായാലും വലിയവനായാലും നുണ പറയുന്നു. തനിക്കു ഹിമാലയൻ അബദ്ധങ്ങൾ പറ്റുമ്പോൾ അതു് ഏറ്റു പറയാനും, സന്തോഷകരമല്ലാത്ത സത്യങ്ങൾ സത്യസന്ധമായി വെളിച്ചത്തു കൊണ്ടുവരാനും മഹാത്മാഗാന്ധി തന്നെ വേണ്ടിയിരിക്കുന്നു."

ഇന്ത്യയുടെ പൊതുജീവിതം കണ്ട ഏററവും മഹാനായ വ്യക്തിയുടെ നാമധേയം എത്രയോ ഔചിത്യപൂർവ്വമാണ് ജസ്റ്റിസ് ഗോസ്വാമി അവിടെ ഓർമ്മിച്ചതു്! ഗാന്ധിയും ഗാന്ധിസ്മരണതന്നെയും എന്നെന്നേക്കുമായി കുഴിച്ചുമൂടിയിട്ടിരിക്കുകയാണ് ഈ മണ്ണിൽ. ഏതു് അധർമ്മം കാണിച്ചും സ്വന്തം അധികാര പ്രതാപങ്ങൾ നിലനിറുത്താമെന്ന് ഡംഭോടെ കരുതുന്ന ഖലന്മാരാണ് ഈ മണ്ണിൽ ഇന്ന് പ്രമാണിമാർ.

അതോർത്തുതന്നെയാവണം, ജസ്റ്റിസ് ഗോസ്വാമി ഇങ്ങനെ തുടർന്നു:

"...എന്നാൽ വ്യക്തികളുടെ സ്വാർത്ഥതയുടെയും അധികാരത്തിൽ പററിപ്പിടിച്ചിരിക്കാനുള്ള അത്യാഗ്രഹത്തിന്റെയും ബലിപീഠങ്ങളിൽ ആദർശങ്ങൾ കുരുതി കഴിക്കപ്പെടുമ്പോൾ ഉന്നതതലങ്ങളിൽനിന്ന് സന്ദർഭത്തിനനുസരിച്ച് നിറംമാറുന്ന നുണകൾ മുഖം മൂടിയണിഞ്ഞു് പിറന്നുവീഴുന്നു. ജനങ്ങൾ അവഗണിച്ചുകളയുന്ന നുണകളുണ്ട്. സ്വയം പൂച്ചു തെളിഞ്ഞുപോകുന്ന നുണകളുണ്ട്. ഇവയെല്ലാം കോടതി തീർപ്പുകല്പിക്കേണ്ടവയല്ല."

നുണനിറഞ്ഞ സമൂഹത്തിൽ കോടതിയുടെ പങ്കെന്താണ്?

ജസ്റ്റിസ് ഗോസ്വാമി പറയുന്നു: "ഇന്ത്യൻ ശിക്ഷാനിയമത്തിലെ 191–ാംവകുപ്പു നിർവ്വചിക്കുന്നതും 193–ാംവകുപ്പു പ്രകാരം ശിക്ഷിക്കത്തക്കതുമായ തരത്തിൽപ്പെട്ട അസത്യങ്ങളുടെ പേരിൽ മാത്രമേ കോടതി നടപടിയെടുക്കുകയുള്ളു."

രാജനെ കസ്റ്റഡിയിലെടുത്ത കാര്യം തനിക്കറിവില്ലായിരുന്നു എന്ന് കെ. കരുണാകരൻ ഹൈക്കോടതിയിൽ പറഞ്ഞു. ഇതു ശരിയാകാം, തെററാകാം. സുപ്രീംകോടതി വിധിന്യായത്തിൽ ഒരു പൊതുപ്രവണത എടുത്തു പറഞ്ഞു; അധികാരത്തിൽ പററിപ്പിടിച്ചിരിക്കാനുള്ള അത്യാഗ്രഹത്തിന്റെയും സ്വാർത്ഥതയുടെയും ബലിപീഠങ്ങളിൽ ആദർശങ്ങൾ കുരുതികഴിക്കപ്പെടുന്ന കാര്യം. അപ്രകാരം ആദർശം ഇവിടെ കുരുതികഴിച്ചിട്ടുണ്ടോ? സത്യം ബലികഴിച്ചിട്ടുണ്ടോ?

ഇക്കാര്യത്തിൽ ഒരു തീർപ്പു കല്പിക്കലല്ല സുപ്രീംകോടതി ചെയ്തതു്.

കരുണാകരൻ ഹൈക്കോടതിയിൽ കള്ളമൊഴി നൽകിയിരുന്നോ എന്നും നൽകിയെങ്കിൽ അതു് അറിഞ്ഞുകൊണ്ടുതന്നെ ആയിരുന്നുവോ എന്നും ക്രിമിനൽ കോടതി വിചാരണവഴി തെളിയിക്കുകതന്നെ വേണമെന്ന് ജസ്റ്റിസ് ഗോസ്വാമിയും ജസ്റ്റിസ് തുൾസാപൂർക്കറും വിധിന്യായത്തിൽ പറഞ്ഞു.

അതായതു്, എറണാകുളത്തെ ചീഫ് ജുഡീഷ്യൽ മജിസ്ട്രേട്ട് കോടതിയിലെ പ്രതിക്കൂട്ടിൽ നിന്നും രക്ഷപ്പെടാൻ കരുണാകരനെ അനുവദിച്ചുകൂടെന്നു സുപ്രീംകോടതി കരുതി. "ഒരു മുഖ്യമന്ത്രി, തനിക്കു മാത്രമറിയാവുന്ന കാരണങ്ങളാൽ ഔദ്യോഗികവൃത്തങ്ങളെ പൂർണ്ണമായും ആശ്രയിച്ചുകൊണ്ട്, ജനങ്ങൾക്കിടയിൽ സംസാരവിഷയമായ ഒരു സംഭവത്തെപ്പററി യാതൊരറിവുമില്ലെന്നു പറയുമ്പോൾ, പൊതുജനതാല്പര്യം മാനിച്ച് കൂടുതൽ അന്വേഷണം ആവശ്യമായിവരുന്നു. രണ്ടുകള്ളന്മാർക്കിടയിൽ കിടക്കുന്നതല്ല സത്യം"—എന്നാണു സുപ്രീംകോടതിയുടെ നിലപാട്. കള്ളത്തെളിവു നൽകിയതിനെപ്പററിയുള്ള തർക്കം സുപ്രീംകോടതി ഈ ഘട്ടത്തിൽ അവസാനിപ്പിക്കുന്നതു് നിയമദൃഷ്ട്യാ നീതിപൂർവ്വകമായിരിക്കുകയില്ല എന്നും ജഡ്ജിമാർ പ്രസ്താവിച്ചു.

"ഒരു മുഖ്യമന്ത്രി, തനിക്കു മാത്രമറിയാവുന്ന കാരണങ്ങളാൽ..." എന്നു തുടങ്ങുന്ന ആ വാക്യം പല കാര്യങ്ങളിലേക്കും വിരൽ ചൂണ്ടുന്നു. എന്തായിരുന്നു ആ മുഖ്യമന്ത്രിക്കു മാത്രമറിയാവുന്ന കാരണങ്ങൾ? എന്തിനാണ് രാജന്റെ അറസ്റ്റിനെപ്പററി തനിക്ക് യാതൊരറിവുമില്ലെന്ന് ആ മുഖ്യമന്ത്രി പറഞ്ഞതു്? "നുണപറയൽ ജീവിതരീതി തന്നെ ആയി മാറിക്കൊണ്ടിരിക്കുന്ന" ഒരുകാലത്തു്, "വ്യക്തികളുടെ സ്വാർത്ഥതയുടെയും അധികാരത്തിൽ പററിപ്പിടിച്ചിരിക്കാനുള്ള ആഗ്രഹത്തിന്റെയും..." പശ്ചാത്തലത്തിൽ "സന്ദർഭത്തിനനുസരിച്ച് നിറംമാറുന്ന നുണകൾ മുഖംമൂടിയുമണിഞ്ഞു് പിറന്നുവീണതാണോ?" ഇക്കാര്യമൊന്നും ഇനിയും നമുക്കറിവില്ല. ചീഫ് ജുഡീഷ്യൽ മജിസ്ട്രേട്ടുകോടതിയിലെ പ്രതിക്കൂട്ടും സാക്ഷിക്കൂട്ടും വെളിച്ചത്തുകൊണ്ടുവരേണ്ട കാര്യങ്ങളാണവ.

അതുകൊണ്ട് വിധിന്യായത്തിൽ സുപ്രീംകോടതി ഇങ്ങനെ പറഞ്ഞു:

"ഈ ഘട്ടത്തിൽ ഈ കേസിൽ (കരുണാകരൻ അപേക്ഷിച്ചിരിക്കുന്ന വിധം) സുപ്രീംകോടതി ഇടപെടുന്നില്ല. ഇടപെട്ടാൽ കരുണാകരനെ വിടുക എന്നതായിരിക്കും ഫലം. എന്നാൽ സുപ്രീംകോടതി ഇടപെടുന്നില്ലെങ്കിൽ കരുണാകരൻ ശിക്ഷിക്കപ്പെടുന്നു എന്ന് അർത്ഥമില്ലതാനും, നിരപരാധിയാണു താനെങ്കിൽ അതു തെളിയിക്കാൻ മജിസ്ട്രേട്ടു കോടതിയിൽ കരുണാകരന് വേണ്ടത്ര അവസരം ലഭിക്കുന്നതാണ്."



കേസിന്റെ സ്വഭാവത്തെപ്പററി ജഡ്ജിമാർ വിധിന്യായത്തിൽ യാതൊരഭിപ്രായവും പ്രകടിപ്പിച്ചിട്ടില്ല. സുപ്രീംകോടതിയിലെ അഭിപ്രായപ്രകടനം മജിസ്ട്രേട്ട് കോടതിയിലെ വിചാരണയെ സ്വാധീനിക്കാനിടയുള്ളതായി ജഡ്ജിമാർ കരുതി.

രാജൻ സംഭവത്തിനിടയാക്കിയ പൊലീസ് ഉദ്യോഗസ്ഥന്മാർക്കെതിരെ കർക്കശമായ നടപടികൾ കൈക്കൊള്ളുകയും ഒരു കൊലക്കേസുതന്നെ ഫയൽ ചെയ്യുകയും ചെയ്ത കേരള സർക്കാർ സുപ്രീംകോടതിയിൽ ഈ അപ്പീൽ കേസിൽ സ്വീകരിച്ച നിലപാട് എന്തായിരുന്നുവെന്ന് വിധിന്യായത്തിൽത്തന്നെ പറഞ്ഞിട്ടുണ്ട്. "കേരള സംസ്ഥാനത്തെ പ്രതിനിധീകരിച്ചുകൊണ്ട് കോടതിയിൽ ഹാജരായ കേരള അഡ്വക്കേററ് ജനറൽ അപ്പീൽ ഹർജിക്കാരന്റെ വാദങ്ങൾക്ക് പിന്തുണ നൽകുകയാണു ചെയ്തതു്" എന്നാണ് ഇതിനെപ്പററി പറഞ്ഞിരിക്കുന്നതു്.

ഹൈക്കോടതിയിൽ ഹേബിയസ് കോർപ്പസ് ഹർജിയുടെ വിചാരണവേളയിൽ രാജനെ അറസ്റ്റ് ചെയ്തിരുന്നു എന്നതിനു തെളിവായി പന്ത്രണ്ടുപേർ സത്യവാങ്മൂലം നൽകിയിരുന്നു; ഈച്ചരവാരിയരുടെ സത്യവാങ്മൂലത്തോടൊപ്പം. എതിർവിസ്താരം ചെയ്യപ്പെടാൻ തങ്ങൾ പതിമ്മൂന്നുപേരും ഒരുക്കമാണെന്നും അവർ ബോധിപ്പിച്ചിരുന്നു. പക്ഷേ, അവരിൽ പലരെയും എതിർവിസ്താരം ചെയ്ത് സത്യം തെളിയുന്നതിന് അനുകൂലമായ സാഹചര്യങ്ങൾ സൃഷ്ടിക്കാൻ അഡീഷനൽ അഡ്വക്കേററ് ജനറൽ ടി. സി. എൻ. മേനോൻ മുതിർന്നില്ല. വിധിന്യായത്തിനിടയിൽ ഇക്കാര്യവും സുപ്രീംകോടതി ഇങ്ങനെ പരാമർശിച്ചു:

"അഡീഷനൽ അഡ്വക്കേററ് ജനറൽ വാരിയരെ എതിർവിസ്താരം ചെയ്യാൻ കൂട്ടാക്കിയില്ല. രാജന്റെ കോളേജിലെ പ്രിൻസിപ്പലിനെയും വിസ്തരിച്ചുവെങ്കിലും, രാജനെ അറസ്റ്റ് ചെയ്തതിനെപ്പററി തനിക്ക് നേരിട്ടൊന്നും അറിയില്ലെന്നുള്ള പ്രിൻസിപ്പലിന്റെ മൊഴിയുടെ സത്യസന്ധത അഡീഷനൽ അഡ്വക്കേററ് ജനറൽ ചോദ്യം ചെയ്തില്ല."

കെ. കരുണാകരൻ കള്ളം പറഞ്ഞുവെന്ന് പ്രസ്താവിക്കുകയും, അതേസമയം ആഭ്യന്തരവകുപ്പു സെക്രട്ടറിയേയും പൊലീസ് ഐ. ജി. യേയും വെറുതെ വിടുകയും ചെയ്ത ഹൈക്കോടതി ഇക്കാര്യത്തിൽ നീതികാണിച്ചില്ല എന്ന് കരുണാകരന്റെ അഭിഭാഷകനായ ഡി. മുഖർജി സുപ്രീംകോടതിയിൽ വാദിച്ചിരുന്നു. കരുണാകരന്, ഉദ്യോഗസ്ഥന്മാരിൽ നിന്നുകിട്ടുന്ന വിവരങ്ങളെ ആശ്രയിക്കുകയല്ലാതെ പോംവഴിയില്ലാത്തതിനാൽ പ്രഥമദൃഷ്ട്യാ കരുണാകരനെതിരെ കേസില്ലെന്നുള്ള മുഖർജിയുടെ വാദം സുപ്രീംകോടതി തള്ളിക്കളഞ്ഞു. ഇതിനെപ്പററി വിധിന്യായത്തിൽ ഇങ്ങനെയാണ് പറയുന്നതു്:

"ശിക്ഷാനിയമത്തിലെ 340 (1) വകുപ്പു പ്രകാരം പ്രഥമദൃഷ്ട്യാ കേസുണ്ടോ എന്നാണ് പരിശോധിക്കേണ്ടിയിരിക്കുന്നതു്. 22–5–77–ൽ കരുണാകരൻ ചെയ്ത പ്രസ്താവന (രാജനെ കസ്റ്റഡിയിലെടുത്തതായും പൊലീസ് മർദ്ദിച്ചതായും ബോധിപ്പിച്ചുകൊണ്ടുള്ള സത്യവാങ്മൂലം)വഴി, ഈ കേസിൽ കരുണാകരൻ മനഃപൂർവ്വം കള്ളം പറഞ്ഞതായി ഹൈക്കോടതി നിഗമനത്തിൽ എത്തിയിട്ടുണ്ട്. ഇന്ത്യൻ ശിക്ഷാനിയമത്തിലെ 193–ാം വകുപ്പു പ്രകാരം മജിസ്ട്രേട്ട് കോടതിയിൽ വിചാരണ നടക്കുമ്പോൾ അതുപ്രകാരമുള്ള കുററം ചെയ്തിട്ടുണ്ടോ, എന്ന് ആ കോടതി നിശ്ചയിക്കും."

"ഹേബിയസ് കോർപ്പസ് ഹർജിയി

(ശേഷം 47–ാം പേജിൽ)



എലിസബത്ത് രാജ്ഞിയുടെ പുത്രനും ബ്രിട്ടന്റെ കിരീടാവകാശിയും അവിവാഹിതനുമായ ചാൾസ് രാജകുമാരനുമായി ചുടുചുംബനം കൈമാറിയ ഒരു യുവതി പൊലീസിന്റെ പിടിയിലായിരിക്കുന്നു.

ആസ്ട്രേലിയയുടെ തെക്കുഭാഗത്തുള്ള ഒരു തുറമുഖനഗരത്തിൽ വന്നിറങ്ങിയപാടേ ചാൾസ്‌രാജകുമാരന്റെ കണ്ണിൽപ്പെട്ടതു് നീണ്ട കഴുത്തും അഴകാർന്ന ഉടലുമുള്ള ഒരു കണ്ണടക്കാരിയാണ്. രാജകുമാരൻ സുന്ദരിയെ അരികിൽ വിളിച്ച് ചുണ്ടുകളിൽ അമർത്തി ചുംബിച്ചു. പിന്നീടേ ഔദ്യോഗിക കൃത്യങ്ങൾക്കായി മുന്നോട്ടുനീങ്ങിയുള്ളൂ.

ആ യുവതി ഒരു കടയിലെ ജോലിക്കാരിയാണ്. വയസ്സ് 28. പേരു് മിസ് സിൽവിയ ക്രെസ്നർ. രാജകുമാര ചുംബനം സിൽവിയായെ വികാരലോലയാക്കി.

പിറേറ ദിവസം രാജകുമാരന് യാത്ര അയപ്പു നടക്കുകയായിരുന്നു. വിമാനത്താവളത്തിൽ ജനങ്ങൾ കൂടി. കൂട്ടത്തിൽ സിൽവിയയുമുണ്ടായിരുന്നു. അവളുടെ കൈയിൽ രണ്ടു റോസാപ്പൂക്കളും സൗഹൃദോപഹാരമെന്ന നിലയിൽ ഒരു വെള്ളിമോതിരവും ഒരു കത്തുമുണ്ടായിരുന്നു, രാജകുമാരനു നൽകാനായി.

ചാൾസിന് തന്റെ സ്നേഹോപഹാരങ്ങൾ നൽകാനായി മുന്നോട്ടു നീങ്ങിയ സിൽവിയയെ അരഡസൻ പൊലീസുകാർ പിടികൂടി.

"രാജകുമാരന്റെ മടക്കയാത്ര ആനന്ദകരമായിരിക്കട്ടെ" എന്ന ആശംസയാണ് തന്റെ കത്തിലുണ്ടായിരുന്നതെന്ന് സിൽവിയ പിന്നീട് പത്രലേഖകരോടു പറഞ്ഞു.



# ഒരു നാടകവും ഒരു പുസ്തകവും

കൗമുദി ന്യൂസ് സർവീസ്

"ലോകത്തിലെ പ്രമുഖ സംഗീത കേന്ദ്രം ഏഷ്യയാകും. യൂറോപ്പ് പററി വരണ്ടു. അമേരിക്കയിലും ഇതുതന്നെയായിരിക്കും സംഭവിക്കുക. കുറച്ചെങ്കിലും പിടിച്ചുനിൽക്കാൻ അമേരിക്കയ്ക്കു കഴിയുന്നത് ഏഷ്യയെ ഉൾക്കൊള്ളാനായതുകൊണ്ടാണ്. പാരമ്പര്യാധിഷ്ഠിതമായ സാംസ്കാരിക സ്രോതസ്സിൽനിന്നും അവർ വഴുതിപ്പോയി. എങ്കിലും ഏഷ്യയെ സ്വാംശീകരിക്കുന്നതിൽ അമേരിക്കയ്ക്ക് അവരുടേതായ പരിമിതികളുണ്ടെന്നുകൂടി ഓർക്കുമ്പോൾ, നേരത്തേ പറഞ്ഞതുപോലെ സംഗീതത്തിന്റെ ഭാവി ഏഷ്യയിലായിരിക്കുമെന്നതു തീർച്ചയാണ്." തായ്‌ലൻഡിലെ വിശ്രുത സംഗീതരചയിതാവായ സോംതു സുചരിതകുലൻ അഭിപ്രായപ്പെട്ടു. സുചരിതകുലൻ ഇങ്ങനെയൊരഭിപ്രായം പ്രകടിപ്പിച്ചതു് വെറുതെയല്ല. അസാധാരണമായ ഒരു നാടകാനുഭവമെന്ന് ഇതിനകം പ്രകീർത്തിക്കപ്പെട്ട ചുചോക്കാണ് അദ്ദേഹത്തെക്കൊണ്ട് ഇങ്ങനെയൊരഭിപ്രായം പറയിച്ചതു്. തായ് ഒപ്പെറയുടെ മൂശയിൽ, ഒരു ജാതകകഥയ്ക്ക് സമകാല പ്രസക്തി നൽകിയ രചനയാണ് ചുചോക്ക്. നാടോടി നാടകത്തിന്റെയും പ്രച്ഛന്നനൃത്തത്തിന്റെയും ആത്മാവ് ആവാഹിച്ചുകൊണ്ട്, തായ് സംഗീതത്തിന്റെ പശ്ചാത്തല സൗകുമാര്യത്തിൽ മെനഞ്ഞെടുത്ത ഈ കൃതി അടുത്ത കാലത്താണ് തായ്‌ലൻഡിലാകെ ചർച്ചാവിഷയമായതു്.

പാവപ്പെട്ട കൃഷിക്കാരെ പററിച്ചു ഭിക്ഷ സ്വീകരിച്ചു ജീവിക്കുന്ന പടുവൃദ്ധനായ ഒരു ബ്രാഹ്മണനെ ചുററിപ്പററിയാണ് ചുചോക്കിന്റെ കഥ വികസിക്കുന്നതു്. ഒരിക്കൽ ഒരുചാക്കു പണവുമായി അയാൾ ഒരു ഗ്രാമത്തിൽ എത്തുന്നു. ആ ഗ്രാമത്തിലെ ഒരു കൃഷിക്കാരനെയും അയാളുടെ ഭാര്യയെയും അതു് സൂക്ഷിക്കാൻ ഏല്പിച്ചിട്ട് അയാൾ പോയി. വർഷങ്ങൾ കടന്നു. ബ്രാഹ്മണൻ മടങ്ങിവരില്ലെന്ന് ഉറപ്പായ ആ കൃഷീവല ദമ്പതികൾ സൂക്ഷിക്കാൻ കിട്ടിയ നിധി ചെലവഴിച്ച് കടമെല്ലാം തീർത്തു സുഖമായി ജീവിച്ചു. അതിനിടയിൽ ഒരുദിവസം വയോവൃദ്ധനായ ആ ബ്രാഹ്മണൻ — ചുചോക്ക് മടങ്ങിവന്നു. തന്റെ പണമെല്ലാം ചെലവാക്കപ്പെട്ടു കഴിഞ്ഞതിൽ അയാൾ കുപിതനായി. ഒരേഒരു മകൾ മാത്രമായിരുന്നു ആ കൃഷീവല ദമ്പതികൾക്ക് ഉണ്ടായിരുന്നതു്. അമിതാദാ എന്ന ആ പെൺകിടാവിനെ പകരം നൽകി ബ്രാഹ്മണനെ സമാശ്വസിപ്പിക്കാൻ അവർ ശ്രമിച്ചു. ആദ്യം അതിന് അയാൾ വിസമ്മതിച്ചു. കൂടുതൽ ചെലവുണ്ടാകുമെന്നായിരുന്നു അയാൾ പറഞ്ഞതു്. എങ്കിലും ആ വിവാഹത്തിന് അയാൾ സമ്മതിച്ചു. ബ്രാഹ്മണനമൊത്തു മറെറാരു ഗ്രാമത്തിലെത്തിയ അമിതാദയുടെ സൗന്ദര്യം അന്യപുരുഷന്മാരെ ആകർഷിച്ചു. തങ്ങളുടെ പുരുഷന്മാരെ നഷ്ടപ്പെടുമെന്ന ഉൽക്കണ്ഠയിൽ ആ ഗ്രാമത്തിലെ സ്ത്രീകളെല്ലാം ചേർന്ന് അമിതാദയെ മർദ്ദിച്ച് അവശയാക്കി. അതോടെ പുറത്തുപോകാൻ അവൾ വിസമ്മതിക്കുകയും, കമ്പോളത്തിൽ പോയി സാധനങ്ങൾ വാങ്ങേണ്ട ബാധ്യത ആ ബ്രാഹ്മണന് ഏറെറടുക്കേണ്ടിവരികയുംചെയ്തു. ഇതിൽനിന്നും രക്ഷപ്പെടാനായി, അയാൾ അകലെയുള്ള ഒരു ഗ്രാമത്തിൽ പോയി വെസന്തര എന്ന സന്യാസിയോടു് അയാളുടെ രണ്ടു പുത്രന്മാരെ വേലക്കാരായി തനിക്കു വിട്ടുതരാൻ യാചിച്ചു. സന്യാസിയുടെ അനുവാദത്തോടെ ആ രണ്ടുപേരുമൊന്നിച്ച്, ഗ്രാമത്തിലേക്കു മടങ്ങുകയും ചെയ്തു. എന്നാൽ വഴിവക്കിൽവച്ച് ആ രണ്ടു കുട്ടികളുടെ അപ്പൂപ്പൻ ബ്രാഹ്മണനെ തടഞ്ഞു് കുട്ടികളെ വിട്ടുകൊടുത്താൽ വമ്പിച്ച സ്വത്തും സദ്യയും നൽകാമെന്നു പറഞ്ഞു. ആ ബാലന്മാരെക്കാൾ എത്രയും ആകർഷകമായിരുന്നു സ്വത്തും സദ്യയും. കുട്ടികളെ വിട്ടുകൊടുക്കുകയും കൊതിയനായ അയാൾ സദ്യയുണ്ടു മരിക്കുകയും ചെയ്യുന്നു. ദുരയും നന്മയും തമ്മിലുള്ള പോരാട്ടമാണ് ഈ സദുപദേശകഥയുടെ ഇതിവൃത്തം. തായ്‌ലൻഡിന്റെ സമകാലജീവിതത്തിൽ പ്രസക്തമായ ഈ ഇതിവൃത്തം പ്രാചീനമായ തായ്‌വാദ്യസംഗീതത്തിന്റെ പശ്ചാത്തലത്തിലാണ് അവതരിപ്പിച്ചിരിക്കുന്നതു്.

●

ഇരുപതാം നൂററാണ്ടിലെ ഏററവും വലിയ മാനുഷികദുരന്തമെന്നു വിശേഷിപ്പിക്കപ്പെട്ടിരിക്കുന്ന വിയററ്നാം യുദ്ധത്തെപ്പററി നിരവധി ദൃക്സാക്ഷി വിവരണങ്ങൾ ഇതിനകം വന്നു കഴിഞ്ഞു. വിയററ്നാം യുദ്ധത്തിന്റെ രണ്ടു വശങ്ങളും ദീർഘമായി ചർച്ച ചെയ്യപ്പെടുകയും ചെയ്തിട്ടുണ്ട്. എന്നാൽ "അൻപത്തഞ്ചു് ദിവ

(ശേഷം 47-ാം പേജിൽ)



തെക്കൻ വിയററ്നാമിന്റെ പതനകഥ എഴുതിയ ഡാസൻ



ഭിക്ഷാടനം കഴിഞ്ഞ് കിട്ടിയ ധനവുമായി മതിമറന്നാഹ്ലാദിക്കുന്ന ചുചോക്ക്

# അസുര വിത്ത്

കൗമുദി ന്യൂസ് സർവീസ്

ഹിററ്ലറുടെ ഒരു പുത്രൻ ജർമ്മൻ അതിർത്തിക്കടുത്തു് ഫ്രാൻസിന്റെ വടക്കുഭാഗത്തു് ജീവിച്ചിരിപ്പുണ്ടെന്ന് ഒരു ജർമ്മൻ ചരിത്രകാരൻ അവകാശപ്പെട്ടിരിക്കുന്നു.

നാസി പാർട്ടിയെക്കുറിച്ചുള്ള റെക്കാർഡുകൾ വളരെക്കാലം വിശദമായി പരിശോധിച്ച് ആ കാലഘട്ടത്തെക്കുറിച്ച് സൂക്ഷ്മമായ ഗവേഷണം നടത്തിയശേഷം ഡോ. വെർണർ മെയ്സർ എന്ന ചരിത്രകാരനാണ് ഈ അദ്ഭുതം വെളിപ്പെടുത്തിയിരിക്കുന്നതു്. ഹിററ്ലറുടെ മെയ്ൻ കാഫിനെക്കുറിച്ചുള്ള ഒരു വ്യാഖ്യാനവും ഹിററ്ലറുടെ ജീവിതചരിത്രവും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽപ്പെടുന്നു.

ഹിററ്ലർക്ക് ഒരു പുത്രനുണ്ടെന്ന കാര്യം കഴിഞ്ഞ പന്ത്രണ്ടുവർഷമായി തനിക്കറിയാമായിരുന്നു എന്ന് മെയ്സർ അവകാശപ്പെടുന്നു. ഹിററ്ലർക്ക് സന്താനോല്പാദനശേഷി ഇല്ലെന്നായിരുന്നു ഇതുവരെയുള്ള ധാരണ. രണ്ടുവർഷത്തിനു മുമ്പുതന്നെ ഹിററ്ലറുടെ പുത്രൻ എവിടെയാണെന്ന് താൻ കണ്ടുപിടിച്ചുവെന്നും അതിനുശേഷം തന്റെ അവകാശവാദത്തിനു പ്രമാണം കണ്ടെത്താനുള്ള തിരക്കിട്ട അന്വേഷണത്തിലായിരുന്നു താനെന്നും മെയ്സർ പറയുന്നു.

പുത്രന്റെ പേർ ജീൻലോററ് എന്നാണ്; അദ്ദേഹത്തിന് ഇപ്പോൾ 53 വയസ്സായിരിക്കുന്നു. ഒമ്പതു കുട്ടികളുടെ പിതാവുമാണ്.

ഒന്നാംലോക മഹായുദ്ധകാലത്തു് ഹിററ്ലർ ഒരു കോർപ്പറലായി സേവനമനുഷ്ഠിക്കുമ്പോഴാണ് ജീൻ ലോററിന്റെ അമ്മയെ ഹിററ്ലർ കണ്ടുമുട്ടിയതെന്ന് കരുതപ്പെടുന്നു. ഹിററ്ലർക്കു ജനിച്ച പുത്രന് അമ്മയുടെ പേരാണ് നൽകിയതു്. കുട്ടിയെ വളർത്തിയതാകട്ടെ മുത്തശ്ശിയും മുത്തശ്ശനും. അമ്മ പാരീസിലേക്ക് പോയതായും വിശ്വസിക്കപ്പെടുന്നു. ഒരു ബോർഡിങ് സ്കൂളിൽ നല്ല നിലയിൽ വിദ്യാഭ്യാസം നേടിവളർന്ന കുട്ടിയുടെ പിതാവ് ആരാണെന്ന് അജ്ഞാതമായിത്തന്നെ കിടന്നു.

1942 ൽ പാരീസിൽ ഹോട്ടൽ ലുട്ടേഷ്യയിലെ ഗസ്റ്റപ്പോ ഹെഡ്ക്വാർട്ടേഴ്സിൽ ജീൻ ലോററിനെ കൊണ്ടുപോയതായും ആ യുവാവിന്റെ പിതാവിനെക്കുറിച്ച് നിരന്തരമായി ചോദ്യം ചെയ്തതായും പറയപ്പെടുന്നു. പക്ഷേ, യുവാവിനു് പിതാവാരെന്നറിയില്ലായിരുന്നു. ലോററിന്റെ എക്സ്റേകളെടുക്കുകയും മററു പലതരം വൈദ്യപരിശോധനകൾ നടത്തുകയും ചെയ്തു. ഒരുതരം നരവിജ്ഞാനീയ പരീക്ഷണങ്ങളായിരുന്നു അതെന്ന് ജീൻ ലോററ് വിവരിക്കുന്നു. ആ പരീക്ഷണത്തിന്റെ അന്ത്യത്തിൽ യുവാവിനെ അമ്മയെ അഭിമുഖീകരിക്കാൻ വിട്ടു. 1922-നു ശേഷം അവർ ആദ്യം തമ്മിൽ കാണുകയായിരുന്നു.

ലോററിന്റെ പിതാവ് ആരെന്നു പറയാൻ ആ യുവാവിന്റെ മാതാവ് വിസമ്മതിച്ചു. ജർമ്മനിക്കാരനാണ് താനെന്നുമാത്രം അമ്മയിൽ നിന്ന് ആ മകൻ മനസ്സിലാക്കി. 1952-ൽ അമ്മയുടെ ചരമശയ്യയിൽവച്ചാണ് തന്റെ പിതാവ് ഹിററ്ലറാണെന്ന് ലോററ് അറിയുന്നതു്.

തന്റെ പിതൃത്വത്തെക്കുറിച്ച് ലോകത്തോടു പറയാൻ ലോററ് ഇപ്പോൾ തയ്യാറായിരിക്കുകയാണ്. ഗുരുതരമാംവിധം രോഗബാധിതനായ തനിക്ക് അധികകാലം ജീവിതമില്ലെന്ന് അദ്ദേഹം വിശ്വസിക്കുന്നു. അമ്പരപ്പിക്കുന്ന ഈ പ്രഖ്യാപനം നടത്തി സമ്പന്നനാകാമെന്നു യാതൊരു താല്പര്യവും അദ്ദേഹത്തിനില്ല. ഹിററ്ലർ ഉല്പാദനശേഷിയററ പുരുഷനായിരുന്നില്ല എന്ന് ലോകത്തെ അറിയിക്കുന്നതിൽ അദ്ദേഹം സന്തുഷ്ടനമാണ്.

ഹിററ്ലറുടെ പുത്രനെക്കുറിച്ച് പല തെളിവുകളും ഉദ്ധരിക്കപ്പെടുന്നുണ്ട്. ഹിററ്ലർ പരിചാരകനായ ഹെയ്ൻസ് ലിൻഗെയുമൊത്തു് 1941-ൽ വടക്കേ ഫ്രാൻസിൽ ഒരു വീടുതേടിപ്പോയതായും അവിടെ ഒരു സ്ത്രീയെയും അവരുടെ പുത്രനെയും തിരക്കിയതായും പറയപ്പെടുന്നു. അവർ വീടു കണ്ടെത്തി. പക്ഷേ, സ്ത്രീയേയും പുത്രനേയും കണ്ടില്ല. ഗസ്റ്റപ്പോയുടെ പരമാവധി കഴിവുകളുപയോഗിച്ച് അവരെ കണ്ടുപിടിക്കണമെന്ന് ഹിററ്ലർ തന്റെ സാന്നിദ്ധ്യത്തിൽ ഓർഡർ നൽകിയെന്നും ലിൻഗെ പറയുന്നു. 1942-ൽ പാരീസിലെ ഗസ്റ്റപ്പോ ഹെഡ്ക്വാർട്ടേഴ്സ് സന്ദർശനത്തിന്റെ പശ്ചാത്തലം അതാണ്.

ഹിററ്ലറുടെ ഭരണകാലത്തു് ജർമ്മനിയിലെ ആരോഗ്യവകുപ്പിൽ ഉയർന്ന ഒരു ഉദ്യോഗം വഹിച്ചിരുന്ന ഡോ. ഹാൻസ് ഡിയട്രിച്ച് റോയ്ഹഗ്സ് ഹിററ്ലർക്ക് പിതാവാകാനുള്ള ശേഷിയുണ്ടെന്ന തെളിവുകൾ നൽകാൻ തയ്യാറാണ്. 76 വയസ്സുള്ള റോയ് ഹഗ്സ് ഇപ്പോഴും പ്രാക്ടീസ് ചെയ്യുന്നുണ്ട്. അദ്ദേഹം പറയുന്നു:

"ഹിററ്ലറുടെ കാലത്തു് തന്റെ സഹപ്രവർത്തകരായിരുന്ന ചിലർ വ്യക്തിപരമായി നൽകിയ സ്റ്റേററ്മെന്റുകളാണ് ഹിററ്ലറുടെ ഉല്പാദനശേഷിയെക്കുറിച്ച് തന്റെ തെളിവുകൾക്കുള്ള ആധാരം. അതിന്റെ അർത്ഥം ഹിററ്ലർക്ക് ലൈംഗികബന്ധം പുലർത്താൻ മാത്രമല്ല, ഒരു പിതാവാകാനുള്ള ശേഷിയും ഉണ്ടെന്നാണ്."



ഹിററ്ലറും മകൻ ജീൻ ലോററും

## ഇത്തിരി നേരമ്പോക്ക് ഇത്തിരി ദർശനം...

ഒ. വി. വിജയൻ




# ശീർഷകമില്ലാത്ത കവിതകൾ

ശ്രീകുമാരൻ തമ്പി



ഒന്ന്

നിശ്ശബ്ദത എവിടെയാണ്?
ശബ്ദത്തിന്റെ അപാരതയിൽ
അലർച്ചയുടെ ആവേശത്തിൽ
അലമാലകളുടെ അന്തരംഗങ്ങളിൽ
പ്രദർശിപ്പിക്കപ്പെടാത്ത
ചലന ചിത്രങ്ങളുടെ
ശബ്ദരേഖകളിൽ
ഘോഷയാത്രയുടെ
ഞരമ്പുകൾ തെളിയുന്ന
നിശ്ചലചിത്ര നെഗററീവുകളിൽ
ദുഃഖവെള്ളിയാഴ്ചകളിൽ
യേശുവിന്റെ ക്രൂശിതരൂപത്തിൽപതയുന്ന
ചോരത്തുള്ളികളിൽ
അന്തരിച്ച കവിയുടെ ശരീരത്തിൽ
ആത്മവഞ്ചകർ നിക്ഷേപിക്കുന്ന



പുഷ്പചക്രങ്ങളിൽ
വിപ്ലവനേതാവിന്റെ
വിരിമാറിൽ വിളറുന്ന
ഒന്നരപ്പവൻ സ്വർണ്ണമാലയിൽ
കണ്ണുകളിലേക്കുള്ള വഴിയറിയാതെ
നടുങ്ങിനിൽക്കുന്ന
ആത്മാവിലെ അശ്രുബിന്ദുക്കളിൽ
ഏകാന്തതകളിൽ
സുഖത്തിന്റെ വ്രണങ്ങൾ വിങ്ങുന്ന
യോനീപുഷ്പങ്ങളിൽ
നിശ്ശബ്ദതേ!
ശബ്ദത്തിന്റെ ശാന്തസമുദ്രമേ!
അപാരതേ!

രണ്ട്

ക്ഷമയില്ലാത്ത കുട്ടികളെപ്പോലെ
ഇമപൂട്ടാത്ത കണ്ണുകളെപ്പോലെ
നാം കാത്തിരിക്കുന്നു!
അവർ നമ്മുടെ ചുവടുകൾ
കണ്ടു ചിരിക്കുന്നു.
നാം അന്വേഷിക്കുന്ന തീരം
നടുക്കടലിൽ ഘനീഭവിച്ചുകിടക്കുന്ന
ജലം തന്നെയല്ലേ?
ഒരിക്കലും കാണാതിരിക്കാൻവേണ്ടി
നാം തേടിക്കൊണ്ടേയിരിക്കുന്നു. [യാവാം
ചെളിയിൽ കൊഴിഞ്ഞുവീണ
പാദമുദ്രകൾ.
അകലെക്കാണുന്ന
കാലടികളെയോർത്തു ചിരിക്കുന്നതുപോലെ
അവർ നമ്മളെനോക്കിച്ചിരിക്കുന്നു;
നമ്മുടെ ചുവടുകൾ കണ്ടു ചിരിക്കുന്നു!



ക്ഷമയില്ലാത്ത കുട്ടികളെപ്പോലെ
ഇമപൂട്ടാത്ത കണ്ണുകളെപ്പോലെ
നാം കാത്തിരിക്കുന്നു!

മൂന്ന്

മാർഗരററ്!
മനസ്സുകൊണ്ടൊരു ചുവന്ന പുഷ്പം
മണം പുണർന്നൊരു മരന്ദപുഷ്പം
എനിക്കു തന്നു നീ.
കറുത്ത ദുഃഖം കനിഞ്ഞസ്വർഗ്ഗം
പുകഴ്ത്തിയെന്നെ നീ.
ചുവന്ന ചത്വരം
കറുത്ത ഭുവനം
കവർന്ന രജനികളിൽ
ചുവന്ന താരം
സുവർണ്ണ നിറമാർന്നണഞ്ഞ രജനികളിൽ
അഴകുചാലിൽ അല്ലിത്താമര
ചിരിക്കുവാൻ വെമ്പി!
ചുവന്ന നിന്റെ കിനാവുകളിൽ നീ
കറുപ്പു പൂശുമ്പോൾ
വിടർന്നിടുന്നു വീണ്ടും ഹൃദയം
വിലാസലഹരികളിൽ
അലിഞ്ഞുവല്ലോ നരകളിലൊന്നായ്
ഞാനും നിൻ തിരയിൽ
നീയേ പ്രണയം മാർഗരററ്,
നീയേ പെസഫിക് മാർഗരററ്!

നാല്

മാപ്പുനൽകുക സന്ധ്യേ!
നിൻ ഖജനാവിൽ നിന്നും



മാത്രകൾ കവർന്നീട-
ന്നെന്നും ഞാനെൻ തോഴിക്കായ്!
എത്ര മുത്തുകൾ, പുഷ്യ-
രാഗങ്ങൾ, വൈഡൂര്യങ്ങൾ
എത്രയോ പവിഴപ്പുററ്;
അത്രയും വാരിക്കൂട്ടി!
എങ്കിലുമൊരേയൊരു
നോട്ടത്തിലവപാടേ
തൻ കരൾ നിലവറ-
യ്ക്കുള്ളിലാക്കുന്നു തങ്കം!
എത്ര ഞാൻ കവർന്നാലും
സ്വന്തമാക്കുവാനില്ലാ
മുത്തൊരു മണിപോലും
തുടരെത്തന്നാലും നീ,

# ചില വിശ്വാസപ്രശ്നങ്ങൾ

കെ. പി. അപ്പൻ

**ചോ**ദ്യങ്ങൾ ഉന്നയിച്ചുകൊണ്ട് രഹസ്യങ്ങൾ കണ്ടെത്താനായി മനുഷ്യമനസ്സ് നടത്തിയ സാഹസികയാത്രയാണ് കവിത നിർമ്മിച്ചത്, മിത്തുകൾ സൃഷ്ടിച്ചത്, ദാർശനിക സമസ്യകളെയും ശാസ്ത്രസത്യങ്ങളെയും വിശദീകരിച്ചത്. സകലതിനേയും വിശദീകരിക്കാൻ മനുഷ്യചിന്ത ശ്രമിക്കുന്നു. എങ്കിലും എല്ലാം സന്ദിഗ്ദ്ധതയെ ഗർഭം ധരിച്ചിരിക്കുന്നുവെന്നു ഖേദത്തോടെ മനസ്സിലാക്കുന്നു. വീണ്ടും വിശദീകരണങ്ങളിൽ ആവേശത്തോടെ മുഴുകുന്നു. അതു പൂർണ്ണതയിലേക്കുള്ള കുതിപ്പാണെന്നു ചിലപ്പോഴെങ്കിലും മനസ്സിലാക്കുകയും, പിന്നെ ആ വിശദീകരണങ്ങളുടെതന്നെ പരിമിതികളെക്കുറിച്ച് ആലോചിച്ചു വ്യസനിക്കുകയും ചെയ്യുന്നു. പിന്നെയും മനുഷ്യചിന്തയിൽ പ്രത്യാശ വളരുകയും അതു നടത്തുന്ന സാഹസികമായ യത്നങ്ങളെച്ചൊല്ലി ഊറ്റത്തോടെ അഭിമാനം കൊള്ളുകയും ചെയ്യുന്നു. ഈ നിലപാടിൽത്തന്നെ ചിന്താപരമായ സന്ദിഗ്ദ്ധതയുണ്ട്. ചിന്തിക്കുന്നവർ ഈ സത്യത്തെ ഖേദത്തോടെ അംഗീകരിക്കുന്നു. ഈ സന്ദിഗ്ദ്ധത തന്നെയാണ് പഞ്ചേന്ദ്രിയങ്ങളുടെ തടവറകളിലെങ്ങും അശാന്തി നിറയ്ക്കുന്നത്.

സമുദ്രത്തിന്റെ തീരത്തുനിന്നുകൊണ്ട് അതിന്റെ അജ്ഞാതമായ മറുകരയെക്കുറിച്ചു പറയുന്നവരെപ്പറ്റി ബുദ്ധൻ സൂചിപ്പിച്ചിട്ടുണ്ട്. ഗൗതമന്റെ കല്പന ജീവിതരഹസ്യങ്ങളെക്കുറിച്ചുള്ള സകല വിചാരശൈലികൾക്കും ഒരു ആമുഖകാവ്യമായിത്തീരുന്നു. ഈ പരിമിതികൾ അറിഞ്ഞവർ തന്നെ, ചില ദർശനങ്ങൾ പ്രഹേളികയെന്നും വിഷമസമസ്യയെന്നും വിശേഷിപ്പിക്കപ്പെടുന്ന ജീവിതത്തെക്കുറിച്ചും മരണനിദ്രയെന്ന അനിവാര്യതയെക്കുറിച്ചും കൂടുതൽവ്യക്തമായ സത്യവാക്യങ്ങൾ അവതരിപ്പിക്കുന്നുവെന്ന പരമാർത്ഥം കണ്ടെത്തുന്നു. ഈ ദർശനങ്ങൾ അവതരിപ്പിച്ചവർ യുക്തിബോധത്തിന്റെ സഹായത്തോടെയല്ല ഈ സത്യവാക്യങ്ങൾ സൃഷ്ടിച്ചത്. അതൊരു ഭൂതോദയമായിരുന്നു. യുക്തിബോധത്തേയും സംഘടനാ മനുഷ്യരുടെ വിചാരജീവിതത്തേയും നിഷേധിച്ചുകൊണ്ടാണ് ഈ ദാർശനികർ നവീനപരമാർത്ഥങ്ങളിൽ എത്തിച്ചേർന്നത്, സംഭവങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന കാരണമില്ലായ്മ, ജീവിതയാഥാർത്ഥ്യങ്ങളിൽ അടങ്ങിയിരിക്കുന്ന യുക്തിയില്ലായ്മ, ഇതൊക്കെയായിരുന്നു അവർക്കു മൗലിക പ്രശ്നങ്ങൾ. അയുക്തികതയുടെ നേരെയുള്ള ഈ ആഭിമുഖ്യം ജീവിതചിന്താരീതിയെ മറ്റൊരു വഴിയിലേക്കു തിരിച്ചുവിടുകയും ചെയ്തു. യുക്തിബോധത്തിന്റെ സ്ഥാനം ആന്തരിക പ്രത്യക്ഷവും (Intuition) ഇച്ഛാശക്തിയും വിശ്വാസവും ജന്മവാസനയും ഏറ്റെടുത്തു. ആധുനിക മനസ്സു സൃഷ്ടിച്ച പ്രധാന കലാപമായിരുന്നു ഇതു്. കലാപം ഒരു പ്രത്യേക സ്ഥലത്തേക്കു ശാന്തമായൊഴുകുന്ന നീർച്ചാലല്ല. പല ദിക്കുകളിലേക്കും പായുന്ന സ്ഫോടനമാണ്. അതുകൊണ്ടുതന്നെ വിവിധ വീക്ഷണങ്ങളേയും സ്ഥാപനങ്ങളേയും അതു സംക്രമിപ്പിച്ചു.

അപാരതയുടെ ഗഹനതയെവരെ ഉൾക്കൊള്ളുന്ന മനസ്സിന്റെ ശക്തിയെക്കുറിച്ചാലോചിച്ച് ആശ്ചര്യപ്പെട്ട ശാസ്ത്രജ്ഞനായിരുന്ന പാസ്കൽ. ചിന്തയില്ലെങ്കിൽ മനുഷ്യൻ മനുഷ്യനല്ലാതായിത്തീരുന്നുവെന്നു വിശ്വസിച്ച അദ്ദേഹം കൂടുതലറിയുവാൻ അവനവന്റെതന്നെ ചേതനയിലേക്കു നോക്കാൻ ആവശ്യപ്പെട്ടു. ഗഹനരഹസ്യങ്ങൾ നിറഞ്ഞ സ്വന്തം ഹൃദയത്തെക്കുറിച്ചുതന്നെ സാഹസികമായ ഒരു ആരായൽ നടത്തിയില്ലെങ്കിൽ മനുഷ്യവർഗ്ഗത്തെ മനസ്സിലാക്കുന്ന കാര്യത്തിൽ ഒരുവൻ പരാജയപ്പെട്ടുമെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. മനുഷ്യന്റെ അവസ്ഥയെക്കുറിച്ച് ആധുനിക ചിന്തയ്ക്കു് ഇണങ്ങുന്ന രീതിയിൽ ചിന്തിച്ചുതുടങ്ങിയതു് അസ്വസ്ഥനായ ഈ ശാസ്ത്രജ്ഞനായിരുന്നു. പ്രപഞ്ചഘടനയെക്കുറിച്ചാലോചിച്ച് ആധികൊണ്ടിരുന്ന പാസ്കൽ എഴുതി: "...ആരാണ് എന്നെ ഇങ്ങോട്ടു വലിച്ചെറിഞ്ഞതു്? ആരുടെ നിയോഗപ്രകാരമാണ് ഈ പ്രത്യേക സ്ഥലവും കാലവും എനിക്കുവേണ്ടി നീക്കിവച്ചതു്?..." പിൽക്കാലത്ത് മനുഷ്യാവസ്ഥയെക്കുറിച്ച് ചിന്തിക്കുകയും ഈ നരകക്കുഴിയിൽനിന്നു മനുഷ്യനെ **രക്ഷിക്കാൻ** ആരുമില്ലെന്നു വിലപിക്കുകയും ചെയ്തവർ, രക്ഷയ്ക്കുവേണ്ടി മരണനിദ്രയെ സ്വാഗതം ചെയ്തവർ, ജീവിതമെന്ന ചോദ്യത്തിന് ആത്മഹത്യ മറുപടിയാണെന്നു പറഞ്ഞവർ—എന്നിങ്ങനെ എല്ലാവരും തന്നെ അടിസ്ഥാനപരമായ ഈ പ്രശ്നമാണ് വിവിധരീതികളിൽ ഉന്നയിച്ചതു്.



ഡെന്മാർക്കിലെ മഹർഷി കീർക്കെഗോറിനെ ചിലരെങ്കിലും പാസ്കൽ എന്നു വിളിച്ചു. നമ്മെ ചിന്താപരമായി അലട്ടുന്ന ഇതേ പ്രശ്നങ്ങൾതന്നെ അദ്ദേഹവും അവതരിപ്പിച്ചു. "ഞാൻ ആരാണ്?, മനുഷ്യാസ്തിത്വത്തിന്റെ അർത്ഥമെന്താണ്?" എന്നീ ചോദ്യങ്ങൾ അദ്ദേഹത്തെ പരവശനാക്കിയിരുന്നു. ഈ പാരവശ്യം ഭൂതോദയത്തിൽ കലാശിച്ചു. അങ്ങനെ വെളിപാടിന്റെ ഭാഷയിൽ മനുഷ്യന്റെ സുരക്ഷിതത്വബോധമില്ലായ്മയേയും ഭയാശങ്കയേയും അദ്ദേഹം വിശദീകരിച്ചു. മനുഷ്യൻ മരണംവരെ രോഗിയായിരിക്കുന്നതു് എങ്ങനെയെന്നു വിശകലനം ചെയ്തു. എങ്കിലും മനുഷ്യൻ എങ്ങനെയോ വീടിന്റെയും ജോലിയുടെയും പ്രശസ്തിയുടെയും ബലത്തിൽ സുരക്ഷിതത്വബോധം കണ്ടെത്തുന്നു. എന്നാൽ ഒരാൾ സ്വയം വഞ്ചിക്കുന്ന കാര്യത്തിൽ കേമനല്ലെങ്കിൽ, തന്നോടു തന്നെ കള്ളം പറയുന്ന ഒരു ജീവിയല്ലെങ്കിൽ ഇതൊക്കെ ക്ഷണികമാണെന്ന് അയാൾ മനസ്സിലാക്കുകതന്നെ ചെയ്യുമെന്ന് കീർക്കെഗോർ സൂചിപ്പിക്കുന്നുണ്ട്. യുക്തിയെ നിരാകരിച്ചുകൊണ്ട് വിശ്വാസത്തെ ജീവിതചിന്തയുടെ പ്രധാന ലഹരിയായി സ്വീകരിക്കുകയാണ് അദ്ദേഹം ചെയ്തതു്.

ക്രിസ്തുവിനോടു ദിവ്യമായ കൂറു പുലർത്തിക്കൊണ്ട് പള്ളിയെപ്പറ്റി ക്രോധത്തോടെ സംസാരിച്ച വിശ്വാസിയായിരുന്നു ഡെന്മാർക്കിലെ ഈ മഹർഷി. ഈശ്വരൻ മരിച്ചു എന്നു വിളിച്ചുപറയുകയും ദേവാലയങ്ങൾ ദൈവത്തിന്റെ ശവകുടീരങ്ങളാണെന്നു പ്രഖ്യാപിക്കുകയും ചെയ്ത് സംഭ്രമിപ്പിക്കുന്ന ആശയങ്ങൾ പ്രചരിപ്പിച്ച നീത്ഷേ സംഘടിത മതങ്ങളെ അവഹേളിച്ചുകൊണ്ട് നിലനില്പിന്റെ ആഹ്ലാദം ആപല്ക്കരമായി ജീവിക്കുക എന്നതുതന്നെയാണെന്ന വിശേഷ ദർശനം അവതരിപ്പിച്ചു. ഈ ജർമ്മൻ മുനി യുക്തിയെ നിഷേധിച്ചുകൊണ്ട് ജന്മവാസനയിൽ വിശ്വസിച്ച് ജീവിത ചിന്തയ്ക്കു് മറ്റൊരു വിശേഷ സ്വഭാവം നൽകി. 'അധോതലങ്ങളിൽ നിന്നുള്ള കുറിപ്പുകൾ' എന്ന നോവലിൽ ദസ്തയേവ്സ്കി വെറുപ്പിന്റെയും മടുപ്പിന്റെയും അശരണാവസ്ഥയുടെയും ഇരുണ്ട ഗാഥ നമ്മെ ചൊല്ലിക്കേൾപ്പിച്ചു. ആ നോവലിലെ നായകൻ നമ്മുടെ ചിന്തയിൽ ജീവിച്ച് ആധിപോലെ നമ്മെ നിരന്തരം വേട്ടയാടി. മനുഷ്യാവസ്ഥയ്ക്ക് ദുസ്സ്വപ്നത്തിന്റെ ശില്പം നൽകി നീതിമാൻ പീഡിപ്പിക്കപ്പെടുന്നതു് എങ്ങനെയെന്നു വർണ്ണിച്ച് കാഫ്ക ആധുനിക ഇയ്യോബുകളെ സൃഷ്ടിച്ചു.



അവരെല്ലാം വിലക്ഷണസ്വഭാവം കൊണ്ടും, ക്രമംതെറ്റിയ ശീലങ്ങൾ കൊണ്ടും, അനാരോഗ്യം കൊണ്ടും അമ്മമാരെയും വേണ്ടപ്പെട്ടവരെയും വ്യസനിപ്പിച്ചവരാണ്. അവർ ഏകാകികളായിരുന്നു, പീഡാനുഭവങ്ങളിൽ ലഹരി കണ്ടെത്തിയവരായിരുന്നു, ഏതോ നിഷേധികളുടെ ലോകത്തെ പിതൃരാജ്യമായി സങ്കല്പിച്ചവരായിരുന്നു. അവരെ എതിർക്കാം. എന്നാൽ അവഗണിക്കാൻ സാദ്ധ്യമല്ല. കാരണം, വരാൻ പോകുന്ന കാലത്തിന്റെ രോഗാവസ്ഥയെക്കുറിച്ച് ദുസ്സ്വപ്നം കണ്ട ആധുനിക ലോകത്തിലെ പ്രവാചകരായിരുന്നു അവർ. അവരെല്ലാം ഓരോ ചൂണ്ടുപലക കാണിച്ചുതരുകയാണ് ചെയ്തതു്. ആ ചൂണ്ടു പലകകൾ കാണിച്ച വഴികളിലൂടെ നടക്കുന്ന നാം ഒടുവിൽ അവയെല്ലാം തന്നെ നമ്മുടെ നേരെ ചൂണ്ടിനിൽക്കുന്നതു കാണുന്നു. അങ്ങനെ, അടിസ്ഥാനപരമായി അവർ അവരെക്കുറിച്ചുമാത്രമല്ല നമ്മെക്കുറിച്ചു കൂടിയാണ് ചിന്തിച്ചതു് എന്നു നാം മനസ്സിലാക്കുന്നു. ബോധിവൃക്ഷത്തിന്റെ തണൽ ഇല്ലാതെ, നിരഞ്ജനാനദിയുടെ തീരമില്ലാതെ നേടിയെടുക്കുന്ന ഈ നവീനജ്ഞാനമാണ് ആധുനിക മനസ്സിന്റെ വിശേഷഭാവം.

ഈ ചിന്തകൾക്ക് ഒരു പരിധിവരെ ഗൗതമമുനിയുടെ വ്യസനവുമായി ബന്ധമുണ്ട്. "എല്ലാം അനിത്യമാണ്. ദുഃഖസ്പർശനമില്ലാതെ ഒന്നുമില്ല" എന്ന ജീവിതചിന്തയോടുള്ള അടുപ്പം സ്വാഭാവികമാണ്. കാരണം, അടിസ്ഥാനപരമായ കാര്യങ്ങളിൽ ബുദ്ധനെ ഒഴിവാക്കാൻ ഒരാൾക്കു സാദ്ധ്യമല്ല എന്നതുതന്നെ. ജീവിതമെന്ന സങ്കടകരമായ സമസ്യയെക്കുറിച്ച് ചിന്തിക്കുന്ന ഒരാൾ ഒരുതരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ തന്റെ ചേതനയിൽ ഉറങ്ങിക്കിടക്കുന്ന ബുദ്ധനെ സ്പർശിച്ചുണർത്തുകയാണു ചെയ്യുന്നതു്. എങ്കിലും തൃഷ്ണയാണ് ദുഃഖങ്ങൾക്കു കാരണമെന്നു പറഞ്ഞു് ഇന്നത്തെ മനുഷ്യൻ മറ്റൊരു 'പ്രച്ഛന്നബുദ്ധനാ'യി മാറുന്നില്ല. കാരണം, ചില ദുഃഖങ്ങൾക്കു പിന്നിലെ കാരണമില്ലായ്മ അയാൾക്കു പരിഹാരം കാണാൻ കഴിയാത്ത വിഷമപ്രശ്നം തന്നെയാണ്. കുഞ്ഞുങ്ങൾ നേരിടുന്ന പീഡാനുഭവങ്ങളാണ് ജീവിതത്തിൽ കാണുന്ന ഏറ്റവും വലിയ അനീതിയും ദുഃഖവും. കുഞ്ഞുങ്ങൾക്ക് എന്തു തൃഷ്ണയാണുള്ളതു്? എന്നിട്ടും ജീവിതം കുഞ്ഞുങ്ങളെ കാരണമില്ലാതെ ക്രോധത്തോടെ ശിക്ഷിക്കുന്നു. ഉഗ്രനീരസത്തോടെ ദണ്ഡിപ്പിക്കുന്നു. ദസ്തയേവ്സ്കിയേയും കമ്യുവിനേയും ഈ വിഷമപ്രശ്നം നിരന്തരം വേട്ടയാടിയിരുന്നു.

ജീവിതം ഒരു പാനപാത്രമാണെങ്കിൽ അതിൽ തീയും ഗന്ധകവും ഉഷ്ണക്കാറ്റുമാണുള്ളതെന്ന് മനുഷ്യൻ മനസ്സിലാക്കുന്നു. തനിക്കായി ഇരുട്ടു വന്നിരിക്കുന്നുവെന്നും ദുഃഖനക്ഷത്രം തന്റെ മേൽ ഉദിച്ചിരിക്കുന്നുവെന്നും മെല്ലെ മനുഷ്യൻ അറിഞ്ഞുതുടങ്ങുന്നു. ഈ അറിവു കിട്ടാത്തവരും ജീവിക്കുന്നു. വിശദാംശങ്ങൾക്കായി അവർ യുക്തിഭദ്രവും ഭൗതികവുമായ കാരണങ്ങൾ തേടുന്നു. അതിൽ പരാജയപ്പെടുമ്പോൾ രോഗിയുടെ അമർഷത്തോടെ അവർ സംസാരിക്കുന്നു. അവരുടെ വാക്കുകളിൽ ശാപവും വ്യാജവും മാത്രം നിറഞ്ഞുനിൽക്കുന്നു.

സങ്കീർത്തനങ്ങളിൽ പറയും പോലെ സംഭവിച്ചില്ല. കാപട്യമുള്ള അധരങ്ങളേയും വമ്പുപറയുന്ന നാവുകളേയും യഹോവ ഛേദിച്ചുകളഞ്ഞില്ല.

വിനോദങ്ങളിൽ പങ്കെടുക്കുമ്പോഴും നേട്ടങ്ങൾക്കായി പരിശ്രമിക്കുമ്പോഴും ബന്ധ

(ശേഷം 45-ാം പേജിൽ)



## കഥ

# പുലർച്ചയ്ക്കു് ഒരു മഹസ്സർ

### സക്കറിയ

വെളുപ്പാൻകാലത്തു് കാലേകൂട്ടി... 

പരപരാ വെളുത്തപ്പോഴേ മഹസ്സർ തയ്യാറാക്കാൻ ഞാൻ, കൊച്ചുതോമസ്, കുളിച്ചു് ഉടുപ്പെല്ലാം മാറി പോയി. ചുവന്ന മുറിപ്പെൻസിൽ ഞാൻ ചെവിപ്പിറകിൽ തിരുകിയിരുന്നു. കയ്യിൽ എൺപതുതാളിന്റെ വരയിട്ട ബുക്കും ഉണ്ടായിരുന്നു.

കുരുവിക്കൂടിനും കുന്നേൽക്കാവിനും ഇടയ്ക്കുള്ള കയററത്തിൽ കിടന്ന ഒരു പശു എന്നെക്കണ്ടു് ഇരുട്ടിൽ പെട്ടെന്നു് പിടഞ്ഞെണീററു നിന്നു. ഞാനൊന്നു നടുങ്ങി. പത്താഴക്കല്ലിനടുത്തുവച്ചു് ഒരു കില്ലപ്പട്ടിച്ചി എന്റെ പുറകേ കുറച്ചുദൂരം വന്നു. തിരിഞ്ഞുനിന്നു് നിലത്തു രണ്ടുതവണ കാലിട്ടു ചവിട്ടിയപ്പോൾ അതു വേലിയിലെ ഒരു പൊത്തിലേക്കു് കയറിപ്പോയി.

കൃത്യം ആറുമണിക്കു് ഞാൻ കുററം നടന്ന സ്ഥലത്തെത്തി. വീട്ടുമുററത്തു് ഒരു കിണറുണ്ടു്. തൊട്ടിയില്ല, കയറില്ല. ഞാൻ ചുററുഭിത്തിയിൽ പിടിച്ചുകൊണ്ടു് കിണററിനുള്ളിലേക്കു നോക്കി. ഒരു മങ്ങിയ തിളക്കംപോലെ വെള്ളം കാണാം. ഒരിളകുന്ന ചന്ദ്രക്കലയും. മാക്കാത്തി* കരയുന്നുണ്ടു്. വീട്ടുവാതിൽക്കലെത്തി നടയിൽ നിന്നുകൊണ്ടു് ഞാൻ വാതിലിൽ മുട്ടി. അനക്കമില്ല. വീണ്ടും ഉറക്കെമുട്ടി. ഉത്തരമില്ല. തള്ളിനോക്കിയപ്പോൾ വാതിൽ തുറന്നു. ഞാൻ അകത്തേക്കു കയറി.

എന്നെ നോക്കിക്കൊണ്ടു് ഒരു പൂച്ച മുറിയുടെ നടുക്കു് നിൽപ്പുണ്ടായിരുന്നു. ഞാൻ ഉള്ളിലേക്കു് ഒന്നുരണ്ടടി വച്ചു ഉടനേ അതു് കരഞ്ഞുകൊണ്ടു് തുറന്നുകിടന്ന ജനലിൽക്കൂടി പുറത്തേക്കിറങ്ങിപ്പോയി. ഞാൻ ജനലിങ്കൽ ചെന്നു് പുറത്തേക്കു നോക്കി. പുല്ലുകളിലൂടെ മെല്ലെ കരഞ്ഞുകൊണ്ടു് പൂച്ച ചില മരങ്ങളുടെ നേർക്കു് നടന്നുപോകുന്നുണ്ടു്. കിഴക്കു് ആകാശത്തിൽ നല്ല വെളിച്ചം.

ഞാൻ ഒരു കസേരയിലിരുന്നു് മുറിയുടെ കിടപ്പു് ആകപ്പാടെ നോക്കി. ഒരു ട്യൂബ്ലൈററിന്റെ അകത്തു് ഒത്തിരി രാപ്രാണികൾ ചത്തുകിടപ്പുണ്ടു്. അതിന്റെ താഴെ വച്ചിരുന്ന ഈശോയുടെ തിരുഹൃദയത്തിന്റെ കണ്ണാടിയിട്ട പടത്തിന്മേൽ നിന്നും എട്ടുകാലിവലനാരുകളിൽ കൊച്ചു പ്രാണികൾ തൂങ്ങിക്കിടക്കുന്നു. മേശ, കസേരകൾ, കട്ടിൽ. ഒരു പൂട്ടിയിട്ട തടിയലമാരി. അതിന്റെ കൈപിടിയിൽനിന്നു് ഒരു ചരടു് തൂങ്ങിക്കിടപ്പുണ്ടു്. മേശപ്പുറത്തു് ഒരു കോപ്പയ്ക്കകത്തു് കാപ്പീം പാലും കുടിച്ചതിന്റെ മട്ടു് പാടവീണു് ഇരിപ്പുണ്ടു്. കട്ടിലിൽ ഒന്നുമില്ല.

ഞാൻ എണീററു് അലമാരിയുടെ അടുത്തേക്കു് ചെല്ലുമ്പോൾ പെട്ടെന്നു് അലമാരിക്കടിയിൽനിന്നു് ഒരു കുരുകുരുപ്പും പോറിച്ചയും. ഞാൻ നിന്നു. അലമാരിക്കീഴിൽ നിന്നു് ഒരു പൂച്ച ഇറങ്ങിവന്നു. അതു് എന്നെനോക്കി മുതുകുവളച്ചു് ഒന്നു ചീററിയിട്ടു് ജനലിൽ ചാടിക്കയറി പുറത്തേക്കു പോയി. ഞാൻ ജനലിങ്കൽ ചെന്നു് പുറത്തേക്കു നോക്കുമ്പോൾ അതു് കരഞ്ഞുകൊണ്ടു് പുല്ലുകളിലൂടെ ചില മരങ്ങളുടെ നേർക്കു പോവുകയാണു്.

തിരികെ വന്നു് ഞാൻ അടുത്ത മുറിയുടെ വാതിൽ മെല്ലെ തള്ളിനോക്കി. അതിന്റെ രണ്ടുപാളികളും തുറന്നുചെന്നു് അപ്പുറത്തെ ഭിത്തിയിലടിച്ചു. ഇരുട്ടു്. ഞാൻ അകത്തേക്കു് കയറി കുറച്ചു നേരം അനങ്ങാതെ ചുററും നോക്കിക്കൊണ്ടുനിന്നു. കണ്ണു് മെല്ലെ ഇരുട്ടിൽ കണ്ടുതുടങ്ങിയപ്പോൾ, ഒരു കോണിൽ മൂന്നു് ഇരുമ്പുപെട്ടികൾ ഇരുപ്പുണ്ടു്. ഭിത്തിയിലൊരു രൂപക്കൂട്ടിൽ പുള്ളിയും പാണ്ടും വീണ ഒരു പ്രതിമ. ഞാൻ അടുത്തുചെന്നു നോക്കി. രൂപത്തിന്റെ മുഖത്തെ ചായമെല്ലാം പോയി. ഒരു കയ്യിൽ പൊട്ടൽവീണ ഒരു ഭൂഗോളം പിടിച്ചിട്ടുണ്ടു്. അതിന്മേലെ കുരിശു് ഒടിഞ്ഞുപോയിരിക്കുന്നു. മുറിയിൽ എലിയുടെയോ പാററായുടെയോപോലെ ഒരു മണം.

ഞാൻ കോണിലേക്കു ചെന്നു് പെട്ടികളിൽ ചുരുട്ടിയ ബുക്കുകൊണ്ടു് തട്ടിനോക്കി. രണ്ടെണ്ണം പൂട്ടിയിട്ടുണ്ടു്. ഏററവും അടിയിലിരിക്കുന്നതിനു് പൂട്ടില്ല. മുകളിലത്തെ പെട്ടികൾ രണ്ടും താഴെയിറക്കി വച്ചു് ഞാനതു തുറന്നു. ഉള്ളിൽനിന്നു് എന്തോ സെൻറിന്റെ പഴയ മണം പൊങ്ങി. അടപ്പിന്റെ അകത്തെ ഒരു കോണിൽ മെലിഞ്ഞ ഒരെട്ടുകാലിയിരുന്നു് ആടിക്കൊണ്ടു് പൊങ്ങുകയും താഴുകയും ചെയ്യുന്നു. അടപ്പിന്റെ കള്ളിയിൽ പടങ്ങളും കണ്ണാടിയും. ഊരിയെടുത്ത രണ്ടുമൂന്നു ഫോട്ടോ ഫ്രെയിമുകൾ. ഒരു പഴയ മിട്ടായിപ്പെട്ടിക്കുള്ളിൽ അക്ഷരങ്ങൾ മാഞ്ഞുപോയ രണ്ടെഴുത്തുകൾ. നിറം പോയ ഒരൊഴിഞ്ഞ ആഭരണപ്പെട്ടി ഒരു കോണിൽ കിടന്നു. പിന്നെ കുറെ പഴന്തുണിയും വക്കിൽ സ്വർണ്ണച്ചായം തേച്ച ഒരു പ്രാർത്ഥനാപുസ്തകത്തിന്റെ കുറച്ചു താളുകളും ഉണ്ടായിരുന്നു. ലോത്തിന്റെ ഭാര്യ ഉപ്പുതൂണായി നിൽക്കുന്ന പടമായിരുന്നു ആദ്യത്തെ താളിൽ. സോദോമിൽനിന്നു് തീയുടെയും ഗന്ധകത്തിന്റെയും പുകയുയരുന്നു.

ഞാൻ പെട്ടി അടച്ചു് എണീററു് മുറി ആകപ്പാടെ വീണ്ടും നോക്കി. കുറച്ചുകൂടി വെളിച്ചം വന്നിരിക്കുന്നു. പെട്ടെന്നു് പുറത്തുനിന്നു് പൂച്ച കരയുന്ന ഒച്ച. ഞാൻ ആദ്യത്തെ മുറിയിൽ ചെന്നു് ജനലിലൂടെ പുറത്തേക്കു നോക്കി. ഒന്നുമില്ല. മരങ്ങളുടെ നീണ്ട നിഴൽ. പുൽത്തലപ്പുകളിൽ മഞ്ഞിന്റെ വെളിച്ചം. ഒരു പക്ഷി പറന്നുവന്നു് മരങ്ങളുടെ ഇലകൾക്കിടയിലേക്കു തത്തിക്കയറിപ്പോയി.

തിരിച്ചുവന്നു്, അടുത്ത മുറിയിലേക്കുള്ള വാതിൽ എവിടെയെന്നു് ഞാൻ നോക്കി. ഒരു കീറിയ അഴുക്കു പുരണ്ട കർട്ടനു പിറകിലായിരുന്നു വാതിൽ. ഞാൻ വാതിൽ തുറന്നു. കർട്ടൻ വാതിൽപ്പാളിക്കു മുകളിൽ പൊക്കിവച്ചു. വെളിച്ചം. വെയിൽ. തുറന്നിട്ട ഒരു ജനലിലൂടെയും വാതിലിലൂടെയും സൂര്യൻ തിളങ്ങി. ജനലിനടുത്തുചെന്നു് കണ്ണു ചുളിച്ചുകൊണ്ടു് ഞാൻ പുറത്തേക്കു നോക്കി. തീ വീണ ആകാശത്തിനെതിരെ മരങ്ങളുടെ ഇലകൾ കാണാൻവയ്യ. കണ്ണു മഞ്ഞളിച്ചു് ഞാൻ പിന്തിരിഞ്ഞു് ജനൽപ്പടിയിൽ ചാരിനിന്നു് മുറി ചുററും നോക്കി. എതിർവശത്തു് വലത്തെ കോണിലിട്ടിരിക്കുന്ന ഒരു കയററുകട്ടിലിൽ പായമേലാണു് പ്രേതം കിടക്കുന്നതു്.

പെൻസിൽ ചെവിപ്പുറകിൽ നിന്നെടുത്തുകൊണ്ടു് ഞാൻ പ്രേതത്തിന്റെ അടുത്തേക്കു ചെന്നു. കണ്ണിലെ മഞ്ഞളിപ്പിൽ പ്രേതത്തിന്റെ നിറം പച്ചയും നീലയും ചുവപ്പുമായി മാറുന്നു. ഞാൻ കണ്ണുകൾ പലതവണ അടച്ചുതുറന്നു. എന്നിട്ടും നിറം മാറിത്തരിക്കുന്ന ഒരു സൂര്യവട്ടം പ്രേതത്തിന്റെ മീതെ തുള്ളുകയാണു്. പ്രേതത്തെ ഞാനടുത്തുചെന്നു നോക്കി. തല ഭിത്തിക്കു നേരെ ചരിഞ്ഞിരിക്കുകയാണു്. ഒരു കൈയു് കട്ടിലിനു പുറത്തേക്കു് വീണുകിടക്കുന്നു. മറേറ കൈ മടക്കി നെററിയിൽ വച്ചിരിക്കുകയാണു്. ഒരു കാൽ മടക്കി പൊക്കിവച്ചിരിക്കുന്നതു് ഭിത്തിയിലേക്കു് ചാഞ്ഞുകിടക്കുന്നു. മറേറ കാൽ നീട്ടിവച്ചിരിക്കുന്നു. വേദനകൊണ്ടു് അല്പം വലിച്ചുപിടിച്ചതുപോലെ ചുണ്ടുകൾ. പല്ലു് പുറത്തു കാണാം. കുത്തു് വലത്തേ ചെവിയുടെ താഴെ കഴുത്തിനാണു്. രക്തം ഒഴുകി തലയിണയിലും പായയിലും വീണിട്ടുണ്ടു്.

ചുരുട്ടിയ നോട്ടുബുക്കു തുറന്നു്, പെൻസിൽ എടുത്തുപിടിച്ചുകൊണ്ടു് ഞാൻ ചോദിച്ചു: "ആരാണു് നിങ്ങളെ കുത്തിയതു്?" ചോദ്യം ഞാൻ ആദ്യത്തെ ചുവന്ന ഇരട്ടവരയിൽത്തന്നെ എഴുതി. ഉത്തരമില്ല.

"എന്താണു് നിങ്ങളുടെ പേരു്?" ഇതു് നീലവരയിൽ. ഉത്തരമില്ല.

"എന്തിനാണു് നിങ്ങളെ കുത്തിയതു്?" അടുത്ത നീലവരയിലേക്കു് മാറിക്കൊണ്ടു് ഞാൻ ചോദിച്ചു. എന്റെ തലയുടെ നിഴൽ പ്രേതത്തിന്റെ മുഖത്തു് ഇരുട്ടു വീഴ്ത്തി. ഞാൻ അല്പം മാറിനിന്നു.

"നിങ്ങൾ ആരെയെങ്കിലും ഉപദ്രവിച്ചിട്ടുണ്ടായിരുന്നോ?" ഞാൻ, പ്രേതത്തിന്റെ മുഖത്തു വച്ചിരുന്ന കൈ ഉയർത്തി നെഞ്ചിൽ വയ്ക്കാൻ ശ്രമിച്ചു. അതു് വഴക്കമില്ലാതെ തെന്നി പ്രേതത്തിന്റെ താടിയിൽ തട്ടിനിന്നു.

"കുത്തിയ ആളിനെ നിങ്ങൾ കണ്ടോ?" ഞാൻ അടുത്ത നീലവരയിൽ നിന്നുകൊണ്ടു് ചോദിച്ചു. ഉത്തരമില്ല.

"അതോ, നിങ്ങൾ തന്നത്താൻ കുത്തുകയാണോ ചെയ്തതു്? അതു് ശിക്ഷാനിയമമനുസരിച്ചു് കുററമാണു്." ഞാൻ അടുത്ത വരയിലെത്തി. നിശ്ശബ്ദം.

"കത്തിയെവിടെ?" ഉത്തരമില്ല.

ഞാൻ കുനിഞ്ഞു് പ്രേതത്തിന്റെ പാതി തുറന്ന കണ്ണുകളിലേക്കു് നോക്കിക്കൊണ്ടു് ചോദിച്ചു: "നിങ്ങൾക്കു് അത്ഭുതം തോന്നിയോ?" നിശ്ശബ്ദം.

പ്രേതത്തിന്റെ നെററിയിൽ ചൂണ്ടുവിരൽ തൊട്ടുകൊണ്ടു് ഞാൻ ചോദിച്ചു: "നിങ്ങൾക്കു് സങ്കടം തോന്നിയോ?" നിശ്ശബ്ദം.

ഞാൻ അടുത്ത വരയിലേക്കു നീങ്ങി. ഈ വര മാഞ്ഞുപോയിരുന്നതിനാൽ ഞാൻ പെൻസിൽകൊണ്ടു് അവിടെ ഒരു പുതിയ വരയിട്ടു. എന്നിട്ടു് ചോദിച്ചു: "ഇനിയെന്തു്?" ഉത്തരമില്ല.

പ്രേതത്തിന്റെ ചരിഞ്ഞ തല പിടിച്ചു് ഞാൻ തലയിണയിൽ നേരേ വച്ചു. അടുത്ത നീലവരയിലെത്തി ഞാൻ ചോദിച്ചു: "നിങ്ങൾക്കെന്നോടു് ഒന്നും പറയാനില്ലേ? അന്വേഷണത്തിൽ സഹായിക്കാവുന്ന യാതൊന്നും?" നിശ്ശബ്ദതമാത്രം.

ഞാൻ കാല്ക്കലേക്കു മാറിനിന്നു ചോദിച്ചു: "ആ പൂട്ടിയ അലമാരിയിലും പൂട്ടിയ പെട്ടികളിലും എന്താണു്? ആ കിണററിലെ തൊട്ടിയും കയറും എവിടെ? ആ പൂച്ചകളെ ഇനി ആരു നോക്കും?" പ്രേതം തട്ടിലേക്കു് പാതി പിളർന്ന കണ്ണുകൾകൊണ്ടു് നോക്കിക്കിടന്നു.

ഞാൻ അടുത്ത നീലവരയിലേക്കു മാറി

* തവള.

യിട്ട് ഉറക്കെ ചോദിച്ചു: "പറയൂ, ഇനി യെന്തു്?" ഉത്തരമില്ല.

ഈ ചോദ്യത്തിനു താഴെ താളിൽ വില ങ്ങനെ ഞാൻ ഒരു വരയിട്ടു. എന്റെ പേ രെഴുതി ഒപ്പിട്ടു. തീയതി വച്ചു. ഇനി എ ഴുപത്തൊമ്പതു് താളുകൾ ബാക്കി. പെൻ സിൽ ചെവിപ്പുറകിൽ തിരുകി, ബുക്ക് അടച്ചു് കക്ഷത്തിൽ വച്ചു. ഞാൻ പുറത്തേ ക്കു നടന്നു. ആദ്യത്തെ മുറിയിൽ എത്തി യപ്പോൾ ഒരു കസേരയിൽ കയറിനിന്നു് ഞാൻ തിരുഹൃദയത്തിന്റെ പടത്തിന്മേൽ തൂങ്ങിക്കിടന്നമാറാലയേയും ചത്ത പ്രാണി കളേയും എന്റെ ബുക്കുകൊണ്ടു് തട്ടിക്കളെ ഞ്ഞു. ചെറുപ്പംമുതലേ എനിക്കു് നല്ല വസ്തു കളിൽ പൊടിയും പാടയും വീണിരിക്കു ന്നതു് കണ്ടുകൂടാ. കസേരയിൽനിന്നു് താ ഴെച്ചാടി ഞാൻ വെളിയിൽവന്നു. വാതി ലടച്ചു. മുററത്തിന്റെ നടക്കെത്തിയപ്പോൾ തിരിഞ്ഞുനിന്നു് ഞാൻ ഒരുതവണകൂടി ഉറക്കെ വിളിച്ചുചോദിച്ചു: "പറയൂ. ഇനി യെന്തു്?" ഉത്തരമില്ല.





# സ്വപ്നങ്ങൾ കാണുന്നവന്റെ പ്രഭാതം

**കഥ**

**ശത്രുഘ്നൻ**

**പൂ**തനയെ മുലയുറുഞ്ചിക്കൊന്ന ശ്രീകൃ ഷ്ണനെപ്പററി ഓർത്തുകൊണ്ടാണു് ജയദേ വൻ ഉണർന്നതു്. ഉണരുമ്പോൾ കൺ പോളകളിൽ വല്ലാത്ത ഭാരവുമുണ്ടായി രുന്നു.

നന്നേ രാവിലെ ഈ ഓർമ്മ എങ്ങനെ മനസ്സിൽ വന്നു വീണു എന്നു് അയാൾക്ക റിയില്ല. പറയുമ്പോൾ അയാൾ കാണു ന്ന സ്വപ്നങ്ങളിൽനിന്നു് എത്രയോ ദൂരെ യാണു് ഈ ചിത്രം. വേണമെങ്കിൽ ഒരു ബന്ധവുമില്ല എന്നുതന്നെ പറയാം. എ ങ്കിലും, പകലുറക്കക്കാരന്റെ പ്രജ്ഞപോ ലെ ഇതു് മങ്ങിയും തെളിഞ്ഞും മനസ്സിൽ ഉതിർന്നു.

വാസ്തവത്തിൽ, എന്തെങ്കിലും ഓർക്ക ണമെന്നേ ഉണ്ടായിരുന്നുള്ളു. അങ്ങനെയാ ണെങ്കിൽ, ഓർക്കേണ്ടതു് അറബിയെക്കു റിച്ചാണു്. ഉറക്കം കനംവച്ച വലിയ കണ്ണുകളും വീർത്ത കവിളുകളുമുള്ള ഇസ്സാ അഹമ്മദ് എന്ന അറബിയെ. ഇന്നലെ വൈകുന്നേരം, തുടർച്ചയായ കോട്ടുവാകൾ ക്കിടയിൽ, പിന്നെ ശിരോവസ്ത്രത്തിന്റെ തുമ്പുകൊണ്ടു് ഇടയ്ക്കിടെ മുഖം തുടച്ചു്, അ യാൾ പറഞ്ഞതുമാണു്. നാളെ മുതൽ ജ യദേവൻ ജോലിക്കു വരണ്ട.

ആറുമാസം മുമ്പു്, ജയദേവന്റെ മിടുക്കു പുകഴ്ത്തി അഞ്ചൂറുറുപ്പിക കൂടുതൽ ശമ്പ ളം തന്നതും ഇസ്സാ അഹമ്മദ് എന്ന ഇതേ അറബിയായിരുന്നു.

പതുക്കെ, വേദനയോടെ കൺപോളകൾ തുറന്നു.

ചുമരിന്റെ അങ്ങേയററത്തു് ഉയരത്തിലു ള്ള ചെറിയ ചില്ലു കിളിവാതിലിനു പുറ ത്തു് നേരം തെററി വന്നവനെപ്പോലെ പ്ര ഭാതത്തിന്റെ പ്രകാശം പരുങ്ങിനിന്നു. മുറിയിലെ എയർകണ്ടീഷണർ ഏതോ നാട്ടിൻപുറ പ്രഭാതത്തിന്റെ മഞ്ഞുകാററി നുവേണ്ടി തേങ്ങി.

മുറിയിൽ വല്ലാത്ത തണുപ്പു്. അയാൾ വീണ്ടും കണ്ണടച്ചു് പുതപ്പുകൊണ്ടു് മുഖംമൂ ടി ചരിഞ്ഞു കിടന്നു.

തൊട്ടടുത്ത കട്ടിലിൽ ചുമകേട്ടു.

"ജയദേവാ—" ഏതു കട്ടിലിൽ നിന്നാ ണു് വിളിയുണർന്നതെന്നു് അറിയാൻ കഴിഞ്ഞില്ല. പുതപ്പുവലിച്ചുമാററി കണ്ണു തുറന്നു. കണ്ണിന്റെ വേദന അല്പം കുറ വുണ്ടു്.

നെടുകെയും കുറുകെയുമിട്ട പതിമൂന്നു ക ട്ടിലുകളിൽ നാലഞ്ചെണ്ണം ഒഴിഞ്ഞുകിടക്കു ന്നു. അതിൽ കിടന്നവർ, തിരക്കുപിടി ച്ചു് കക്കൂസിലും കുളിമുറിയിലും ഊഴമിട്ടു് കടന്നിട്ടുണ്ടാവും. രണ്ടുമൂന്നു പേർ മുറിയുടെ മൂലയിൽത്തന്നെ സോപ്പോ ബ്രഷോ മ ററോ പരതിനിൽക്കുന്നു. പ്രഭാതത്തിന്റെ പരുങ്ങലിൽത്തന്നെയാണു് അവരും.

"ജയദേവാ—" മൂന്നാമത്തെ കട്ടിലിൽ നിന്നു് സുധാകരൻ വീണ്ടും വിളിച്ചു.

"എന്തേ—?"

"എഴുന്നേൽക്കാറായില്ലേ?" കൈമുട്ടുക ളിൽ ചരിഞ്ഞുകിടന്നുകൊണ്ടു് സുധാക രൻ ചോദിച്ചു.

"എന്തിനു്?"

"ഓ—" പൊടുന്നനെ സുധാകരൻ എഴു ന്നേററിരുന്നു. എന്നിട്ടു പറഞ്ഞു: ഞാനതു മറന്നു."

ഒരു പക്ഷേ, സുധാകരനും സ്വപ്നം കണ്ടി ട്ടുണ്ടാവാം, ജയദേവൻ ഓർത്തു. മൊസൈ ക്ക് നിലവും വില്ലീസ് കർട്ടനുമിട്ടു് മനോ ഹരമാക്കിയ വീടിനെക്കുറിച്ചു്. പിന്നെ, വീട്ടിന്റെ ഉമ്മറക്കോലായിൽ ചമ്രം പടി ഞ്ഞിരുന്നു് വാശിപിടിക്കുന്ന ഉണ്ണിക്കു ട്ടനു് ഇടംകൈയിലെ സ്റ്റീൽ കിണ്ണത്തിൽ നിന്നു് ഉരുള ഊട്ടാൻ പാടുപെടുന്ന അയാ ളുടെ ഭാര്യയെക്കുറിച്ചു്. ഒക്കെ സ്വപ്നം ക ണ്ടിട്ടുണ്ടാവാം. അതിനിടയിൽ, ഇന്നുമു തൽ ജയദേവനു് ജോലിയില്ലെന്ന കാര്യ വും മറന്നുപോയിട്ടുണ്ടാവാം. അല്ലെങ്കിലും ഓർക്കേണ്ടതു് സുധാകരനല്ലല്ലോ.

രണ്ടുപേർക്കുമിടയിലെ കട്ടിലിൽ അ ബ്ദുള്ള ചുക്കിംവലിച്ചു. അബ്ദുള്ളയുടെ ഉറക്കം ചീർത്ത മുഖവും കഷണ്ടിയിൽ പാറിക്കിടക്കുന്ന നരച്ച മുടിയിഴകളും ഏതോ മൃതശരീരത്തിന്റെ മുഖത്തെ ഓ ർമ്മിപ്പിച്ചു. ജയദേവൻ അബ്ദുള്ളയുടെ മുഖത്തുനിന്നു് പെട്ടെന്നു നോട്ടമകററി.

"ജയദേവാ—" സുധാകരൻ വീണ്ടും വി ളിച്ചു.

"ഉം?"

"ഇനി എന്താ പരിപാടി?"

ജയദേവൻ സ്വപ്നത്തെക്കുറിച്ചു് ഓർ ക്കാൻ തുടങ്ങുകയായിരുന്നു. സ്വപ്ന ത്തിൽ അയാൾ അച്ഛനെ കണ്ടു. അച്ഛനു് എത്രയോ പ്രായം കുറവു്. അയാളുടെ കൈയുംപിടിച്ചു് അച്ഛൻ കുന്നു കയറുക യായിരുന്നു. ചരൽക്കുന്നു്. ഏറെ ശ്രമകര മായിരുന്നു, യാത്ര. ഇടയ്ക്കിടെ അച്ഛൻ കാലിടറി വീണു. എന്നിട്ടും, അവർ യാ ത്ര തുടർന്നു. കുറെ കഴിഞ്ഞപ്പോൾ അച്ഛൻ ഒരാട്ടിൻകുട്ടിയായി. ആട്ടിൻകുട്ടിയുടെ ചെവിയുംപിടിച്ചു് ജയദേവൻ നടന്നു. അ വർ ദിനാന്തത്തിലേക്കു് നടക്കുകയായി രുന്നു.

പിന്നെ, പൊടുന്നനെ, ബോധംകൊ ണ്ടു. ജയദേവന്റെ അച്ഛൻ, പക്ഷേ, എ ത്രയോ കൊല്ലംമുമ്പു് മരിച്ചുപോയിരി ക്കുന്നു.

"വിഷമിക്കൊന്നും വേണ്ടാട്ടോ. എന്തെ ങ്കിലും വഴിയുണ്ടാവും," സുധാകരൻ സമാ ധാനിപ്പിച്ചു.

"ഉം."

"നമുക്കു് എന്തെങ്കിലും കണ്ടുപിടി ക്കാം," ചപ്രത്തലമുടിയിൽ വിരലോടിച്ചു കൊണ്ടു് ശൂന്യമായ ദൃഷ്ടികളോടെ സുധാക രൻ പറഞ്ഞു. വെറുതെ പറയുകയാണെന്നു് ജയദേവനു് അപ്പോൾത്തന്നെ മനസ്സിലാ യി. ജയദേവനും ഇതുപോലെ എത്രയോ പേരെ സമാധാനിപ്പിച്ചിരിക്കുന്നവനല്ലോ.

ജയദേവൻ കട്ടിലിൽ എഴുന്നേററിരുന്നു. കാലുകൊണ്ടു് താഴെ, നിലത്തു വിരിച്ച ലിനോലിയത്തിൽ തലോടി.

ആരോ എയർകണ്ടീഷണർ ഓഫ്ചെ യ്തിരിക്കുന്നു.

"എടോ സുധാകരാ—" അപ്പുറത്തെ ക ട്ടിലിൽനിന്നു് ജേക്കബ് വിളിച്ചു. ജേക്ക ബിന്റെ കണ്ണുകൾ ചുവന്നു കലങ്ങിയി രുന്നു. അയാൾ നൈററ്ഡ്യൂട്ടി കഴിഞ്ഞു വന്നതേയുള്ളു.

സുധാകരൻ തല ചരിച്ചുനോക്കി.

"താൻ ഏതു ലോകത്തിലാ?"

"ഏ?"

"എങ്ങനെ ശരിയാവുമെന്നാ? പുതിയ നിയമങ്ങളൊന്നും അറിയത്തില്ലേ?—"

"എന്തു നിയമം?"

"പുതിയ സ്പോൺസറുടെ കീഴിൽ ഇ പ്പോൾ വിസ കൊടുക്കത്തില്ലെന്നു്."

"ചങ്ങായി ഒന്നും അറിഞ്ഞിട്ടില്ല്യ." മുറിയുടെ മൂലയിൽനിന്നു് മജീദ് വിളിച്ചു പറഞ്ഞു. പേസ്റ്റിന്റെ പത നിറഞ്ഞ അ യാളുടെ വായിൽനിന്നു് അക്ഷരങ്ങൾ കു ഴഞ്ഞു കുഴഞ്ഞാണു് പുറത്തു വന്നതു്.

പിന്നെ, മജീദും സുധാകരനും ജേക്ക ബുംകൂടി കുറെ ഉച്ചത്തിൽത്തന്നെ സംസാ രിക്കാൻ തുടങ്ങി. അവർ പുതിയ നിയ മത്തിന്റെ നന്മതിന്മകളെക്കുറിച്ചു് സം സാരിക്കുകയായിരുന്നു. ഉറങ്ങിക്കിടന്നവ രൊക്കെ ഉണർന്നു. ഉണർന്നപ്പോൾ, അ സ്വസ്ഥതയോടെ മുറുമുറുക്കുകയും ചെയ്തു.

കൈപ്പത്തികളിൽ മുഖം താങ്ങി ജയ ദേവൻ ഇരുന്നു.

ജയദേവൻ നിർമ്മലേടത്തിയേയും സ്വ പ്നം കണ്ടിരുന്നു. ആട്ടിൻ കുട്ടിയേയും പിടിച്ചു് കുന്നുകയറുമ്പോഴാണു് നിർമ്മ ലേടത്തിയെ കണ്ടതു്, താഴെ, താഴ്‌വര

യിൽ, മൈലാഞ്ചിക്കാലുരസി നിന്ന സന്ധ്യയ്ക്കതൊട്ട്, പള്ളാനപ്പൊന്തയ്ക്കപ്പുറത്ത് കുഞ്ഞിനെ എടുത്ത് ഉമ്മവച്ചുകൊണ്ട് നിർമ്മലേടത്തി നിന്നു. അവരുടെ കൈയിൽ ജയദേവന്റെ കുട്ടിയായിരുന്നു. കുട്ടിയാണെങ്കിൽ വല്ലാതെ കരയുന്നമുണ്ടായിരുന്നു. പിന്നെ, നിർമ്മലേടത്തിയുടെ മുലകൾക്കിടയിൽ മുഖമമർത്തിവച്ച് ഉറങ്ങിയതിനെക്കുറിച്ചോർത്തു. അന്ന്, പക്ഷേ, മുഖത്തിനുതാഴെ, മുലകൾക്കിടയിലെ ചുവന്ന പുള്ളിയിൽ ലോകം മുഴുവൻ കണ്ടിരുന്നു, അയാൾ.

കുന്നിൻ താഴ്‌വരയിൽ നിൽക്കുന്നതെന്തിനെന്ന് ചോദിക്കണമായിരുന്നു, അയാൾക്ക്. എങ്കിലോ, ഭാഷ അറിയുന്നതേയില്ല. അപ്പോഴേക്ക് നിമ്മലേടത്തിയുടെ കണ്ണുകൾ നിറയാനും തുടങ്ങി.

"ഡോ ജയദേവാ—" അബ്ദുള്ള കിടന്നകിടപ്പിൽത്തന്നെ രണ്ടു കൈകൊണ്ടും മുഖം അമർത്തിത്തുടച്ചുകൊണ്ടു പറഞ്ഞു, "നിയ്യ് ന്റെ അറബീനെ ഒന്നു കണ്ടുനോക്ക്." എന്നിട്ട് എഴുന്നേററിരുന്നുകൊണ്ട് തുടർന്നു: "ഓൻ നല്ലോനാ."

എങ്ങും പോകാനില്ലെന്നറിയാം. നിയമങ്ങൾ ഏറെ വന്നിട്ടുണ്ടെന്നുമറിയാം. തിരിച്ച്, നാട്ടിൽ പോവുകയേ നിവൃത്തിയുള്ളൂ.

പക്ഷേ, എന്തുകൊണ്ടാണ് തനിക്കു ജോലി നഷ്ടപ്പെട്ടതെന്ന് ജയദേവനുതന്നെ അറിയില്ല. ഒരുപക്ഷേ, അറബിക്കും അറിയുമോ ആവോ!

അപ്പോഴും, രാക്ഷസിയുടെ മാറിൽ പുഞ്ചിരിച്ചു കിടക്കുന്ന ഉണ്ണിക്കൃഷ്ണനെ ജയദേവൻ കണ്ടു. അയാൾക്ക് വെറുതെ ചിരിക്കാൻ തോന്നി.

"പണിട്ക്കാണെങ്കില്, സായ്‌വിന്റെ കുക്ക് പണി കയ്ഞ്ഞിട്ടെ, ബാക്കി പണിള്ള ബായി," ഹംസ പറഞ്ഞു. അയാൾ കുളുസിന്റെ വാതിൽ തുറന്നുപിടിച്ചുകൊണ്ടു നിൽക്കുകയായിരുന്നു.

"നിയ്യ് അങ്ങട്ടോ, ഇങ്ങട്ടോ—?" കിടക്കയിൽനിന്ന് പെട്ടെന്ന് എഴുന്നേററ അരവിന്ദൻ ചോദിച്ചു.

"ഇങ്ങട്ട്."

"ന്നാ മാറ്. ഞാനങ്ങട് കടക്കട്ടെ." അരവിന്ദൻ ധൃതി കൂട്ടി.

"ഞ്ഞി ഒരു മണിക്കൂറ് അയിന്റുള്ളില് ഇരിക്കണ്ടേ," കട്ടിലിൽത്തന്നെ ഇരുന്ന് ഷേവുചെയ്യുന്നതിനിടയിൽ അബ്ദുള്ള വിളിച്ചുപറഞ്ഞു: "ആപ്പീസില് പോണോര്ണ്ട് ബടെ."

അരവിന്ദൻ കുളുസിൽ കുറെനേരമിരിക്കും. അയാൾക്ക് മൂലക്കുരുവിന്റെ അസുഖമുണ്ട്. ഇടയ്ക്കൊക്കെ അരവിന്ദൻ കുളുസിൽനിന്ന് പുറത്തുവരുമ്പോൾ, അയാളുടെ മുഖം വലിഞ്ഞുമുറുകിയും കണ്ണുകൾ നിറഞ്ഞുമിരിക്കും. അരവിന്ദൻ ഇടയ്ക്കിടെ തന്നത്താൻ പറയും: ഞാനെത്ര വേദന തിന്നുന്നു.

"സായ്‌വിന്റെ കുക്ക് പണ്യന്ന്യാ ബെസ്റ്റ്," കട്ടിലിലേക്ക് നടക്കുന്നതിനിടയിൽ ഹംസ വീണ്ടും പറഞ്ഞു.

"പോടോ — വല്ലോന്റേം അടുക്കളപ്പണി."

"അണക്ക് വല്ലതും അറിയോ? ഓനും മദാമ്മേം കൂടി രാവിലെ്യങ്ങട് പോയാ പിന്നെ കുക്ക് വെച്ചുനെലല്ലേ അവടെ." ഒന്ന് നിറുത്തിയിട്ട് പിന്നെ കുനിഞ്ഞ് കട്ടിൽക്കീഴിലെ ഷേവിങ് സാധനങ്ങളെടുക്കവെ ഹംസ തുടർന്നു: "പിന്നെ ഭക്ഷണോ—ഞങ്ങളൊക്കെ വെട്ടനെയ്യും കൂട്ടീട്ടുള്ള മുർഗി മസാലല്ലേ ബായി അടിക്കണ് ...പിന്നെ വേണെങ്കില് എടയ്ക്കൊക്കെ കള്ളം കട്ട് കുടിക്കാ—"

മുറിയിൽ ഓരോരുത്തരായി പല്ലുതേക്കാനും ഷേവുചെയ്യാനും ഉടുപ്പിടാനും മററും തുടങ്ങിയിരുന്നു. സുധാകരനടക്കം. അതിനിടയിൽ അവർ ഒച്ചവച്ച് സംസാരിക്കുകയും മുറിയുടെ തലങ്ങും വിലങ്ങും ധൃതിയിൽ നടക്കുകയും ചെയ്തു.

അവർക്കൊക്കെ ജോലിക്കു പോകണമല്ലോ, ജയദേവൻ ഓർത്തു. അയാൾക്ക് എങ്ങും പോകാനില്ല. പക്ഷേ, എത്ര ദിവസമെന്നറിയില്ല. എന്നു തിരിച്ചുപോകണമെന്നും തീർച്ചയില്ല.

പിന്നെ, രാധ.

പിന്നെ, പൊടുന്നനെ, ആകാശത്തുനിന്ന് പതുക്കെ ഇറങ്ങിവന്നു, രാധ.

രാധയില്ലാതെ ജയദേവന് സ്വപ്നമേയില്ല. അമ്പലക്കുളത്തിലേക്കിറങ്ങുന്ന ധനുമാസസന്ധ്യപോലെ, എല്ലാ സ്വപ്നങ്ങളിലേക്കും പതുക്കെ നടന്നുവരും, രാധ.

ചിലപ്പോൾ, മുണ്ടും വേഷ്ടിയും ധരിച്ച് മുടിനിറയെ മുല്ലപ്പൂക്കളും ചൂടിക്കൊണ്ട്. ഒരിക്കൽ റോസ് നിറത്തിലുള്ള സാരിയും നെററിയിലെ വലിയ സിന്ദൂരപ്പൊട്ടുമായി. പിന്നീടൊരിക്കൽ, കറുത്ത പർദ്ദയുടെ കിന്നരിവച്ച ചുമൽച്ചിറകുകൾ കാററത്തിളക്കിക്കൊണ്ട്.

ഒരിക്കലൊരിക്കൽ നഗ്ന.

സുധാകരൻ എന്തോ തമാശ പറഞ്ഞുവെന്നു തോന്നുന്നു. എല്ലാവരും പൊട്ടിച്ചിരിക്കുന്നതു കേട്ടു.

ജനൽച്ചില്ലിനപ്പുറത്ത് ചൂടു കൂടുന്നതു കണ്ടു. ജനലിൽക്കൂടി ആകാശവും കണ്ടു. മാനത്ത് അല്പം വെള്ളമേഘത്തുണ്ടുകൾ പാറിക്കിടക്കുന്നു. ചൂടുകാലം കഴിയാറായിരിക്കുന്നു, ജയദേവൻ ഓർത്തു.

നാട്ടിൽ ഇപ്പോൾ മഴക്കാലം കഴിഞ്ഞ്







പൂക്കാലം തുടങ്ങിയിരിക്കും. നായാടിക്കുന്നുകൾക്കു മുകളിൽ മഞ്ഞു മയങ്ങിക്കിടക്കുന്നുണ്ടാവും. പിന്നെ, താഴ്‌വരയിൽ, പുഴക്കരെയിലുള്ള ദേവീക്ഷേത്രത്തിൽ ഈറനുടുത്ത് തൊഴാൻ വരുന്ന കന്യകമാർ പുഷ്പാഭരണങ്ങളണിഞ്ഞ് മടങ്ങിപ്പോകുന്നുണ്ടാവും. മഞ്ഞു കാററിൽ ചൂളി, കൈമുട്ടുകൾ മാറത്തടുക്കിക്കൊണ്ട്, കാമുകന്മാരെപ്പററിയോ മററോ കഥപറഞ്ഞ് അവർ അടക്കിച്ചിരിക്കുന്നുമുണ്ടാവും.

"ജയദേവാ—" സുധാകരൻ വിളിച്ചു. അയാൾ ഷൂസിന്റെ ലേസ് കെട്ടുകയായിരുന്നു. സുധാകരൻ രാവിലെ കുളിക്കാറില്ല. അല്പം സംസാരിച്ച് നേരം വൈകിയാൽ ചിലപ്പോൾ പല്ലു തേക്കാറുപോലുമില്ല.

"ഉം."

"എനിക്ക് ഇന്നൊരുകുപ്പി കള്ള്‌വേണം. ബോസ്സിന് കൊടുക്കാനാണ്."

"എന്റെ ഈ മാസത്തെ പെർമിററ് കഴിഞ്ഞിരിക്കുന്നു." എല്ലാ മാസവും സുധാകരന് മദ്യം വാങ്ങി വയ്ക്കാറുണ്ട്. അല്പമെങ്കിലും. ഈ മാസവും കൊടുത്തിരിക്കുന്നു. സുധാകരന് പെർമിററ് കിട്ടിയില്ല. പെർമിററിനുള്ള അപേക്ഷ അറബിയിൽ ടൈപ്പ്ചെയ്യാത്തതിന് അവരതു വലിച്ചെറിഞ്ഞു. സുധാകരന് അറിയില്ലായിരുന്നു. അന്ന് അയാൾ കരയാറായിരുന്നു.

"എങ്ങനെങ്കിലും തരീക്കണം."

"ഞാനാരോടാ ചോദിക്ക്യാ?"

"നെന്റെ പെട്ടീല് ഇപ്പൊ ഒന്നൂല്ലേ്യ?"

"ഉം, ഉം."

വാസ്തവത്തിൽ ജയദേവന്റെ പെട്ടിയിൽ ഒരു കുപ്പി വിസ്കിയുണ്ടായിരുന്നു. അത്, പക്ഷേ, രാഘവനു കൊടുക്കാമെന്നു പറഞ്ഞുപോയി. രാഘവൻ അവന്റെ പാലസ്തീനിപ്പെണ്ണിനു പാർട്ടി കൊടുക്കുന്നത് ഇന്നാണല്ലോ.

വാക്കു പറഞ്ഞുപോയി.

"പിന്നെ ആരോടാ ഒന്ന് ചോദിക്കാ?" സുധാകരൻ പകുതി ജയദേവനോടായി ചോദിച്ചു.

ജയദേവൻ ഒന്നും മിണ്ടിയില്ല. രണ്ടുമൂന്നു പേർ വാതിൽ തുറന്ന് പൊയ്ക്കഴിഞ്ഞിരിക്കുന്നു. ഹംസയും അരവിന്ദനും പോകാൻ തുടങ്ങുന്നു. മജീദും ജേക്കബ്ബും തമ്മിൽ അപ്പോഴും ജയദേവനെപ്പററിത്തന്നെ എന്തോ പറയുന്നുണ്ടായിരുന്നു. അവർ എന്താണു പറയുന്നത് എന്നൊന്നും ജയദേവൻ ശ്രദ്ധിക്കാനേ പോയില്ല.

അബ്ദുള്ള കുളിമുറി തുറന്ന് ഇറങ്ങിവന്നു.

"ന്നാ ഞാൻ പോട്ടെ," സുധാകരൻ പറഞ്ഞു: "ഉച്ചയ്ക്ക് വരുമ്പഴയ്ക്ക് ഈ കാര്യം നിയ്യൊന്ന് ആലോചിക്ക്."

"ഏതു കാര്യം?"

"കള്ളിന്റെ കാര്യം."

"ശരി," ജയദേവൻ പറഞ്ഞു. അയാൾക്ക് ഓർക്കാൻ എത്രയോ കാര്യങ്ങൾ കിടക്കുന്നു. നാട്ടിൽ തിരിച്ചുചെന്നാൽ, പുച്ഛത്തിന്റെ പോററലേററ് പാതിയടഞ്ഞ കണ്ണുകളോടെ നോക്കുന്നവരെക്കുറിച്ച് ഓർക്കാം. മരുഭൂമിയിലേക്ക് പണം വാരാൻ പോയവൻ, തിരിച്ച് വയൽവരമ്പിലൂടെയും പുഴയോരത്തുകൂടെയും അലഞ്ഞുനടക്കുന്നതിനെക്കുറിച്ച് ഓർക്കാം.

സ്വപ്നങ്ങളെക്കുറിച്ച് ആലോചിക്കാം. നിമ്മലേടത്തിയുടെ മുഴുത്ത മാറിടത്തെക്കുറിച്ച് ആലോചിക്കാം. വേണമെങ്കിൽ, രാധയെ കല്യാണം കഴിക്കുന്നതുവരെ സ്വപ്നം കാണാം, വെറുതെ.

"മറക്കരുത്," വാതിൽ തുറന്നുപിടിച്ച്




കൊണ്ടു് സുധാകരൻ പറഞ്ഞു: "നീ എവടെങ്കിലും പോണുണ്ടോ നിയ്യ്?"

"ഇല്ല."

"ശരി. നാ ഉച്ചയ്ക്കു് കാണാം." സുധാകരൻ പോയി.

കട്ടിലുകളിൽ രണ്ടുമൂന്നുപേർ ഉറക്കം തുടങ്ങിക്കഴിഞ്ഞിരുന്നു. ആളുകളൊഴിയാനും ശബ്ദങ്ങൾ മായാനും കാത്തുകിടന്നവരായിരുന്നു, അവർ.

പാൻറിടുന്നതിനിടയിൽ അബ്ദുള്ള പറഞ്ഞു:

"ഞാൻ ൻെറ അറബിനോട്ട് ഒന്നു പറഞ്ഞുനോക്കാം. നാട്ടില് പുവ്വാണെങ്കില് പുത്യേ എന്നോസീം കൊണ്ടു് പോയാമതി." അബ്ദുള്ളയുടെ മുഖത്തിനു് നേരത്തെ കണ്ടതിനേക്കാൾ എത്രയോ മാററം വന്നിരിക്കുന്നുവെന്നു് ജയദേവൻ ഓർത്തു.

ഇപ്പോൾ, അയാളുടെ കഷണ്ടി കയറിയ ചുവന്ന മുഖത്തു് ഗൗരവവും കുസലില്ലായ്മയും കത്തിനിന്നു. അയാൾ, തൻെറ മീശയില്ലാത്ത മുഖം, ഇടയ്ക്കിടെ, വീണ്ടും ചുവക്കാൻ, അമർത്തിത്തുടയ്ക്കുന്നുമുണ്ടായിരുന്നു.

ജയദേവൻ ഒന്നും മിണ്ടിയില്ല. അയാൾക്കു് വീണ്ടും വല്ലാതെ ക്ഷീണം തോന്നി. പുതിയ അറബിയുടെ കൂടെയും എത്രനാൾ ജോലിചെയ്യാമെന്നു് സംശയിക്കുകയായിരുന്നു, അയാൾ. ജോലി കിട്ടുകയാണെങ്കിൽ.

ക്ഷീണം കുഴഞ്ഞുകിടന്ന അയാളുടെ മുഖം കണ്ടുകൊണ്ടാവാം, അബ്ദുള്ള പറഞ്ഞു: "നീ വിഷമിക്കണ്ട. എന്തെങ്കിലും ശര്യാക്കാം." അബ്ദുള്ളയുടെ ശബ്ദത്തിൽ ആജ്ഞാഭാവം തെറിച്ചുനിന്നു.

പിന്നെ അബ്ദുള്ള പോയി.

മുറിയിൽ നിശ്ശബ്ദത വലിയ പാത്രവും കമിഴ്ത്തി നിന്നു. മുറിക്കു പുറത്തു് ചൂടേറുന്നതു് ജയദേവനറിഞ്ഞു. അയാൾ എഴുന്നേററു് എയർകണ്ടീഷണർ ഓൺചെയ്തു.

പിന്നെ, രാധയെയോ മറേറാ സ്വപ്നം കാണാമെന്നു് മോഹിച്ചു് അയാൾ മൂടിപ്പുതച്ചുകിടന്നു.

അയാൾ ഉറങ്ങിയതുമൊന്നുമില്ല. പക്ഷേ, രാധയ്ക്കു പകരം, പൂതനയെ മുലയുറിഞ്ചിക്കൊന്ന ശ്രീകൃഷ്ണനാണു് അയാളുടെ മനസ്സിലേക്കു് കടന്നുവരാൻ തുടങ്ങിയതു്. ആ ചിത്രമാവട്ടെ, വൃശ്ചികനിലാവുപോലെ, നേർത്തും തെളിഞ്ഞും കൺപോളകളിൽ ഊഞ്ഞാലാടിക്കൊണ്ടേയിരുന്നു.

# പല്ലിയുടെ പാട്ടു്

നിലാവുള്ള രാത്രി. കുറുക്കൻ ഇരതേടി നടക്കുകയായിരുന്നു.

വഴിവക്കിലെ ഓടയിൽക്കിടന്ന രണ്ടു ചെരിപ്പു കണ്ടപ്പോൾ അവൻ അറിയാതെ പറഞ്ഞുപോയി: "കിട്ടിപ്പോയി, കിട്ടിപ്പോയി."

രണ്ടു ചെരിപ്പുകളും കാലിലണിഞ്ഞു് ഇഷ്ടൻ നടപ്പുതുടങ്ങി. ഇടയ്ക്കിടെ തലയാട്ടും, ചെരിപ്പാട്ടും. കുറുക്കനു ബഹുസന്തോഷം.

നടന്നുനടന്നൊരു കുളക്കരയിലെത്തി. അവിടെ ധാരാളം എല്ലിൻ കഷണങ്ങൾ കണ്ടു.

"ഹായ് കിട്ടിപ്പോയി." അവൻ തുള്ളിച്ചാടി.

എല്ലുകൾ കൂട്ടിവച്ചു്, ചെളി കുഴച്ചു പിടിച്ചു്, ഒരു തട്ടുണ്ടാക്കി, അതിൽ കയറി കിഴക്കോട്ടുനോക്കി, ഗമയിലങ്ങിരുന്നു അവൻ.

"വെള്ളിത്തട്ടിലിരിക്കുന്ന, സ്വർണ്ണക്കാതില അണിഞ്ഞ ധീരനായ രാജാവാണു ഞാൻ"—കുറുക്കച്ചൻ തന്നത്താൻ പറഞ്ഞു.

അതോർത്തു് അവനു ഗൗരവംവന്നു. ഒരു കൊച്ചു കവിതയും വന്നു.

വെള്ളം കുടിക്കാൻ വന്ന മൃഗങ്ങളെ നോക്കി അവൻ പറയും:

"നിക്കു്, നിക്കു്, എന്നെത്തൊഴാതെ കുളത്തേൽ തൊടരുതു്." പിന്നെ കവിത ചൊല്ലിക്കൊടുക്കും—"ഉം. പറ:

'വെള്ളിത്തട്ടിലിരിക്കുന്നവനേ,
സ്വർണ്ണക്കാതിലചാർത്തുന്നവനേ,
ഞങ്ങളെയെല്ലാം കാക്കുന്നവനേ,
നിന്നുടെ പാദം വന്ദിക്കുന്നേൻ.'

"ഉം, പാട്. മൂന്നുവട്ടം എത്തമിട്ടു്."

കുറുക്കച്ചൻ കേമനായിരുന്നു് ആജ്ഞാപിക്കും.

കടുവയും പുലിയും ചെന്നായും കുറുക്കനെ സ്തുതിച്ചു. ദാഹിച്ചു വലഞ്ഞുവരുമ്പോൾ തർക്കിക്കാനുണ്ടോ സമയം!

വെള്ളം മോന്തുന്ന മൃഗങ്ങൾ കരയ്ക്കു കയറി കാട്ടിലേക്കു പോകും.

കുറുക്കൻ അനങ്ങില്ല.

കുറേക്കഴിഞ്ഞപ്പോൾ പെരുത്ത ഒരു കാട്ടുപല്ലി തകതൈ തകതൈ എന്നു കുളത്തിൻെറ കരയ്ക്കുവന്നു. അവൻ കുറുക്കനെ കാണാത്തമട്ടിൽ പതുക്കെ കുളത്തിലേക്കിറങ്ങി.

"എടേയ്, ശപ്പാ, നീ എന്നെ കണ്ടില്ലേ? വെള്ളത്തിൽ തൊടരുതു്. കുളം എൻെറ വകയാണു്."

"ക്ലൂയ്, ക്ലൂയ്" പല്ലി ഒന്നു ക്ലൂകി. "അല്പം ഒരു ദയയൊക്കെക്കാട്ടു്. ദാഹിക്കുന്നു. ഇത്തിരി വെള്ളം കുടിക്കട്ടെ."

"നടപ്പില്ല. എന്നെ ഒന്നു തൊഴുതിട്ടാകട്ടെ," കുറുക്കൻ പറഞ്ഞു.

"ഛെ, ദാഹിച്ചു വലഞ്ഞവൻെറ കൈകാൽ പൊങ്ങുമോ? വെള്ളം കുടിച്ചിട്ടാകാം."

തനിക്കുപററിയ ഇരയാണതെന്നുബോധ്യമുള്ള കുറുക്കൻ വഴക്കിനു നിന്നില്ല.

"കുടിക്കു്, കുടിച്ചിട്ടു് അടുത്തുവന്നു് കാലുതൊട്ടു വണങ്ങണം."

"ആവാം." പല്ലി പതുക്കെ വെള്ളം കുടിച്ചു തിരിച്ചുകയറി, അകലെനിന്നു.

ഉം., പാട്." കുറുക്കൻ കവിത മൊഴിഞ്ഞു.

"ചങ്ങാതീ, ഞാൻ പാടിയാൽ കവിതയ്ക്കു കേടുവരും. എനിക്കു ശാരീരസുഖം ഇല്ല."

"നോക്കു്. ഒന്നു പാടിനോക്കു്." കുറുക്കൻ വീണ്ടും കവിത മൊഴിഞ്ഞു.

പല്ലി മുരടനക്കി, ശബ്ദം നേരെയാക്കി.

"എന്താണു സ്തുതി? ഒന്നുകൂടി പറഞ്ഞേ."

കുറുക്കൻ വീണ്ടും പാടി.

"നോക്കട്ടെ." പല്ലി അല്പം പിന്നിലേക്കുമാറിനിന്നു് ഒരു തയ്യാറെടുപ്പു നടത്തി.

തല ചാച്ചും ചരിച്ചും നാലുപാടും നോക്കി, ഒരു തീരുമാനമെടുത്തു്, പാടിത്തുടങ്ങി:

"എല്ലിൻ കഷ്ണം ചേർത്ത മിനഞ്ഞൊരു
മണ്ണാങ്കട്ട സിംഹാസനവും
കാതിൽ രണ്ടു ചെരുപ്പും പിന്നെ—"

പാടിത്തീരും മുമ്പു് കുറുക്കൻ പല്ലിയുടെ നേർക്കൊററച്ചാട്ടം.

പല്ലി ശരംപോലെ പാഞ്ഞുപോയി.

ഓടിയോടി പല്ലി ഒരു ചെറുമാളത്തിലേക്കു കയറി.

പെട്ടെന്നു് കുറുക്കൻ, പല്ലിയുടെ വാലിൽ കടന്നുപിടികൂടി.

"അയ്യോ, എൻെറ പല്ലു വേദനിക്കുന്നേ." പല്ലി മുന്നോട്ടാഞ്ഞുകൊണ്ടിരുന്നു. കുറുക്കൻെറ പല്ലു താഴെ വീണതുപോലെ വേദനിച്ചു. അവനു മാളത്തിൽ കയറാനാവുമോ!

"നിന്നെ ഞാൻ വിടില്ല," കുറുക്കൻ പറഞ്ഞു.

"ചങ്ങാതീ, വാലുവിട്ടാൽ ഞാൻ തിരിഞ്ഞു നിന്നുതരാം. അകത്തേക്കു മാളമില്ല. സത്യം."

പല്ലി പറഞ്ഞതു നേരാണെന്നു കരുതിയ കുറുക്കൻ വാലിൽനിന്നു പിടിവിട്ടു.

"ബ്ധും..." പല്ലി മാളത്തിലേക്കൊററക്കുതിപ്പു്! ഇന്നും കുറുക്കൻ പല്ലിമാളം മാന്തി നടക്കുകയാണു്.

**എൻ. എം. നമ്പൂതിരി**

# പഞ്ചാബി കഥകൾ

# കുഞ്ഞിരാമൻ

നോവലെറ്റ് അവസാനിക്കുന്നു

**കു**ഞ്ഞിരാമൻ ഇടയനായിട്ട് ഒരു കൊല്ലം തികഞ്ഞു.

ഇതിനിടയിൽ രണ്ട് അകാലചരമങ്ങൾക്ക് അവന് സാക്ഷിയാകേണ്ടിവന്നു.

ആദ്യം നാണി എന്ന ആടിനെയാണ് കാലൻ കൊണ്ടുപോയത്. പിന്നീട് പ്രിയങ്കരിയായ രോഹിണിയേയും.

രോഹിണിക്കു ഗർഭമായിരുന്നു. അതുകൊണ്ട് അവളെ മേയ്ക്കാൻ കൊണ്ടുപോകുമ്പോഴും കളിപ്പിക്കുമ്പോഴുമെല്ലാം കുഞ്ഞിരാമൻ പ്രത്യേകം ശ്രദ്ധവച്ചു. ആടിന്റെ വയർ നാൾക്കുനാൾ വീർത്ത് താഴോട്ട് തൂങ്ങിക്കിടന്നു. ആർദ്രമായ അതിന്റെ യോനീനാളം ചെമ്പരത്തിപോലെ ചുവന്നു. കുന്നുകൾ കയറിയിറങ്ങുവാൻ കഴിയാതെയായപ്പോൾ, അവൻ അതിനെ കൈയിലെടുത്തു നടന്നു. അപ്പോൾ അവന്റെ തോളുകളിലേയും കൈകളിലേയും പേശികൾ വിജൃംഭിക്കും, അനുസരണയോടെ മേഞ്ഞുപോകുന്ന ആട്ടിൻപറ്റത്തിനു പിറകിലായി രോഹിണിയെ നെഞ്ചോടുചേർത്തു പിടിച്ച് അവൻ മൊട്ടക്കുന്നുകൾ കയറിയിറങ്ങും. കിതച്ച് ശ്വാസംമുട്ടുമ്പോൾ അതിൽ അവൻ ആഹ്ലാദം കണ്ടെത്തി.

പുലരാൻനേരത്ത് രോഹിണിയുടെ കരച്ചിൽ കേട്ട് കുഞ്ഞിരാമൻ ഞെട്ടിയുണർന്നു.

അവൻ തന്റെ മുട്ടൻ വടിയെടുത്ത് ഇരുട്ടിലൂടെ ആലയുടെ നേരെ നടന്നു. കുറെ നാളുകളായി ഒരു മഞ്ഞച്ചേര ആലയുടെ പരിസരത്തിൽ ചുററിപ്പററി നടക്കുന്നു. ആടുകൾ അതിനെ കാണുമ്പോൾ നിലവിളിക്കുകയും ചാടുകയും ചെയ്യും. രാത്രി പലതവണ ബഹളം കേട്ടു ചെന്നു നോക്കിയപ്പോൾ ഇരുട്ടിലൂടെ ധൃതിയിൽ ഇഴഞ്ഞുപോകുന്ന ചേരയെയാണ് കണ്ടത്.

കിഴക്ക് വെളുക്കുവാൻ തുടങ്ങിയിട്ടില്ല. അവൻ തീപ്പെട്ടിയുരച്ചു. ഇരുട്ടിലൂടെ കത്തിപ്പടർന്ന ചുവപ്പുവെളിച്ചത്തിൽ ഒരു വശം ചരിഞ്ഞു വീണുകിടക്കുന്ന രോഹിണിയെ കണ്ടു. കുഞ്ഞിരാമനെക്കണ്ടപ്പോൾ തീവ്രമായ വേദനയോടെ അവൾ അവനെ ഒന്നുനോക്കി. പിന്നീട് ചെറുതായി ഒന്നു പിടഞ്ഞു. അതിന്റെ പിൻഭാഗത്തു നിന്ന് എന്തെല്ലാമോ വാർന്നുവീണുകൊണ്ടിരുന്നു.

കൈയിൽ വിളക്കുമായി രാമൻചെട്ടിയാരും ഇറങ്ങിവന്നു. പിറകെ കുങ്കിയമ്മയും. അവർ ആലയിലേക്ക് ഒന്നെത്തിനോക്കി.

"നിങ്ങള് കോലായില് പോയിരുന്നോളു," കുങ്കിയമ്മ ചെട്ടിയാരോടും കുഞ്ഞിരാമനോടുമായി പറഞ്ഞു: "ആണുങ്ങളെ പണിയല്ല ഇദ്—"

ആലയിലേക്ക് ഒന്ന് കണ്ണെറിഞ്ഞശേഷം ചെട്ടിയാർ കോലായിൽ കയറിയിരുന്നു. അയാൾ തന്റെ കണ്ണും കാതും കൂർപ്പിച്ചു പിടിച്ചു. കിട്ടൻ കോവിലിൽ നേർച്ചകൾ നേർന്നു...

കുഞ്ഞിരാമൻ അവിടെ ചുററിപ്പററി നിന്നു. അവിടെ നടക്കുന്നതൊന്നും കാണുവാൻ അവനു താല്പര്യമില്ലായിരുന്നു. രോഹിണിയുടെ ദീനരോദനവും അവളുടെ കണ്ണുകളിലെ നിസ്സഹായതയുമാണ് അവനെ അസ്വസ്ഥനാക്കുന്നത്. അവളുടെ ദയനീയമായ നോട്ടം അവനെ ഭയപ്പെടുത്തി.

കിഴക്കൻ കുന്നുകൾക്കു പിറകിൽ ആകാശത്തിൽ വെളിച്ചത്തിന്റെ ഒരു വലിയ വിള്ളൽ പ്രത്യക്ഷമായി. തുടർന്ന് ആല വെളുത്തുവന്നു...

കുങ്കിയമ്മയുടെ നിലവിളി കേട്ട് അവൻ ആലയിലേക്ക് ഓടിക്കയറി. ആട് ചലനമററു കിടക്കുകയാണ്. അത് കിടന്നയിടത്ത്, പിൻഭാഗത്ത്, എന്തെല്ലാമോ തളംകെട്ടിക്കിടക്കുന്നു. അതിൽ കട്ടച്ചോരയുമുണ്ടായിരുന്നു...

കുങ്കിയമ്മയും കുഞ്ഞിരാമനും ഇടിതട്ടിയതുപോലെ നിന്നു. രണ്ടുപേർക്കും ഒന്നും ഉരിയാടുവാൻ കെൽപ്പുണ്ടായിരുന്നില്ല. അവന്റെ വായിലെവെള്ളം വററിവരണ്ടു.

"കൊന്നോ എന്റെ ആടിനെ?"

ചെട്ടിയാർ ആലയിലേക്കു പാഞ്ഞുവന്നു. അയാളുടെ കണ്ണുകൾ തറയിൽ കിടക്കുന്ന വസ്തുവിൽ പതിഞ്ഞു.



"എന്താ ഇദ്?"

അയാൾ ഞെട്ടിത്തെറിച്ചുകൊണ്ട് പിന്നോക്കം മാറിനിന്നു.

ഉടൽ ആടിന്റേതും മുഖം മനുഷ്യക്കുഞ്ഞിന്റേതും...

കൊഴുത്ത ദ്രാവകത്തിലും ചോരയിലും കിടന്നുകൊണ്ട് അതു സാവധാനം ഒന്നനങ്ങി. അതിന്റെ അടഞ്ഞ കണ്ണുകൾ ഒരു നിമിഷനേരത്തേക്കു തുറക്കപ്പെട്ടു. പിന്നീട് തൊണ്ടയിൽ നിന്ന് ഒരു ചെറിയ കരച്ചിൽ പുറത്തേക്കു തെറിച്ചുവീണു. അതിനുശേഷം, അതിന്റെ കണ്ണുകൾ എന്നേക്കുമായി അടഞ്ഞു...

കുങ്കിയമ്മ അതിനെ തറയിൽനിന്നെടുത്ത് ചലനമററു കിടക്കുന്ന തള്ളയാടിനരികിൽ കിടത്തി...

വിവരം അറിഞ്ഞ് അയൽക്കാർ എത്തി. പിന്നീട് വിവരം കാട്ടുതീപോലെ കൊടഗരയിൽ പരന്നു. കൊടഗരക്കാർ സംഘങ്ങളായി ചെട്ടിയാരുടെ മാളികയിലേക്കു നീങ്ങി.

ഇടവഴി ആരംഭിക്കുന്നയിടത്ത് ഒ. ചന്തുവിന്റെ ജീപ്പു വന്നു സഡൻ ബ്രെയിക്കിട്ടു നിന്നു. ചന്തുവിനു പിറകെ വലിയ പുരയിൽ ചെക്കുവും ഔവ്വക്കർ ഹാജിയും കൂടി താഴെയിറങ്ങി.

നാട്ടുപ്രമാണിമാരെ കണ്ട് ആലയുടെ

## എം. മുകുന്ദൻ

ചുററും കൂടിനിന്നിരുന്ന കൊടഗരക്കാർ വഴി മാറിക്കൊടുത്തു.

"കലികാലം—"

ആലയിലേക്ക് ഒന്നെത്തി നോക്കിയശേഷം വലിയ പുരയിൽ ചെക്കു അഭിപ്രായപ്പെട്ടു.

"കലികാലത്ത് ഇതും ഇതിലപ്പുറവും സംഭവിക്കും."

"എനിക്കൊന്നും മനസ്സിലാകുന്നില്ല."

രാമൻ ചെട്ടിയാർ പതുക്കെ തന്റെ ഷോക്കിൽ നിന്ന് ഉണർന്നു.

ചന്തു ആലയിലേക്കു കയറി. തള്ളയാടിന്റെ അരികിൽ കിടക്കുന്ന ജീവിയുടെ മുഖത്ത് അയാൾ കുനിഞ്ഞുനോക്കി. വെളിപാടുണ്ടായതുപോലെ അയാൾ നിവർന്നു നിന്നു.

"എനിക്കു മനസ്സിലായി—"

എല്ലാവരുടെയും കണ്ണുകൾ അയാളുടെ മുഖത്തേക്കു നീണ്ടു. കലികാല രഹസ്യങ്ങളുടെ മറ നീക്കുവാനായി വന്നെത്തിയ ഒ. ചന്തു ആവർത്തിച്ചു:

"എല്ലാം എനിക്കു മനസ്സിലായി."

അയാൾ ചെട്ടിയാരുടെ അരികിലേക്കു നീങ്ങി. വലിയ പുരയിൽ ചെക്കുവും അങ്ങോട്ടു നീങ്ങിനിന്നു. ചന്തു, ചെട്ടിയാരുടെ ചെവിയിൽ എന്തോ മന്ത്രിച്ചു, ഔവ്വക്കർ ഹാജി കൊച്ചയെപ്പോലെ കഴുത്തു നീട്ടി...

"നേരാണോ ചന്തു നീ പറയുന്നത്?"

ചെട്ടിയാർക്ക് വിശ്വസിക്കുവാൻ കഴിഞ്ഞില്ല. മടിയിലേക്കു നീണ്ടിയ അയാളുടെ കൈ പിച്ചാത്തിയിൽ തടഞ്ഞു.

"ഹള്ളാ—" എന്ന ഒരു നിലവിളി മാത്രമേ ഔവ്വക്കർ ഹാജിയിൽ നിന്നുയർന്നുള്ളു.

എന്താണ് സംഭവിച്ചതു് എന്നു മനസ്സിലാകാതെ കൊടഗരക്കാർ നാട്ടുപ്രമാണിമാരെ വളഞ്ഞുനിന്നു.

"എവിടെ ആ നായിന്റെ മോൻ?"

ചെട്ടിയാർ കുഞ്ഞിരാമനെ നാലുപാടും തിരഞ്ഞു. പ്രേതബാധയുണ്ടായതുപോലെ അയാൾ ഉറഞ്ഞു.

"എവിടെ ഓൻ?"

ഒ. ചന്തു ആക്രോശിച്ചു.

ആൾക്കൂട്ടത്തിൽ എവിടേയും അവനെ കണ്ടില്ല. ഒച്ചയും ബഹളവും കണ്ടുംകേട്ടും ആടുകൾ ഭയന്നു. ആരും അവയെ കറക്കുവാൻ വന്നില്ല. തീററകൊടുത്തില്ല...ആടുകളും കുഞ്ഞിരാമനെ തിരയുകയായിരുന്നു.

"വരീൻ—"

കൊടഗരക്കാരെ പകുത്തുമാററിക്കൊണ്ട് ചന്തു ഇടവഴിയിലേക്കിറങ്ങി. പിറകെ ഊരിപ്പിടിച്ച കത്തിയുമായി രാമൻ ചെട്ടിയാരും.

പിറകെ ആൾക്കൂട്ടവും.

ഇടവഴിയും കടന്ന് നിരത്തിൽ കയറി ഒരു വലിയ സംഘമായി അവർ മുന്നോട്ടു നീങ്ങി.

* * *

വാഴയുടെ ചുവട്ടിൽ കുന്തിച്ചിരുന്ന് കലം കഴുകുന്ന മാത്തുവിന്റെ കണ്ണുകൾ വയലിലൂടെ നടന്നുവരുന്ന ആൾക്കൂട്ടത്തിൽ പതിഞ്ഞു. അവൾ എഴുന്നേററുനിന്നു. മുകളിൽ കയററിത്തിരുകിയ കൈലി താഴ്ത്തിയിട്ടു. കൈകൊണ്ട് കണ്ണിനു മറപിടിച്ച് അവൾ നോക്കി. അവർ ഒരു ജാഥപോലെ വരുകയാണ്.

ഇറയത്തിരിക്കുന്ന പാച്ചിയമ്മയുടെ ശ്രദ്ധയും വയലിലാണ്.

"അവര് ഇങ്ങോട്ടാ വര്ന്നതു്—"

മാത്തു പറഞ്ഞു.

"ജാഥയാ? എന്താ കൊടീല്യാത്തതു്?"

പാച്ചിയമ്മയുടെ ശ്രവണശക്തി തീരെ നശിച്ചിരുന്നു. അതുകൊണ്ട് അവർ മുദ്രാവാക്യം വിളിക്കുന്നുണ്ടെന്ന് അവർ വിശ്വസിച്ചു.

മുമ്പിൽ നടക്കുന്ന രാമൻചെട്ടിയാരെ മാത്തു തിരിച്ചറിഞ്ഞു. തൊട്ടു പിറകിൽ വരുന്നതു് ഒ. ചന്തുവും കാര്യസ്ഥൻ കുഞ്ഞാപ്പുവുമാണ്. അവർക്കു പിറകിലായി നടന്നുവരുന്ന വലിയപുരയിൽ ചെക്കുവിനേയും ഔവ്വക്കർ ഹാജിയേയുംകൂടി അവൾ തിരിച്ചറിഞ്ഞു.

വയൽ കടന്ന് തോടിനു മുകളിലെ പാലവും കടന്ന് അവർ മുററത്തേക്കു കയറി.

"എവിടെ നിന്റെ ചെക്കൻ?"

രാമൻ ചെട്ടിയാർ ഉച്ചത്തിൽ വിളിച്ചു ചോദിച്ചു. മാത്തുവിനു മിണ്ടുവാൻ കഴിഞ്ഞില്ല. അത്രമാത്രം അവൾ പരിഭ്രമിച്ചിരുന്നു.

"ചോദിച്ചതു കേട്ടില്ലേ?"

"ഇവിടെ വന്നിട്ടില്ല..."

മുററത്ത് കൊടഗരക്കാരുടെ എണ്ണം പെരുകി വന്നു.

മാത്തു പറഞ്ഞതു് ആരും വിശ്വസിച്ചില്ല. രണ്ടടി മുന്നോട്ടു ചെന്ന് അകത്തേക്കു നോക്കിക്കൊണ്ട് ചെട്ടിയാർ വിളിച്ചു പറഞ്ഞു:

"പുറത്തിറങ്ങി വരുന്നതാ നിനക്കു നല്ലതു്—"

പകൽപോലും വെളിച്ചം കടന്നുചെല്ലാത്ത പുരയുടെ ഉള്ളിൽനിന്നും ആരും പുറത്തിറങ്ങി വന്നില്ല.

"കുഞ്ഞാപ്പൂ, അകത്തുകേറി നോക്കെടാ," ചന്തു കല്പിച്ചു.

അപ്പോൾ മാത്തുവിന്റെ മനക്കണ്ണുകൾക്കു മുമ്പിൽ ഒരു പഴയ ചിത്രം തെളിഞ്ഞു. പണ്ട് അഷ്ടമിരോഹിണി നാളിൽ, ഇതേപോലെ വന്നുനിന്ന് കൊലവിളി നടത്തിയ ചന്തുവിന്റെ ചിത്രം...

അന്ന് തന്റെ മകൻ രക്ഷപ്പെട്ടു. ഭഗവാനേ, എന്റെ മകനെ ഇന്നും എന്നും കാത്തുകൊള്ളുക...

അകത്തു കയറി പരിശോധന നടത്തിയ കുഞ്ഞാപ്പു തിരിച്ചുവന്നു.

"അകത്തില്ല—"

പിന്നീട് നാട്ടുപ്രമാണിമാർ അവിടെ നിന്നില്ല. ചന്തുവിന്റെ നേതൃത്വത്തിൽ അവർ തിരിഞ്ഞു നടന്നു. പിറകെ കൊടഗരക്കാരും.

വയൽ പിന്നിട്ട് അവർ നിരത്തിൽ കയറി.

"വരീൻ. ഓൻ എവിട്യാ ഒളിച്ചിരിക്കുന്നതു് എന്നറ്യണോ? എന്നോട് ചോദിക്കീൻ—"

കലികാല രഹസ്യങ്ങൾ അറിയാവുന്ന ചന്തു കിഴക്കൻ കുന്നുകളെ ലാക്കാക്കി നടന്നു.

ഒന്തം കയറിയപ്പോൾ അകലെ വെയിൽ ചൂടേററു പൊള്ളിയ മൊട്ടക്കുന്നുകളുടെ മുഖങ്ങൾ അവർ കണ്ടു. കുന്നിൻ താഴ്‌വരയിൽ കുഞ്ഞിരാമനെ കണ്ടെത്തുമെന്ന് ചന്തുവിന് ഉറപ്പായിരുന്നു.

ഉച്ചക്കാററുവീശുന്ന താഴ്‌വരയിൽ അന്ന് ആടുകൾ മേഞ്ഞുനടന്നില്ല. വിജനതയിൽ ഒററപ്പെട്ടു നിൽക്കുന്ന പറങ്കിമാവുകളിൽ നിന്നുകൊണ്ട് ചെമ്പോത്തുകൾ ഉത്കണ്ഠയോടെ നടന്നടുക്കുന്ന ആൾക്കൂട്ടത്തെ നോക്കി. പിന്നീട് അവ ചുവന്ന ചിറകുകൾ വീശി കുന്നുകൾക്കു പിറകിലെ രഹസ്യങ്ങളിലേക്കു പറന്നുപോയി.

ഒററപ്പെട്ടു നില്ക്കുന്ന പറങ്കിമാവിനു ചുവട്ടിൽ ഇരിക്കുന്ന കുഞ്ഞിരാമൻ ആൾക്കൂട്ടത്തെക്കണ്ട് ചാടിയെഴുന്നേററു.

"ഓടരുതു്. ഓട്യാല് നിയ്യ് ശവാകും," ചന്തു ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. അവരുടെ കാലുകൾക്കു വേഗംകൂടി.

കുഞ്ഞിരാമൻ ഓടുവാൻ ശ്രമിച്ചില്ല. അവനിലെ മൃഗീയത സടകുടഞ്ഞെഴുന്നേററു. നടന്നടുക്കുന്ന ആൾക്കൂട്ടത്തെ നോക്കി ഒരു കാട്ടുമൃഗത്തെപ്പോലെ അവൻ ചീറി...

ഇടിയേററ രാമൻ ചെട്ടിയാർ പിറകോട്ടു മറിഞ്ഞുവീണു. കത്തി കൈയിൽ നിന്നു തെറിച്ചുവീണു.

"പിടിച്ചുകെട്ടവനെ—"

ചന്തു ആക്രോശിച്ചു. കൊടഗരക്കാർ പറങ്കിമാവിനെ വളഞ്ഞു. അയാൾ ചെട്ടിയാരുടെ കത്തി കുനിഞ്ഞെടുത്തു.

ആൾക്കൂട്ടം കുഞ്ഞിരാമനെ പറങ്കിമാവിനോടു ചേർത്തുകെട്ടി. നിവർത്തിപ്പിടിച്ച പിച്ചാത്തിയുമായി ചന്തു അവനെ സമീപിച്ചു. അയാൾ അവന്റെ ഉടുമുണ്ട് ഊരിയെറിഞ്ഞു. കുനിഞ്ഞുനിന്ന് അവന്റെ ലിംഗം അറുത്തിട്ടു.

ഫക്കർ കുഞ്ഞിരാമന്റെ നാഭിയിൽ നിന്നു വർഷിച്ച രക്തം മൊട്ടക്കുന്നുകൾക്കിടയിലൂടെ താഴ്‌വരയിലേക്ക് ഒഴുകി. കാററ് അതിനെ വൃക്ഷത്തലപ്പുകളിലും അകലെ നദികളിലും ചക്രവാളങ്ങളിലും എത്തിച്ചു. അവന്റെ നാഭീരക്തം കൊടഗരയിലെ സന്ധ്യകൾക്കു ശോണിമ നൽകി.







# നാർമടിപ്പുടവ

**നോവൽ (പത്തൊൻപതു്)**

**സാറാ തോമസ്**

"കനകത്തുക്ക് പിർകാലം; കാഞ്ചനവോടെ പിർകാലം. നീ ശൊല്ലറതു് ശരി താ മൂർത്തി. ഇരുന്താലും, ഓ, കടവുളെ! എനക്ക് പൈത്യം പിടിക്കപോലിരുക്കേ! ഇല്ലെ, ഇല്ലെ. അതു് നടക്കാതു്."

നിമിഷനേരത്തേക്ക് എങ്കിലും മകളുടേയും ചെറുമകളുടേയും ഭാവി ഓർത്തു് ചഞ്ചലപ്പെട്ടുപോയ ആ മനസ്സ് ദൃഢത പ്രാപിച്ചു കഴിഞ്ഞു. ശ്വാസം നേരെ വീണതും അപ്പോഴാണ്.

"ഉനക്ക് ഇതെല്ലാം ശൊല്ലറതു് സുലഭം. ആനാ നാ ഇന്ത തെരുവിലെ ജനിച്ച് വളർന്തവൻ. എൻ ജനങ്കളുക്ക് മദ്ധ്യലയിലെ നിമ്മതിയാ ഉയരെ വിടണം ന്ന് ആശപ്പെടറേൻ. സ്വന്തം ആചാരങ്കളെ വിട്ടിട്ട് എന്നാലെ ഇരുക്ക മുടിയാതു്. ഇനിമേ ഇതെപ്പാററി ഒന്നുമേ ശൊല്ലാതെ."

"നീങ്ക കല്യാണം നടത്തിനാ താനെ ഉങ്കളുക്കു പഴിവരും. അതുക്ക് ആവശ്യമേ ഇല്ലയേ. നീങ്ക കനകത്തെ പാർത്തു് പേശി അവൾ സമ്മതി കേട്ടാ പോരും. അവളുക്ക് വയസ്സാച്ചേ. രജിസ്റ്റർ ആഫീസിലെയേ കല്യാണം ശെയ്യലാമേ. ഇതു് ഉങ്കളുക്ക് ആക്ഷേപണെ എന്നാ?"

അപ്പാവുടെ മുഖത്തുനോക്കി ഇത്രയൊക്കെ പറയുവാൻ ഈ മനുഷ്യന് എങ്ങനെ ധൈര്യം വരുന്നു? അമർഷംകൊണ്ട് വിറകൊള്ളുകയായിരുന്നു.

"ഇപ്പോവെ കല്യാണം വേണംന്ന് നാൻ ശൊല്ലലെ. നീങ്ക മെതുവാ പേശി കനകത്തോടെ മനസ്സെ എൻ പക്കം മാററിനാ പോതും. അതുവരെയും കാഞ്ചന ഇങ്കയെ ഇരുക്കട്ടും. കനകത്തോടെ സമ്മതം കെടച്ചാലൊടനെ..."

"മൂർത്തി! നിറുത്തു്. നീ എന്തെല്ലാം പേശറെ! നാൻ പഴങ്കാലത്തു മനുഷ്യൻ. ജാതിങ്കറെ വേലിക്കുള്ളെ താ ഇരുക്കപ്പെട്ടവൻ. ഇപ്പോ മട്ടുമല്ലെ എന്നയ്ക്കുമേ ഇപ്പടിതാ ഇരിപ്പേൻ. എൻ മഹളുകിട്ടെ ഇന്ത മാതിരി ഒരു വിഷയം എന്നാലെ പേശ മുടിയാതു്."

സ്വനിയന്ത്രണവും വിട്ട് അപ്പാ ഉച്ചത്തിൽ കരഞ്ഞുപോയി.

"നാ ഉങ്കളുകിട്ടെ ശൊല്ലവേണ്ടിയതെ ശൊല്ലിയാച്ച്. തിരുപ്പിത്തിരുപ്പി ശൊല്ലപ്പോറതില്ലെ. എതുക്ക് ശത്തംപോട്ട് ഊരെ കൂട്ടറേൻ! ഉങ്ക മനസ്സുമാറി നല്ല ബുദ്ധി തോന്നുമ്പോതു് എനക്കു തെരിയപ്പെടുത്തുങ്കോ. അതുവരെ നാ ഇങ്കെ വരറതില്ലെ."

കതക് ആഞ്ഞു് അടയ്ക്കുന്ന ശബ്ദം. അത്തിമ്പേർ പോയിക്കഴിഞ്ഞിരിക്കും.

ധാർമ്മികരോഷംകൊണ്ട് തിളച്ചുമറിയുന്ന മനസ്സ്. മനുഷ്യമനസ്സാക്ഷിയെ ലജ്ജിപ്പിക്കുന്ന ഹൃദയശൂന്യത. മകളുടെ മരണത്തിന്റെ ദുഃഖത്തിൽ കണ്ണീർ തോന്നിട്ടില്ലാത്ത അപ്പാവോട് ഇങ്ങനെയൊരു അഭ്യർത്ഥനയുമായി സമീപിക്കാൻ അയാൾക്ക് എങ്ങനെ മനസ്സുവന്നു? അഗ്നിസാക്ഷിയായി വിവാഹം കഴിച്ച ഭാര്യ, തന്റെ മകളുടെ അമ്മ—ആ കസ്തൂരി മരണത്തിലേക്കു വഴുതിവീഴുന്നതു് നിഷ്ക്രിയനായി നോക്കിനിന്നുകൊണ്ട് തന്റെ യൗവ്വനം മോഹിച്ച മനുഷ്യാധമനാണ്. തന്നോട് സ്നേഹമാണുപോലും! ഒരു കണക്കിന് കസ്തൂരിയുടെ മരണത്തിന് ഉത്തരവാദി അയാൾ തന്നെയല്ലേ? വേണ്ട വൈദ്യസഹായവും ശുശ്രൂഷയും സമയത്തിന് എത്തിച്ചിരുന്നു എങ്കിൽ! ഒന്നുമില്ലെങ്കിലും അല്പം മനസ്സമാധാനം നൽകാൻ പോലും കൂട്ടാക്കിയില്ലല്ലോ. തങ്ങളെ എല്ലാം കാണണമെന്ന് കസ്തൂരി കരഞ്ഞു് ആവശ്യപ്പെട്ടിട്ടും മൂന്നാം ദിവസമാണ് കമ്പി അടിക്കാൻ കൂട്ടാക്കിയതെന്നല്ലേ പറഞ്ഞുകേട്ടതു്! എല്ലാം തനിക്കറിവുണ്ടെന്ന ബോദ്ധ്യമുണ്ടായിട്ടും, അയാളുടെ ഇംഗിതത്തിനു താൻ വഴിപ്പെടുമെന്ന് വ്യാമോഹിക്കാൻ എങ്ങനെ ധൈര്യം വന്നു! താൻ മംഗല്യയോഗം നഷ്ടപ്പെട്ട വിധവയെന്നേയുള്ളു. മനുഷ്യത്വം നശിച്ച പിശാചായി മാറിയിട്ടില്ല. ഈ ദുരാഗ്രഹത്തിനുള്ള അയാളുടെ ന്യായീകരണമോ? ഒന്നുമറിയാത്ത കാഞ്ചന!

കാഞ്ചനയെക്കുറിച്ച് ഓർമ്മിച്ചപ്പോൾ ദഹിച്ചുകൊണ്ടിരുന്ന മനസ്സിൽ ആശ്വാസത്തിന്റെ നേരിയ കുളിർമ. ഒന്നുമില്ലെങ്കിലും കാഞ്ചനയെ തനിക്കു ലഭിച്ചിരിക്കുന്നു. ഗർഭം ധരിക്കാതെയും പ്രസവിക്കാതെയും, ഈ ജീവിതത്തിൽ സന്താനഭാഗ്യം വിധിച്ചിട്ടില്ലാത്ത അഭിശപ്തയായ തനിക്കൊരു മകൾ. കസ്തൂരിയുടെ ഒരംശം. കസ്തൂരി തനിക്ക് നഷ്ടപ്പെട്ടിട്ടില്ല. കാഞ്ചനയിലൂടെ, തന്റെ മകളായി, ലക്ഷ്യമായി, തന്നോടൊപ്പമുണ്ടാവും.

ലോകത്തിൽ ഒരു ശക്തിയും ഇനിയും അവളെ തന്നിൽനിന്നും അപഹരിക്കാൻ അനുവദിക്കുകയില്ല. താനവളെ വളർത്തും. അച്ഛനും അമ്മയും ഇല്ലാത്ത ദുഃഖം അറിയിക്കാതെ—തന്റെ എല്ലാമെല്ലാമായി. കനത്തു കൂടിയ മനസ്സിന്റെ ഭാരം കുറഞ്ഞതായി തോന്നി. വേഗം എണീററ് മുകളിലേക്കു പോയി., മുറിയിലെ മങ്ങിയ വെളിച്ചത്തിൽ കാഞ്ചനയെ നോക്കിനിന്നു.

ഉറക്കത്തിൽ അവളുടെ കൈകൾ തിരയുന്നതു് തന്നെത്തന്നെയല്ലേ? ഹൃദയത്തിൽ വിങ്ങി വിതുമ്പിനിന്ന മാതൃത്വം ചിറപൊട്ടിയൊഴുകി. ഭ്രാന്തമായ ആവേശത്തോടെ കാഞ്ചനയെ ദേഹത്തോട് അണച്ചുപിടിച്ച് കിടന്നു. എന്റെ മകൾ, എന്റെ മകൾ—ആ കവിളത്തും നെററിയിലും പരതി നടന്ന ചുണ്ടുകൾ യാന്ത്രികമായി മന്ത്രിക്കയായിരുന്നു.

●

അപ്പാ വളരെ നിർബ്ബന്ധിച്ചതുകൊണ്ടുമാത്രമാണ് കാഞ്ചന ഋതുമതിയായ വിവരത്തിന് അത്തിമ്പേക്ക് കത്തയയ്ക്കാൻ ഒരുമ്പെട്ടതു്. അതും അപ്പാവുടെ വലതു കൈക്ക് ബലക്കുറവുള്ളതുകൊണ്ട് ആ പേരുവച്ച് താനെഴുതിയെന്നുമാത്രം.

ഈ വിവരം അറിയുമ്പോൾ അത്തിമ്പേർക്ക് മകളോടുള്ള കർത്തവ്യത്തെപ്പററി ബോധമുണ്ടാകുമെന്നായിരുന്നു അപ്പാവുടെ പ്രതീക്ഷ. തങ്ങളോടുള്ള വൈരാഗ്യത്തിന് പാവം കാഞ്ചന എന്തുപിഴച്ചു? ആകെക്കൂടിയുള്ള ഒരേ ഒരു മകൾ. രണ്ടാം വിവാഹത്തിൽ മൂന്ന് ആൺകുട്ടികളല്ലേയുള്ളു? ബാങ്കിലെ ജോലിക്കു പുറമേ പല ബിസിനസ്സുകളും ഉണ്ടത്രെ. എറണാകുളത്തു് സ്വന്തമായി ഒരു വീടുപണിതിരിക്കുകയാണ്. എല്ലാം പറഞ്ഞുകേട്ടുള്ള അറിവുകളാണെങ്കിലും ഇപ്പോൾ നല്ലകാലമെന്നു കരുതാവുന്നതല്ലെ. ഒന്നുമില്ലെങ്കിലും മകളുടെ ജീവിതത്തിലെ ഈ മംഗളമുഹൂർത്തത്തിൽ വേണ്ടതു ചെലവിടാൻ മടിക്കയില്ലായിരിക്കും — ചുരുങ്ങിയ പക്ഷം ആ ഒഴിഞ്ഞ കഴുത്തിലേക്ക് ഒരു സ്വർണ്ണമാലയെങ്കിലും. തങ്ങളുടെ കഷ്ടസ്ഥിതിയെപ്പററി ശരിക്ക് അറിയാവുന്നതുമാണല്ലോ. ഇങ്ങനെ ഒക്കെയായിരുന്നു അപ്പാവുടെ ചിന്താഗതി. താനതിനെ ശക്തിയുക്തം എതിർത്തതാണ്. ആ നിർണ്ണായക രാത്രിയിൽ അപ്പാവോട് മുഷിഞ്ഞു്, ഉറങ്ങിക്കിടന്ന കാഞ്ചനയെ ഒരു നോക്ക് കാണാൻകൂടി മിനക്കെടാതെ പുറപ്പെട്ട ആളാണ്. അതു കഴിഞ്ഞു് വർഷങ്ങൾ പത്തു കഴിഞ്ഞിരിക്കുന്നു. തന്റെ മകൾ എങ്ങനെ വളരുന്നു, എത്രത്തോളം വളർന്നു എന്ന് എഴുതിത്തിരക്കാൻ കൂടി ഇതുവരെ കൂട്ടാക്കിയിട്ടില്ല. പുനർവിവാഹം നടത്തിയെന്നറിഞ്ഞപ്പോൾ കാഞ്ചനയുടെ ഭാവിയെപ്പററി അങ്ങോട്ട് എഴുതി ചോദിച്ചതിന് ഒരു മറുപടിപോലും അയച്ചതല്ല. അങ്ങനെയുള്ള ഒരു പിതാവിൽനിന്നും എന്തെങ്കിലും നന്മ പ്രതീക്ഷിക്കേണ്ടതുണ്ടോ?

പക്ഷേ, ശങ്കരിമാമിയും അപ്പാവുടെ അഭിപ്രായത്തോടാണ് യോജിച്ചതു്.

'നിങ്ങൾ തമ്മിൽ എന്തൊക്കെ രസ



ക്കേടുകളും അകൽച്ചയും ഉണ്ടായിരുന്നാലും കാഞ്ചന മൂർത്തിയുടെ മകളല്ലാതാവാൻ പോണില്ല. ഈ വിവരം അയാളെ വേണ്ടപ്പോൾ അറിയിച്ചില്ല എന്നൊരു പഴിദോഷം പിന്നെ ഉണ്ടാകരുത്. കാഞ്ചനയ്ക്ക് ഭേദപ്പെട്ട ഒരു വിവാഹം തരപ്പെടുത്തിയെടുക്കണമെങ്കിൽ അവളുടെ അച്ഛന്റെ സഹകരണവും വേണ്ടതല്ലേ?'' ശങ്കരിമാമിയുടെ ആ വിശദീകരണം കേട്ടപ്പോൾ മാത്രമാണ് കാഞ്ചനയെ—കസ്തൂരിയുടെ കാഞ്ചനയെ, ഇപ്പോൾ തങ്ങളുടേതു മാത്രമായ കാഞ്ചനയെ—മറ്റൊരു വീക്ഷണകോണിൽക്കൂടി കണ്ടതും. അവൾ തനിക്കു മാത്രം അവകാശപ്പെട്ടതാണെന്നുള്ള വിശ്വാസം അസ്ഥാനത്താണെന്ന് വേദനയോടെ മനസ്സിലാക്കുകയായിരുന്നു.

പക്ഷേ, വളരെപ്രതീക്ഷകളോടെ അപ്പാ അയച്ച കത്തിന് അത്തിമ്പേരുടെ മറുപടിയോ? 'കാഞ്ചനയെ മകളായി വളർത്തണമെന്നുള്ള ആഗ്രഹത്തോടെ നിങ്ങളെ സമീപിച്ചപ്പോൾ ഉണ്ടായ അനുഭവം കൊണ്ട് മതിയായി. നിങ്ങൾക്ക് ആവശ്യം തോന്നുമ്പോൾ കുട്ടിയുടെ പിതൃസ്ഥാനം ഏറ്റെടുക്കാൻ എന്നെ കാക്കേണ്ടാ'— എന്ന ആ കത്ത് അപ്പാവെ സംബന്ധിച്ചിടത്തോളം കനത്ത ഒരാഘാതം തന്നെയായിരുന്നു. തന്റെ രക്തത്തിൽ ജനിച്ച മകളോട് അത്തിമ്പേർക്ക് വർഷങ്ങൾ കഴിഞ്ഞിട്ടും ഈ മനസ്ഥിതിയാണെങ്കിൽ വിവാഹത്തിന്റെ പ്രശ്നം വരുമ്പോഴോ?

കാഞ്ചനയുടെ വിവാഹം! അത്രകടന്നു ചിന്തിച്ചതും അപ്പോൾ മാത്രമാണ്. ഇന്നലെവരെ ചിത്രശലഭംപോലെ തുള്ളിച്ചാടി നടന്ന കാഞ്ചന. അവൾ ഋതുമതിയായി എന്ന് വിശ്വസിക്കാൻ പ്രയാസം തോന്നുകയാണ്.

പതിവുപോലെ ജയയുടെകൂടെ പാണ്ടി കളിച്ചിട്ട് വന്നു മേലുകഴുകാൻ കുളിപ്പുരയിലേക്കു പോയതാണ്. ''ചിത്തീ...ചിത്തീ''–പരിഭ്രാന്തമായ വിളി. ബദ്ധപ്പെട്ട് പുറകിലത്തെ മുറ്റത്തു ചെന്നു. പാവാട മുട്ടോളം ഉയർത്തിപ്പിടിച്ചു നിൽക്കുകയാണ്. വെണ്ണപോലെയുള്ള കാൽവണ്ണകളിൽ രക്തത്തിന്റെ ചാലുകൾ. ഹൃദയത്തിലൊരു നടുക്കം. തന്റെ കാഞ്ചന ഋതുമതിയായിരിക്കുന്നു.

ലജ്ജാശങ്കകൾകൊണ്ട് വിവർണ്ണമായ മുഖം. ''ചിത്തി...എനക്ക് എന്ന ആച്ച്?''

കൂട്ടുകാരിൽ നിന്നും ലഭിച്ചിരുന്ന അബദ്ധജടിലമായ കുറെ അറിവുകൾ; സംശയങ്ങൾ. ഒരുകണക്കിന് പറഞ്ഞു സമാധാനിപ്പിച്ചിട്ട് ശങ്കരിമാമിയുടെ വീട്ടിലേക്ക് ഓടുകയായിരുന്നു. എന്തൊക്കെയാണോ പതിവുള്ള വഴക്കങ്ങൾ? എല്ലാം മുറപ്രകാരം ചെയ്യില്ലെങ്കിൽ—വർഷങ്ങൾക്കു മുൻപ് ഈ അർത്ഥസംപൂർണ്ണമായ സന്ദർഭം തന്റെ ജീവിതത്തിൽ ആഗതമായ ദിവസം ഇന്നെന്നപോലെ ഓർത്തുപോവുകയാണ്. എല്ലാ ചടങ്ങുകളിലും ആദ്യവസാനക്കാരി ശങ്കരിമാമിതന്നെയായിരുന്നു. അമംഗലിയായ അത്തയ്ക്ക് കാഴ്ചക്കാരിയായി രംഗത്തുനിന്നു മാറിനിൽക്കാനേ കഴിഞ്ഞുള്ളു. ഒന്നും മനസ്സിലാകാതെ വിരണ്ടു നിന്ന തന്നെ നെറുകയിൽ എണ്ണ വച്ച് 'കുച്ചിലിൽ പുറത്തുമാറ്റി ഇരുത്തിയതു'' ശങ്കരിമാമിയാണ്. വെറുംനിലത്ത് ലജ്ജാവിവശയായി മുഖം കുനിച്ച് ചമ്രം പടിഞ്ഞിരിക്കുന്ന താൻ. മുൻപിൽ അരിമാവും മഞ്ഞൾപ്പൊടിയും കലർത്തി ശങ്കരിമാമി 'കന്യാകോലം' വരയ്ക്കുകയാണ്. കലണ്ടറിൽ നാളും ദിവസവും നോക്കി വന്ന അത്തയുടെ മുഖത്തു പ്രസന്നത. വ്യാഴാഴ്ചദിവസം; കാർത്തികനാൾ. ദീർഘസുമംഗലിയായി വാഴാനുള്ള ഭാഗ്യം തനിക്കു വിധിക്കപ്പെട്ടിരിക്കുന്നു. അത്തയുടേയും ശങ്കരിമാമിയുടേയും കണക്കുകൂട്ടൽ അതായിരുന്നു. പക്ഷേ, സംഭവിച്ചതോ? നാളും ദിവസവും തന്നെ നിർദ്ദയം വഞ്ചിക്കയായിരുന്നു. കാഞ്ചനയ്ക്കെങ്കിലും തന്റെ ദൗർഭാഗ്യം വരാതിരിക്കട്ടെ. എല്ലാ ചടങ്ങുകളും മുറപ്രകാരംതന്നെ നടത്തി. പോരാത്തതിന് അവളുടെ നെടുമംഗല്യ യോഗത്തിനായി പ്രത്യേക വഴിപാടുകളും. പക്ഷേ, കാഞ്ചനയ്ക്കു പരാതികൾതന്നെയായിരുന്നു.

''ഈ വക കാര്യങ്ങൾ നാട്ടുകാരെ അറിയിക്കേണ്ട വല്ല ആവശ്യമുണ്ടോ? ആകെ കുറച്ചിലായി. എനക്ക് വെളിയിൽ ഇറങ്ങി നടക്കണ്ടേ. ഈ സിമൻറ് തറയിൽ ഞാനിങ്ങനെ തണുപ്പടിച്ചു കിടക്കുന്നതെന്തിനാണ്? എന്നത്തേയുംപോലെ മച്ചിൽ പോയി കിടന്നാൽ ഒരു ദോഷവും വരാൻ പോണില്ല. ചിത്തിയുടെകൂടെ കിടന്നാലേ എനിക്കുറക്കംവരൂ. ആരും അറിയാൻപോണില്ല. അറിഞ്ഞാൽത്തന്നെ എന്ത്? നമ്മുടെ വീട്ടിൽ നമുക്ക് ഇഷ്ടമുള്ളതു ചെയ്തുകൂടെ? ഇങ്ങനെ എത്രദിവസം പുറത്തുമാറി കഴിയണം?'' നാട്ടുനടപ്പനുസരിച്ച് അവൾക്കു കൂട്ടിനായി വിളിച്ചാക്കിയ ജയയും പത്മയും ഉറക്കം പിടിച്ചാലും കാഞ്ചന തിരിഞ്ഞും പിരിഞ്ഞും കിടപ്പുണ്ടാവും.

ഒരു ബ്രാഹ്മണപ്പെൺകുട്ടിയുടെ ജീവിതത്തിലെ പെരുമാറ്റച്ചട്ടങ്ങളെപ്പറ്റി ശരിയായ ധാരണയില്ലാതെ വളർന്നു. അല്ല, തെരുവിന്റെ അന്തരീക്ഷത്തിൽനിന്ന് അകററിമാററി വളർത്താൻ ശ്രമിച്ചു. അതുകൊണ്ടുതന്നെയാണ് ജോലികിട്ടിയപ്പോൾ ഒട്ടും വൈകാതെ അവിടെയുള്ള കുട്ടികൾ പഠിക്കുന്ന കോട്ടയ്ക്കകം സ്കൂളിൽനിന്നും ദൂരെയുള്ള കോൺവെൻറ് സ്കൂളിൽ ചേർത്തതും.

അതിന്റെ പേരിൽ ആരുടെയൊക്കെ വീർത്ത മുഖങ്ങളും പരിഹാസച്ചിരികളും നിശ്ശബ്ദം സഹിക്കേണ്ടിവന്നു!

''പാർവ്വതിയക്കാ കിടപ്പായിട്ട് ഒരു വർഷം തികഞ്ഞില്ല. അതിനു മുൻപുതന്നെ അവൾ എന്തിനും തുനിഞ്ഞ് ഇറങ്ങിയുള്ള പുറപ്പാടാണ്. അല്ലെങ്കിൽ ഓഫീസിൽ പോകാൻ ഒരുമ്പെടുമോ? ഇത്രയും നാൾ വീട്ടിൽ കഴിഞ്ഞതുപോലെ ശുദ്ധ്യഷ്ടനമായി തുടർന്നാൽ പോരായിരുന്നോ? ഈ ഗ്രാമത്തിൽ ഇതിനുമുമ്പും പെൺകുട്ടികൾക്ക് വൈധവ്യം സംഭവിച്ചിട്ടുണ്ടല്ലോ. ഇത്രയ്ക്കു തന്റേടം കാട്ടാൻ ആരെങ്കിലും മുതിർന്നിട്ടുണ്ടോ? അപ്പോൾ അവൾക്ക് സുഖിക്കണം. വേഷം കെട്ടണം. കണ്ടില്ലേ, ആ ചെറിയ കുട്ടിയെക്കൂടെ പരിഷ്കാരം പഠിപ്പിക്കാൻ അങ്ങ് കോൺവെൻറിൽ അയച്ചിരിക്കുന്നത്! ഗൃഹനാഥനായ ആൺപിറന്നവനെ വകവച്ചിട്ട് അവൾക്കെന്ത് കാര്യം? ഉദ്യോഗസ്ഥയല്ലേ—''

സുന്ദരിമാമിയും അലമേലുമാമിയുമൊക്കെ താൻ കേൾക്കെത്തന്നെ ഈവക ആക്ഷേപങ്ങൾ ഉന്നയിക്കാൻ മടിച്ചതല്ല. പരിഭവിച്ചില്ല. മനസ്സിന് ദണ്ഡംതോന്നാഞ്ഞല്ല. പരിഭവിക്കാൻ അവകാശം ഇല്ലാത്തതുകൊണ്ടുമാത്രം.

അവരുടെ കണ്ണുകളിൽ തന്റെ പ്രവൃത്തി അരുതാത്തതാണ്. വൈധവ്യത്തിന്റെ സീമകൾക്കപ്പുറം കടന്നുചെല്ലാൻ താൻ ധൈര്യപ്പെട്ടിരിക്കുന്നു. തന്റെ നിസ്സഹായാവസ്ഥയെക്കുറിച്ച്, അന്നന്നുള്ളയിടം തള്ളിനീക്കാനുള്ള ബദ്ധപ്പാടിനെക്കുറിച്ച് വിചാരപ്പെടേണ്ട ബാദ്ധ്യത അവർക്കില്ലല്ലോ.

അത്ത ഒരുവശം തളർന്നു കിടപ്പായതിൽപ്പിന്നെ കുടുംബത്തിന്റെ നടത്തിപ്പ് പൂർണ്ണമായും തന്റെ ചുമലിൽ വീണിരിക്കയാണ്. വീട്ടുകാര്യങ്ങളെപ്പററി അറിയാനോ കേൾക്കാനോ പണ്ടുള്ള ഉത്സാഹം അവർക്ക് നശിച്ചിരിക്കുന്നു. അതുകൊണ്ടു മാത്രമാണല്ലോ അവരുടെ ഇടപെടൽ കൂടാതെ ഈ ജോലി സ്വീകരിക്കാൻ കഴിഞ്ഞതും, കാഞ്ചനയെ കോൺവെൻറിൽ ഇംഗ്ലീഷ് മീഡിയത്തിൽ ചേർത്തു പഠിപ്പിക്കാനുള്ള സാമ്പത്തികശേഷി ഉണ്ടായതും. പക്ഷേ, താനുദ്ദേശിച്ച ഫലം ലഭിച്ചുവോ? കുട്ടിക്കാലത്ത് സഹപാഠികൾ ആരെങ്കിലും പറഞ്ഞ് അവൾ അറിയരുതെന്ന് താൻ ആഗ്രഹിച്ചതു് അവൾ അറികതന്നെ ചെയ്തു.

വലിയ അവധിക്കാലത്തെ ഒരു സായാഹ്നം. വളരെ നിർബ്ബന്ധിച്ചതുകൊണ്ടാണ് പത്മയുടെ വീട്ടിൽ കളിക്കാൻ വിട്ടത്. കളി കഴിഞ്ഞെത്തി മേൽ കഴുകി വിളക്കുവെച്ചിട്ടും താൻ കണക്കിലിട്ടിരുന്ന ഹോംവർക്ക് ചെയ്യാൻ കൂട്ടാക്കാതെ കോണിപ്പടിയിൽ ഇരുപ്പാണ്. കാര്യം തിരക്കിയപ്പോൾ മുഖം കുത്തിവീർപ്പിച്ച് ഇരുന്നതല്ലാതെ ഒന്നും മിണ്ടിയില്ല. പിന്നെ മടിച്ചുമടിച്ചു പറഞ്ഞു:

''നാൻ, അന്ത പത്മാവോടെ ശണ്ടൈ പോട്ടിട്ടു വന്തിരിക്കേൻ. അവൾ ശൊന്നാ, ശിത്തി വിധവൈ ഇല്ലാതിരുന്താ, അമ്മാ ശെത്തുപോനപ്പോ അപ്പാ ശിത്തിയെ കല്യാണം പണ്ണിൻറിരുപ്പാ...''

ഹൃദയത്തിൽ ഒരു ഞെട്ടൽ. ഈ ഇളം പ്രായത്തിൽ തന്നെക്കുറിച്ചുള്ള ഈ സത്യം കാഞ്ചന ഒരിക്കലും അറിയരുതെന്ന് ആശിച്ചതാണ്. എന്നിട്ട്...?

ക്ഷോഭം പുറത്തു കാട്ടാതെ സാധാരണമട്ടിൽ തിരക്കി:

''പത്മ അപ്പടി ശൊല്ല കാരണം?''

കുറെനേരത്തേക്ക് ഒന്നും മിണ്ടിയില്ല. പിന്നെ ശങ്കയോടെ പറഞ്ഞു തുടങ്ങി: ''ചിത്തി, അന്ത പുത്തൻതെരുവിലെ പത്താം നമ്പർ വീട്ടിലെ സരസ്വതി ഇരുക്കാളെ, ഉനക്ക് അവളെതെരിയുമേ. പോനവർഷം അവ അമ്മാ വ്യാധിയാലെ ശെത്തുപോനാളെ—അവ ശിത്തിയെ, അവ അപ്പാ, കല്യാണം പണ്ണിൻറു നേത്തിക്ക് വീട്ടിലെ കൂട്ടിയിട്ടു വന്തിരുക്കാർ. സരസ്വതിക്കും അവ തമ്പിക്കും റൊമ്പ സന്തോഷം.''

പെട്ടെന്നവൾ നിറുത്തി.

''അതുക്ക് ഉനക്കെന്നാ?''

''നാ ശൊല്ലമാട്ടേൻ.''

അവൾ തന്റെ മുഖത്തു നിന്നും കണ്ണുകൾ പിൻവലിച്ച് മുഖം കുനിച്ച് ഇരുപ്പാണ്.

''എന്ന ആച്ച് കാഞ്ചനാ, ചിത്തി കിട്ടെ ശൊല്ല്.''

പറയണോ വേണ്ടയോ എന്ന് തീരുമാനിക്കാനെന്നപോലെ അങ്ങും ഇങ്ങും നോക്കിയിട്ട് അവൾ മുഖം കുനിച്ചിരുന്ന് പറഞ്ഞുതുടങ്ങി:

''എന്നുടെ അപ്പാവും ഇന്തമാതിരി ശെയ്തിരുന്താന്ന് നാ ശൊന്നപ്പം—ഹോ അന്ത പത്മാമൂഹത്തിലെ എത്തിന പരിഹാസം.''

കാഞ്ചനയുടെ കവിളുകളിൽ രണ്ടു നീർച്ചാലുകൾ.

''എൻ ചിത്തി വിധവൈയല്ലെന്ന് എത്തനതരം ശൊല്ലിയിട്ടും അവൾ കേക്കമാട്ടേങ്കറാ!''

''അവൾ എന്തെല്ലാം ശൊല്ലിന്ന് തെരിയുമാ! 'പാത്ത ഉനക്കു തെരിയാതാ—ഉൻ ശിത്തിക്കു മൂക്കുത്തിയില്ലെ. നഹെ ഒന്നും ഇല്ലെ. കള്ളർ പുടവയെ ഉടുക്കറതില്ലെ. ഗോപുവൊടെ പാട്ടിയെപ്പോലെ തലമുടി എടുക്കലെ. നാർമടി ഉടുക്കലെ—അതുതാ വ്യത്യാസം'. അവൾ ശൊന്നതെല്ലാം പൊയ്താനെ ശിത്തി. ഗോപുവൊടെ പാട്ടിയെപ്പോലെ നീ ഇല്ലെ, ഇല്ലയാ—''

ദുഃഖം സഹിക്കാനാവാതെ അവൾ വിതുമ്പുകയാണ്. അത്തിമ്പേർ തന്നെ വിവാഹം കഴിക്കാത്തതിന്, താൻ വിധവയാണെന്നുള്ളതിന്, പത്മകൊടുത്ത വിശദീകരണങ്ങൾ ഒന്നും സ്വീകരിക്കാൻ അവൾ തയ്യാറില്ലെന്നോ? എന്താണ് പറയേണ്ടത്? വിളക്കിന്റെ അരണ്ട വെളിച്ചത്തിൽ കണ്ണുകൾ നിറഞ്ഞൊഴുകിയത് അവൾ കാണാതിരിക്കാൻ ശ്രമിച്ചു. ഓമ്പത്യം എന്താണെന്നു രുചിച്ചറിഞ്ഞിട്ടില്ലെങ്കിലും വൈധവ്യത്തിന്റെ മുദ്ര സമുദായം തന്റെ മേൽ അടിച്ചേൽപ്പിച്ചു കഴിഞ്ഞിരിക്കുന്നു എന്ന സത്യം ഇനി അവളിൽനിന്ന് മറച്ചുവച്ചിട്ട് കാര്യമെന്ത്?

ശബ്ദം പതറാതെ പറഞ്ഞു:

''ആമാം, കാഞ്ചനാ! പത്മ ശൊന്നത് ശരിതാൻ.''

(തുടരും)

ആശുപത്രിയുടെ ഒന്നാം നിലയിലുള്ള ശ്രീകൃഷ്ണന്റെ അമ്പലത്തിലേക്ക് സദാശിവ റാവുവിനെ വീൽ ചെയറിൽവച്ച് ഉരുട്ടിക്കൊണ്ടുപോവുകയായിരുന്നു. വിജയ് രാജേ ലിഫ്ററിൽക്കയറിപ്പോകുന്നതു കണ്ട് റാവു സ്വയം ചിരിച്ചു. ചെറുപ്പക്കാരനായ ആ മന്ത്രിയുടെ കൈയിൽ ഒരു പൂച്ചെണ്ടും ഉണ്ടായിരുന്നു. എയർ കണ്ടീഷണറും ജാലകത്തിൽ പച്ചത്തിരശ്ശീലയുമുള്ള കുളിർമ്മനിറഞ്ഞ അഞ്ചാം നിലയിലെ മൂലയിലുള്ള 565–ാംനമ്പർ മുറിയായിരിക്കും, ഒരുപക്ഷേ, അദ്ദേഹത്തിന്റെ ലക്ഷ്യസ്ഥാനം.

ഇലയിൽ പ്രസാദവും സിന്ദൂരവുമായി പണ്ഡിററ്ജി ശ്രീകോവിലിൽനിന്നും പുറത്തുവരുന്നതുവരെ അമ്പലവാതിൽക്കൽ വയോവൃദ്ധനായ ആ നേതാവു കാത്തുനിന്നു. രാജസ്ഥാൻകാരനാണ് അമ്പലത്തിലെ പ്രധാന പൂജാരിയായ പണ്ഡിററ്ജി. വെള്ളവസ്ത്രങ്ങൾ ധരിച്ച് തലയിൽ ഒരു മഞ്ഞത്തലപ്പാവുമായി കാണപ്പെടാറുള്ള പണ്ഡിററ്ജി നല്ല പൊക്കമുള്ള ഒത്ത ഒരാളായിരുന്നു. സിററിയിലെ കിരീടം വച്ചാത്ത രാജാവായിരുന്ന സദാശിവറാവുവിനോട് അദ്ദേഹത്തിന് ഒരു പ്രത്യേക ആദരവുണ്ടായിരുന്നു. ആശുപത്രിക്കു പററിയ സ്ഥലം തിരഞ്ഞെടുക്കുന്നതിൽപ്പോലും സദാശിവറാവു സഹായം നൽകിയിരുന്നു.

നോവൽ (പത്തൊൻപതു്)

മാധവിക്കുട്ടി

# കഴുകന്മാർ

"എങ്ങനെയുണ്ട് അസുഖം?" പണ്ഡിററ്ജി ചോദിച്ചു.

"വീട്ടിലേക്കു പോകാറായി. ഒരുപക്ഷേ, ഞായറാഴ്ച, മടങ്ങിപ്പോകാൻ കഴിഞ്ഞേക്കും. മുറിവുകളെല്ലാം ഉണങ്ങി. ഏതായാലും അവയെല്ലാം പുറത്തുമാത്രമുള്ളവയായിരുന്നു. നല്ല വശമില്ലാത്ത ആരുടെയോ ജോലിയായിരുന്നു ഇതെല്ലാം, പണ്ഡിററ്ജി. ഇതിൽ പഴക്കമുണ്ടായിരുന്ന ആരെങ്കിലുമായിരുന്നെങ്കിൽ ഇങ്ങനെ എല്ലാം കുഴയുകയില്ലായിരുന്നു." താൻ പറഞ്ഞ ഫലിതമാലോചിച്ച് സദാശിവറാവു ചിരിച്ചു.

"ഭഗവാൻ കൃഷ്ണൻ നല്ലവരെ രക്ഷിക്കും." സദാശിവറാവു നൽകിയ പത്തുരൂപനോട്ടു വാങ്ങിക്കൊണ്ട് പണ്ഡിററ്ജി ആശംസിച്ചു. സോപ്പുകലക്കിയ വെള്ളത്തിൽ സ്പോഞ്ചുമുക്കി രോഗികളുടെ ദേഹം കഴുകിത്തുടയ്ക്കുകയായിരുന്ന സൗജന്യവാർഡിന്റെ അരികിലൂടെ ആശുപത്രി ജീവനക്കാരിലൊരാൾ സദാശിവറാവു ഇരുന്ന വീൽ ചെയർ ഉന്തി മുമ്പോട്ടു കൊണ്ടുപോയി.

സിഗററും വലിച്ച് ഭയസംഭ്രമത്തോടെ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തിക്കൊണ്ടിരുന്ന വിജയ് യെയായിരുന്നു മുറിയിൽ ചെന്നു കയറിയ സദാശിവറാവു കണ്ടതു്.

"ബേട്ടു, നീ എപ്പോൾ വന്നു?" അദ്ദേഹം ആരാഞ്ഞു.

"ഒരു തെററിദ്ധാരണ തീർക്കാനാണ് ഞാനിവിടെ വന്നതു്," വിജയ് രാജേ പറഞ്ഞു.

"വഴിവക്കിൽ മുറിവേററ് അങ്ങ് കിടക്കുമ്പോൾ ആ വഴി ഞാൻ കാറിൽപ്പോയെന്ന് ആരോ പറഞ്ഞതായി കേട്ടു. സത്യം ചെയ്തു പറയാം, അതു് ശരിയല്ലെന്ന്. അന്ന് ആ സംഭവം നടക്കുമ്പോൾ ഞാൻ ബോംബെയിലായിരുന്നില്ല. അന്നു ഞാൻ ലക്നൗവിലായിരുന്നു. ചാച്ചു, എന്നെ വിശ്വസിക്കണം. നമ്മൾ തമ്മിൽ ഭിന്നിപ്പുണ്ടാക്കാനുള്ള ആരുടേയോ പണിയാണതു്. നമ്മെ ശത്രുക്കളാക്കാൻ ആരെല്ലാമോ ആശിക്കുന്നു"—അദ്ദേഹം തുടർന്നു പറഞ്ഞു.

മൂക്കു തുറന്ന് ഒരുനുള്ള് പൊടി തള്ളിക്കയററിക്കൊണ്ട് സദാശിവ റാവു ചിരിച്ചു.

"ഇനി അതേപ്പററിയൊക്കെ പറഞ്ഞിട്ടെന്തുകാര്യം? കഴിഞ്ഞതെല്ലാം കഴിഞ്ഞു. അത്രതന്നെ. ഇതാ നിങ്ങൾ ഇപ്പോൾ ഒരു കൈയിൽ പൂച്ചെണ്ടും, ചുണ്ടുകളിൽ വിശദീകരണവുമായി എത്തിയിരിക്കുന്നു. അതു രണ്ടും എനിക്കാവശ്യമില്ലെങ്കിലും, ഇതുതന്നെ മതി എനിക്കു തൃപ്തനാവാൻ. സ്നേഹം പ്രകടിപ്പിക്കാൻ പൂക്കൾ വേണ്ട. അതിലൊന്നും വിശ്വസിക്കത്തക്ക പാശ്ചാത്യഭ്രമം എനിക്കില്ല. എന്തിന് അതൊക്കെ വാങ്ങാൻ വെറുതെ പണം കളഞ്ഞു? അതും ടാജിൽനിന്ന്! പൂക്കളുമായി ലിഫ്ററിൽ നിങ്ങൾ പോകുന്നതു് ഞാൻ കണ്ടു. ഞാൻ വിചാരിച്ചു റീത്തുമായി പോവുകയാണെന്ന്. പ്രായമേറെയായി. കാഴ്ചക്കുറവും തുടങ്ങി. ജീവിതത്തെ മരണമായി തെററിദ്ധരിക്കുക. വിജയ്, മനസ്സിലായോ ഞാനെന്താണ് പറയുന്നതെന്ന്?"

"ഇല്ല, ചാച്ചു. താങ്കൾ പറയുന്നതൊന്നും എനിക്കു പിടി കിട്ടുന്നില്ല." കൂടുതൽ അസ്വസ്ഥനായി വിജയ് പറഞ്ഞു.

"ആ പുതിയ മന്ത്രി മിസസ് മിത്ര എങ്ങനെയുണ്ട്? നിങ്ങളുടെ പ്രതീക്ഷപോലെ അവൾ നന്നായി പ്രവർത്തിക്കുന്നുണ്ടോ?" സദാശിവ റാവു ചോദിച്ചു.

"എന്റെ പ്രതീക്ഷ അനുസരിച്ചോ?" വിജയ് രാജേ അതിശയം പ്രകടിപ്പിച്ചു.

"അവരെ മന്ത്രിസഭയിൽ കൊണ്ടുവന്നതു് പ്രധാനമന്ത്രിയായിരുന്നുവെന്ന് താങ്കൾക്കറിഞ്ഞുകൂടേ?" അദ്ദേഹം ചോദിച്ചു.

"നിങ്ങളുമായുള്ള വിവാഹത്തിനുവേണ്ടി ആദ്യവിവാഹത്തിൽ നിന്ന് അവർ ഒഴിയാൻ പോവുകയാണെന്ന് ആരോ പറഞ്ഞുകേട്ടു. ഞാനതിന് നിങ്ങളെ അനുമോദിക്കട്ടെ, വിജയ്?" വയസ്സൻ ചോദിച്ചു.

വിജയ് രാജേയുടെ മുഖം ചുവന്നു തുടുത്തു.

"വെറും കള്ളമാണ് അതൊക്കെ. മാനസി മിത്രയും ഞാനും തമ്മിൽ പ്രേമത്തിലേ അല്ല. ആരോടെങ്കിലും അവർക്ക് ഗാഢബന്ധമുണ്ടെങ്കിൽ അതു പ്രധാനമന്ത്രിയോടു മാത്രമാണ്," അദ്ദേഹം പറഞ്ഞു.

"അതു നന്നായി, ബേട്ടു" കുസൃതിയോടെ ചിരിച്ചുകൊണ്ട് സദാശിവ റാവു ആശ്വസിപ്പിച്ചു.

അവർ തമ്മിലുള്ള സംഭാഷണത്തിനു തടസ്സമുണ്ടാക്കിക്കൊണ്ട് കതകിൽ ഒരു മുട്ടു കേട്ടു. കുത്തിവയ്ക്കാനുള്ള ഉപകരണങ്ങളുമായി വാതിൽ തുറന്ന് ഒരു ചെറുപ്പക്കാരൻ അകത്തു കടന്നുവന്നു.

"കുത്തിവയ്ക്കാനാണ്," ആ ചെറുപ്പക്കാരൻ പറഞ്ഞു.

"ഡോക്ടർ കോത്താരി അവധിക്കു പോയി. അദ്ദേഹത്തിനു വേണ്ടിയാണ് ഞാൻ"—അപരിചിതൻ വിശദമാക്കി.

"കുത്തിവയ്ക്കാനോ! എന്തിന്? എല്ലാം ഭേദമായെന്നാണല്ലോ ഞാൻ വിചാരിച്ചതു്. വീണ്ടും എന്തിനാണ് കുത്തിവയ്ക്കുന്നതു്?" സദാശിവറാവു ചോദിച്ചു.

"വളരെ ലഘുവായൊരു മയക്കമരുന്നാണിതു്. ഇതു കുത്തിവച്ചു കഴിയുമ്പോൾ നല്ല വിശ്രമം കിട്ടുമെന്നും, ആശുപത്രി വിടാറാകുമ്പോഴേക്കും തികച്ചും പ്രസന്നനാകുമെന്നും ഡോക്ടർ പറഞ്ഞു," ആ ചെറുപ്പക്കാരൻ അറിയിച്ചു.

"ശരി, മകനെ. കുത്തിവച്ചുകൊള്ളൂ," ജുബ്ബയുടെ കൈ വലിച്ചു ചുരുട്ടി കൈ നീട്ടിക്കൊണ്ട് അദ്ദേഹം പറഞ്ഞു.

"ചാച്ചു, എനിക്കു പോകാൻ തിടുക്കമായി. ഉച്ചയ്ക്കുള്ള വിമാനത്തിൽ ഡെൽഹിയിലെത്തണം," വിജയ് രാജേ പറഞ്ഞു.

"ശരി, ബേട്ടു," ഒരു വശത്തേക്കു ചരിഞ്ഞ സദാശിവറാവു കണ്ണുകൾ അടച്ചുകൊണ്ട് പിറുപിറുത്തു.

ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് സദാശിവറാവുവിന്റെ ദേഹസുഖം അന്വേഷിക്കാൻ സൈറസ് കൺട്രാക്ടർ മുറിയിലെത്തിയപ്പോൾ, വയോവൃദ്ധനായ ആ നേതാവ് അബോധാവസ്ഥയിലായിരുന്നു. ഉടൻ തന്നെ ഒരു നഴ്സിനെ അദ്ദേഹം വിളിച്ചു വരുത്തി.

"എന്തുസംഭവിച്ചു, അദ്ദേഹത്തിന്? ഇന്നലെ രാത്രി അദ്ദേഹത്തിന് യാതൊരസുഖവും ഇല്ലായിരുന്നല്ലോ. ഇന്നു പെട്ടെന്ന് എന്തുകുഴപ്പമാണുണ്ടായതു്? വേഗം ഡോക്ടറെ വിളിക്കൂ. അദ്ദേഹത്തിന്റെ ദേഹം തണുത്ത് മരവിച്ചല്ലോ!" സൈറസ് വെപ്രാളം കൂട്ടി.

ഡോക്ടറെ വിളിച്ചുകൊണ്ടുവന്നപ്പോൾ, മുറിയിൽ താൻ കണ്ട കാഴ്ച അദ്ദേഹത്തെ അസ്വസ്ഥനാക്കി. മുമ്പുതന്നെ വളരെ മോശമായിരുന്ന സദാശിവറാവുവിന്റെ രക്തസമ്മർദ്ദം ആപൽക്കരമാംവിധം താണുപോയിരുന്നു.





"എന്തു് മരുന്നാണ് കൊടുത്തതു്?" ഡോക്ടർ ആരായുകയും ഡ്യൂട്ടി ഡോക്ടറെ വിളിക്കാൻ നിർദ്ദേശിക്കുകയും ചെയ്തു.

"ഡ്യൂട്ടി ഡോക്ടർ അവധിയിലാണ്. അദ്ദേഹത്തിന്റെ സഹോദരിയുടെ വിവാഹമാണ് ഇന്ന്," അതിന് നഴ്സ് മറുപടി കൊടുത്തു.

"അയാളാണോ സഹോദരിയെ വിവാഹം കഴിക്കുന്നതു്?" കുപിതനായ ഡോക്ടർ കയർത്തുകൊണ്ട് ഉറക്കെ ചോദിച്ചു:

"മററാരെയെങ്കിലും ചാർജ് ഏൽപ്പിച്ചിരുന്നോ?"

"ഇല്ല, സാർ. അങ്ങനെയൊന്നും ചെയ്തിട്ടില്ല. വൈകിട്ട് നാലുമണിക്ക് മടങ്ങിയെത്തുമെന്നേ അദ്ദേഹം പറഞ്ഞിട്ടുള്ളൂ. ഇന്നാണെങ്കിൽ അത്ര ഗുരുതരമായ രോഗം പിടിപെട്ട ആരും ഇല്ലായിരുന്നു. 515–ാംനമ്പർ മുറിയിലെ രോഗി ഇന്നലെ രാത്രി പത്തു മണിയോടുകൂടി മരണമടഞ്ഞു. ഡോക്ടർ ദേശായിയുടെ രോഗിയായിരുന്നു അദ്ദേഹം," നഴ്സ് പറഞ്ഞു.

ഒരു മനുഷ്യന്റെ സ്വാഭാവികമായ മരണം വൈകിക്കാൻ ആവശ്യമായ എല്ലാ ഉപകരണങ്ങളും മുറിയിൽ കൊണ്ടുവന്നു. സദാശിവറാവുവിന് ഓക്സിജൻ കൊടുത്തു. ഞരമ്പിൽ അട്രോപിൻ കുത്തിവച്ചു. എല്ലാം വിഫലമായി. മരണത്തിലേക്ക് വഴുതി വീണുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ ഭുജത്തിൽ, കുത്തിവച്ചതിന്റെ പാട് യാദൃച്ഛികമായാണ് നഴ്സിന്റെ കണ്ണിൽപ്പെട്ടതു്.

"കുത്തിവച്ചതിന്റെ പാടുപോലിരിക്കുന്നു." നഴ്സ് പറഞ്ഞതു കേട്ട് ഡോക്ടർ തലകുലുക്കി.

"ഇന്ന് സന്ദർശകർ ആരെങ്കിലും ഉണ്ടായിരുന്നോ?" അദ്ദേഹം ചോദിച്ചു.

"ആരോ ഒരാൾ വന്നിരുന്നു. അടുത്ത മുറിയിൽ കാൻസർ രോഗിയെ സ്പോഞ്ച് ചെയ്തുകൊണ്ടിരിക്കുകയായിരുന്നു അപ്പോൾ ഞാൻ. നല്ല വൃത്തിയായി വേഷം ധരിച്ച ഒരാൾ ഒരു പൂച്ചെണ്ടുമായി ഇവിടെ കയറിവരുന്നതു ഞാൻ കണ്ടു. ഓ, ആ പൂച്ചെണ്ട്..." നഴ്സ് പറഞ്ഞു.

ആ പൂച്ചെണ്ടിൽ ഒരു തുണ്ടു കടലാസ് കോർത്തിട്ടിരുന്നെങ്കിലും, അതു് പൂക്കച്ചവടക്കാരന്റെ പേരായിരുന്നു. ആരുടെയെങ്കിലും ഒപ്പോ എന്തെങ്കിലും സന്ദേശമോ അതിലുണ്ടായിരുന്നില്ല. ഡോക്ടർ ആ പൂച്ചെണ്ടെടുത്തു പരിശോധിച്ചു. ഒരു വെളുത്ത സാററിൻ റിബൺകൊണ്ട് കെട്ടി സെല്ലോഫേൻ പേപ്പറിനകത്തു വച്ചിരിക്കുന്ന പൂച്ചെണ്ട്. അതു താഴെ വച്ചു. അദ്ദേഹത്തിന്റെ മുഖത്ത് സംശയം നിഴൽ വിരിച്ചുനിന്നു.

"അദ്ദേഹത്തോടൊപ്പം ഇവിടെ നിൽക്കണം. ഹൃദയം മാസ്സേജ് ചെയ്യാൻ ഞാനൊരു സർജ്ജനെ അയയ്ക്കാം." അതും പറഞ്ഞു പുറത്തിറങ്ങിയ ഡോക്ടർ പിറുപിറുക്കുന്നുണ്ടായിരുന്നു: "അദ്ദേഹം മരിച്ചുകൊണ്ടിരിക്കുകയാണ്."

എൻക്വയറി കൗണ്ടറിലെ ക്ലാർക്കിനോട്, സന്ദർശകരെപ്പററിയുള്ള വിവരം ഡോക്ടർ തിരക്കി.

"ആരെയും ഞാൻ കണ്ടില്ല, സർ. ആ സന്ദർശകൻ കയറിപ്പോയപ്പോൾ ഞാൻ കുളിമുറിയിലായിരുന്നിരിക്കാം. സദാശിവറാവുവിന്റെ മുറിയുടെ നമ്പർ ആരും അന്വേഷിച്ചതായി ഞാൻ ഓർമ്മിക്കുന്നേയില്ലല്ലോ—" അയാൾ മറുപടി നൽകി.

"നമ്മളെല്ലാം കുഴപ്പത്തിലാകും," ഡോക്ടർ പറഞ്ഞത് സൈറസ് തലകുലുക്കി സമ്മതിച്ചു.

"ഇതു് കൊലയാണ്. സദാശിവറാവുവിന് അത്രയ്ക്ക് പ്രബലരായ ശത്രുക്കളാ




ണുള്ളത്." അത്രയും പറഞ്ഞ് സൈറസിനോടായി ഡോക്ടർ ചോദിച്ചു:

"അദ്ദേഹത്തിൻെറ ബന്ധുക്കളെവിടെ?"

"എനിക്കറിയില്ല. അടുത്ത ബന്ധുക്കളായി ആരെങ്കിലും അദ്ദേഹത്തിനുണ്ടോ എന്നും എനിക്കറിയില്ല. ഒരു കാലത്ത് ഒരു മകനെപ്പോലെയായിരുന്നു അദ്ദേഹത്തിന് വിജയ് രാജേ. പക്ഷേ, അവർ അകന്നുപോയി. ഏതായാലും നമുക്ക് അദ്ദേഹത്തെ വിവരം അറിയിക്കാം. വിജയ് രാജേയുടെ വീട് എനിക്കറിയാം."

വിജയ് രാജേയെ അന്വേഷിച്ചപ്പോൾ അദ്ദേഹം ഡെൽഹിയിലാണെന്നാണ്, അവിടത്തെ വേലക്കാരനിൽ നിന്നും വിവരം കിട്ടിയത്.

"മൂന്നു ദിവസത്തേക്കാണ് അദ്ദേഹം ഇവിടെ നിന്നും പോയത്. ഒരു പക്ഷേ, നാളെ സാഹിബ് മടങ്ങിയേക്കും," വേലക്കാരൻ പറഞ്ഞു.

"സദാശിവ റാവുവിൻെറ അഭിഭാഷകനെ വിളിക്കൂ. പലപ്പോഴും അഭിഭാഷകനെപ്പററി അദ്ദേഹം പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്. ഒരുപക്ഷേ, അദ്ദേഹത്തിൻെറ സുഹൃത്തായിരിക്കും അഭിഭാഷകൻ," ഡോക്ടർ നിർദ്ദേശിച്ചു.

സദാശിവറാവുവിൻെറ മരണവിവരം അറിഞ്ഞപ്പോൾ അഭിഭാഷകന് യാതൊരതിശയവും ഉണ്ടായില്ല.

"ഇതു സംഭവിക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരുന്നു," അഭിഭാഷക സുഹൃത്തു പറഞ്ഞു.

"കഴിഞ്ഞയാഴ്ച, അദ്ദേഹം ആളയച്ച് എന്നെ വിളിച്ച് രണ്ടു സാക്ഷികളുടെ മുൻപിൽവച്ച് വിൽപ്പത്രം പുതുക്കിയെഴുതുകയുണ്ടായി. സ്വത്തു മുഴുവൻ അദ്ദേഹം രാഷ്ട്രത്തിനു ദാനം ചെയ്തിരിക്കുകയാണ്."

"അപ്പോൾപ്പിന്നെ അദ്ദേഹത്തിൻെറ വെപ്പാട്ടികൾ എന്തു ചെയ്യും?" ഡോക്ടറുടെ കളിയാക്കൽ കേട്ട് അഭിഭാഷകൻ ചിരിച്ചു. പക്ഷേ, സൈറസിന് ദേഷ്യമാണു തോന്നിയത്.

വൃത്തികെട്ട തമാശ പറയാനുള്ള സമയം ഇതല്ല. അദ്ദേഹം കൊല്ലപ്പെട്ടതാണെന്നത് വ്യക്തമാണ്. പക്ഷേ, കത്തിവച്ചാൻ, ശത്രുവിന് ആശുപത്രിയിൽ കയറാൻ എങ്ങനെ സാധിച്ചു? സൈറസ് സ്വയം ചോദിച്ചു.

'ഈ കൊലയ്ക്ക് ഞാൻ പ്രതികാരം ചെയ്യും,' അവൻ മനസ്സിലുറപ്പിച്ചു.

565-ാം നമ്പർ മുറിക്ക് പുറത്തായി ലാർഗട്ടിലിൻെറ ഒരൊഴിഞ്ഞ കുപ്പി തൂപ്പുകാരി കണ്ടെടുത്തു. ഇതാണോ സദാശിവ റാവുവിൻെറ ജീവിതം അപഹരിച്ചത്?

സൈറസിൻെറ മനസ്സുമുഴുവൻ സംശയം കൊണ്ടു നിറഞ്ഞു. ഡോക്ടർമാരുടെയും നഴ്സുകളുടെയും മുഖങ്ങളിലേക്ക് അവൻ നോക്കി. കുററബോധത്തിൻെറ ലാഞ്ഛന ആ മുഖങ്ങളിലുണ്ടോ? സദാശിവറാവുവിൻെറ കൊലപാതകം ഏററവുമധികം അസ്വസ്ഥനാക്കിയത് സൈറസിനെയായിരുന്നു.

സി. ജെ. ഹാളിൽ അനുശോചനയോഗം ചേർന്നപ്പോൾ, ഒരു മാസം മുമ്പുണ്ടായ ബോംബ് സ്ഫോടനത്തിൽ പൊട്ടിപ്പൊളിഞ്ഞ ഭിത്തികൾ അറിയാതെ സൈറസിൻെറ കണ്ണുകളെ ജലാർദ്രമാക്കി. വിശിഷ്ടനായ സ്വാതന്ത്ര്യസമര യോദ്ധാവും, ഉന്നതമായ സ്വഭാവഗുണങ്ങളുള്ള നേതാവും എന്ന് വിശേഷിപ്പിച്ചുകൊണ്ടുള്ള പ്രധാനമന്ത്രിയുടെ അനുശോചനം ഉൾപ്പെടെ നിരവധി സന്ദേശങ്ങൾ യോഗത്തിൽ വായിക്കാനുണ്ടായിരുന്നു.

സദാശിവറാവു ഒരു അച്ഛനെപ്പോലെ പണവും ഉപദേശവും നൽകി തന്നെ സഹായിച്ചിരുന്നുവെന്ന് അനുസ്മരിപ്പിച്ചുകൊണ്ട് വികാരാർദ്രമായ ഒരു പ്രസംഗം നടത്തി വിജയ് രാജേ. "എൻെറ അച്ഛൻ മരിച്ചു. ഞാനിന്ന് അനാഥനായി—" പൊട്ടിവന്ന കരച്ചിൽ പാടുപെട്ട് അമർത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിൻെറ മുഖത്തെ ശോകഭാവം പകർത്തുന്നതിനായി ഫ്ളാഷുകൾ മിന്നി. അന്ന് പതാകകളും പകുതി താഴ്ത്തിക്കെട്ടി.

മരണത്തിലുള്ള അനുശോചനങ്ങളും തുടർന്ന് ദഹനവും അതോടൊപ്പമുള്ള ചടങ്ങുകളും പിന്നീട് അദ്ദേഹത്തിൻെറ വിൽപ്പത്രവായനയും കഴിഞ്ഞപ്പോൾ അടുത്ത ദിവസം രാവിലെ സുപർണയെ തനിക്ക് കാണണമല്ലോയെന്ന് സൈറസ് ഓർമ്മിച്ചു. രാവിലെ റയിൽവേസ്റ്റേഷനിൽ പോയി അവളെ കൂട്ടി വീട്ടിൽ കൊണ്ടുപോകണം. കുറച്ചു ദിവസത്തെ വിശ്രമത്തിനാണ് താൻ വീട്ടിൽ വരുന്നതെന്ന് അവൾ സൈറസിന് എഴുതിയിരുന്നു.

എന്തുപററി അവൾക്ക്? സൈറസ് ആലോചിച്ചു. ആറു മാസത്തിനു ശേഷം പരീക്ഷയിൽ മികച്ച വിജയം നേടാനായി ഇപ്രാവശ്യത്തെ പരീക്ഷ എഴുതാതിരിക്കാനാണോ അവളുടെ ഉദ്ദേശ്യം? എന്തായാലും വീണ്ടും സുപർണയെ കാണാമല്ലോ...അതോർത്തപ്പോൾ അവനറിയാതെ തലയിണയെ മുറുകെപ്പിടിച്ചുപോയി.

(തുടരും)








# പ്രതിഭയും മതിഭ്രമവും

ഒരു ഇതിഹാസ സ്വരൂപമാർന്നതാണ് വാൻ ഗോഗിൻെറ ജീവിതം. ദുഃഖത്തിലൂടെയും ദുരിതത്തിലൂടെയും പുടപാകം ചെയ്തതാണ് അദ്ദേഹത്തിൻെറ രചനകൾ. ചിത്രകല പ്രസ്ഥാനങ്ങളിലൂടെ എന്ന ഈ പരമ്പരയിൽ വാൻ ഗോഗിൻെറ ജീവിതത്തെയും രചനകളെയും ലേഖകൻ സവിസ്തരം പ്രതിപാദിക്കുന്നു.

ഡോ: കെ. ടി. രാമവർമ്മ



വാൻ ഗോഗിൻെറ "ഡച്ച്ഘട്ട"ത്തിലെ ഒരു ചാർക്കോൾ ചിത്രം

"ഈ ലോകത്തിൽ നന്മ ചെയ്യാൻ വേണ്ടി സ്വാർത്ഥപരമായ ഉദ്ദേശ്യങ്ങളെയെല്ലാം ത്യജിക്കേണ്ടതുണ്ട്...ലാളിത്യത്തോടെ സത്യസന്ധനാകാൻ വേണ്ടിയാണ് മനുഷ്യനിവിടെ വന്നത്; മനുഷ്യരാശിക്കുവേണ്ടി മഹത്തായ കാര്യങ്ങൾ സാധിക്കാൻവേണ്ടി, മഹിമ നേടാൻ വേണ്ടി, മിക്ക വ്യക്തികളുടേയും മട്ടപ്പൻജീവിതത്തെ ചുഴലുന്ന സാധാരണത്വത്തിൽ നിന്നു രക്ഷതേടാൻ വേണ്ടിയാണ് അവനിവിടെ വന്നത്."

(വിൻസെൻറ് വാൻ ഗോഗ്:— 1875-ൽ തൻെറ അനുജൻ തിയോയ്ക്കയച്ച കത്തിൽ.)

വാൻ ഗോഗിൻെറ ജീവിതമെന്നപോലെ, അദ്ദേഹത്തിൻെറ ചിത്രങ്ങളും ഇപ്പോൾ ഇതിഹാസത്തിൻെറ ഭാഗമായിക്കഴിഞ്ഞു. അദ്ദേഹത്തിൻെറ അനേകം ജീവചരിത്രങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ ജീവിതം ചലച്ചിത്രങ്ങൾക്കും നോവലുകൾക്കും വിഷയമായിട്ടുണ്ട്. ആധുനിക മനശ്ശാസ്ത്രജ്ഞന്മാർ അദ്ദേഹത്തിൻെറ മനസ്സിനെ—ആ അകൃത്രിമപ്രതിഭാശാലിയുടെ മനസ്സിനെ—സൂക്ഷ്മമായ വിശ്ലേഷണങ്ങൾക്ക പാത്രമാക്കിയിട്ടുണ്ട്. ഇത്രയൊക്കെയായിട്ടും, വാൻ ഗോഗ് എന്ന സങ്കീർണ്ണവ്യക്തിയെ പരിപൂർണ്ണമായി മനസ്സിലാക്കാൻ ലോകത്തിനു കഴിഞ്ഞിട്ടില്ല. ജീവിതത്തിൻെറ അവസാന വർഷങ്ങളിൽ അദ്ദേഹത്തെ കൂടക്കൂടെ ശല്യപ്പെടുത്തിക്കൊണ്ടിരുന്ന, അവസാനം സ്വയം നശിപ്പിക്കാൻ ആ പ്രതിഭാശാലിയെ പ്രേരിപ്പിച്ച, ബുദ്ധിഭ്രമത്തിൻെറ കാര്യം തന്നെയെടുക്കാം. വാൻ ഗോഗിൻെറ ബുദ്ധിഭ്രമത്തിനു കാരണം ഇരട്ട വ്യക്തിത്വമായിരുന്നുവെന്ന് ചിലർ; അമിതമായ മദ്യപാനമായിരുന്നുവെന്ന് മറ്റു ചിലർ. വാൻ ഗോഗിൻെറ രോഗം ബുദ്ധിഭ്രമമേ ആയിരുന്നില്ല, ഒരുതരം അപസ്മാരമായിരുന്നുവെന്ന് വേറെയും ചിലർ. ഈ അഭിപ്രായങ്ങളിലൊന്നിലും വാസ്തവത്തിൻെറ കണികപോലുമുണ്ടെന്നു തോന്നുന്നില്ല. വാൻ ഗോഗിൻെറ ജീവിതത്തെ ആസ്പദമാക്കി എഴുതിയ 'ലസ്റ്റ് ഫോർ ലൈഫ്' എന്ന നോവലിൽ ഇർവിങ് സ്റ്റോൺ സൂചിപ്പിക്കുന്നതാണ് വാസ്തവമെന്നുതോന്നുന്നു. വാൻ ഗോഗിനെക്കൊണ്ട് ചിത്രമെഴുതിച്ചിരുന്നത് അദ്ദേഹത്തിൻെറ ഉപബോധമനസ്സാണ്. ആ ചിത്രകാരൻെറ അനേകം സൂര്യകാന്തിചിത്രങ്ങളും, സൈപ്രസ്‌വൃക്ഷചിത്രങ്ങളും, 'നക്ഷത്രങ്ങൾ വെട്ടിത്തിളങ്ങുന്ന രാത്രി', 'രാത്രിയിലെ കാഫേ' മുതലായ ചിത്രങ്ങളും കാണുന്ന ഏതൊരാൾക്കും ഈ വസ്തുത മനസ്സിലാകും. മാത്രമല്ല, തൻെറ അനുജൻ തിയോയ്ക്കയച്ച കത്തുകളിലൊന്നിൽ വിൻസെൻറ്തന്നെ പറയുന്നുണ്ട്:

"ചിത്രം വരയിലെന്നപോലെയാണ് ജീവിതത്തിലും—ചിലപ്പോൾ സുനിശ്ചിതത്വത്തോടും വേഗത്തോടുംകൂടി പ്രവർത്തിക്കേണ്ടതായി വരും. വസ്തുവിനെ ഊർജ്ജസ്വലതയോടെ ആക്രമിക്കുക; ഇടിമിന്നലിൻെറ വേഗത്തോടെ രൂപരേഖകൾ വരയ്ക്കുക. സംശയിക്കുകയോ സങ്കോചിച്ചുനിൽക്കുകയോ ചെയ്യേണ്ട സമയമല്ല ഇത്. കൈവിറയ്ക്കരുത്. ദൃഷ്ടി പതറരുത്. അത് വസ്തുവിൽത്തന്നെ ഉറച്ചുനില്ക്കണം. ചുരുങ്ങിയൊരു സമയത്തിനുള്ളിൽ മുന്നിൽ മുമ്പില്ലാതിരുന്ന ഒരു സാധനം, അവിടെ അതെങ്ങനെ വന്നുവെന്ന് പിന്നീട് നമുക്കുപോലും പിടികിട്ടാത്ത ഒരു സാധനം, പ്രത്യക്ഷപ്പെടുമറ്റ് അവനവനെ പരിപൂർണ്ണമായി മുമ്പില്ലുള്ള വസ്തുവിലേക്കാവേശിപ്പിക്കണം."

"അവിടെ അതെങ്ങനെ വന്നുവെന്ന് പിന്നീട് നമുക്കുപോലും പിടികിട്ടാത്ത"—ആ വാക്കുകളിലാണ് കാര്യത്തിൻെറ കാതൽ കിടക്കുന്നത്. സംഭവിച്ചതെന്താണെന്നതിനെപ്പററിചിലതൊക്കെ ഊഹിക്കാൻ അത് നമ്മെ സഹായിക്കുന്നു. ആദ്യമൊക്കെ ചിത്രമെഴുതാൻവേണ്ടി വാൻ ഗോഗ് തൻെറ ഉപബോധമനസ്സിനെ വിളിച്ചുണർത്തി. പിന്നെപ്പിന്നെ ആ മനസ്സ് വിളിക്കാതെ തന്നെ ഉണരാൻ തുടങ്ങി. ഉപബോധമനസ്സ് ചിലപ്പോഴൊരു ദേവദൂതനും ചിലപ്പോൾ ചെകുത്താൻെറ കിങ്കരനുമാണെന്നു സ്വപ്നങ്ങൾ കണ്ടിട്ടുള്ള നമുക്കെല്ലാമറിയാം. വാൻ ഗോഗിൻെറ ജാഗരൂകമായ ഉപബോധമനസ്സ് ദേവദൂതൻെറ രൂപം കൈക്കൊണ്ട അവസരങ്ങൾ അദ്ദേഹത്തിൻെറ ചിത്രങ്ങളിൽ നാം കാണുന്നു. അത് ചെകുത്താൻെറ കിങ്കരനായിത്തീർന്ന അവസരങ്ങളിലാണ് അദ്ദേഹം ഭ്രാന്തനെപ്പോലെ പെരുമാറിയത്. കൈയിൽ ക്ഷൗരക്കത്തിയുമായി ഗോഗിയുടെ പിറകേ ഓടാനും, സ്വന്തം കാതറുത്ത് ഒരു അഭിസാരികയ്ക്കു സമ്മാനിക്കാനും, അവസാനം അവനവനെത്തന്നെ നശിപ്പിക്കാനും വാൻ ഗോഗിനെ പ്രേരിപ്പിച്ചത്, ചെകുത്താൻെറ കിങ്കരനായിത്തീർന്ന അദ്ദേഹത്തിൻെറ ഉപബോധമനസ്സാണ്. ചിത്രമെഴുത്ത് നിറുത്തിയാൽ വാൻ ഗോഗിൻെറ ഭ്രാന്ത് തനിയേ മാറിക്കൊള്ളുമെന്ന്, അദ്ദേഹത്തെ ചികിത്സിച്ച ഡോ: വെയ്റോങ് അഭിപ്രായപ്പെട്ടതുമോർക്കുക. നല്ലവനായ ഡോ: വെയ്റോങിന് ഉപബോധമനസ്സിനെപ്പററിയാതൊന്നുമറിഞ്ഞുകൂടായിരുന്നുവെങ്കിലും, അദ്ദേഹത്തിൻെറ ഉൾക്കണ്ണ് എങ്ങനെയോ കാര്യങ്ങളുടെ ശരിയായ കിടപ്പ് കണ്ടുപിടിച്ചു. ചിത്രമെഴുത്ത് നിറുത്തിയിരുന്നുവെങ്കിൽ, വാൻ ഗോഗിൻെറ ഉപബോധമനസ്സ് ജാഗരൂകമാകുന്ന അവസരങ്ങൾ കുറഞ്ഞുകുറഞ്ഞുവരികയും, അവസാനം അത് ദീർഘനിദ്രയിൽ ലയിക്കുകയും ചെയ്യുമായിരുന്നു. കാര്യമൊക്കെ ശരിതന്നെ. പക്ഷേ, ഒരു ചിത്രമെഴുതാതെ ജീവിക്കാൻ കഴിയുമോ? അയാളെ സംബന്ധിച്ചിടത്തോളം, ചിത്രമെഴുതാതിരിക്കുന്നതും മരിക്കുന്നതും തമ്മിലെന്താണ് വ്യത്യാസം?

## ബാല്യത്തിലെ കഥ

ബാല്യം മുതല്ക്കുതന്നെ വാൻ ഗോഗിൻെറ ഉപബോധമനസ്സ് പലപ്പോഴും അദ്ദേഹത്തിൻെറ ബോധമനസ്സിനെ കീഴടക്കിയിരുന്നുവെന്നാണു കരുതേണ്ടത്. ബാല്യത്തിൽത്തന്നെ തീവ്രമായ വികാരങ്ങളുടെ അടിമയായിരുന്നു അദ്ദേഹം. യുക്തിചിന്ത കൈവെടിഞ്ഞ്, തികച്ചും അപ്രതീക്ഷിതമായ വിധത്തിൽ പെരുമാറുന്ന പതിവും ബാല്യത്തിൽത്തന്നെ അദ്ദേഹത്തിനുണ്ടായിരുന്നു. വിൻസെൻറിന് എട്ടു വയസ്സുണ്ടായിരുന്നപ്പോൾ നടന്ന ഒരു സംഭവം, തൻെറ ഭർത്താവിൻെറ വായിൽ നിന്നു കേട്ടപ്രകാരം, തിയോയുടെ ഭാര്യ ജോഹാന്ന വിവരിച്ചിട്ടുണ്ട്. കുട്ടിയായ വിൻസെൻറ് കളിമണ്ണുകൊണ്ട് ഒരാനയെ നിർമ്മിച്ചു. ആ ആനയുടെ രൂപത്തിനു വളരെ തന്മയത്വമുണ്ടായിരുന്നതിനാൽ, അച്ഛനമ്മമാർ അതിനെ പ്രശംസിച്ചു. അവരുടെ പ്രശംസ കേൾക്കേണ്ട താമസം, വിൻസെൻറ് താൻ നിർമ്മിച്ച മണ്ണാനയെ ഉടച്ചുകളഞ്ഞു. ഉപബോധമനസ്സിൻെറ കല്പനയനുസരിച്ചല്ലേ വിൻസെൻറ് അങ്ങനെ ചെയ്തത്? ബാല്യത്തിലെ ഈ ഒററ സംഭവത്തിൻെറ അടിസ്ഥാനത്തിൽ മനശ്ശാസ്ത്രജ്ഞന്മാർക്ക് വിൻസെൻറിൻെറ വ്യക്തിത്വത്തെപ്പററി പലതും നിഗമിക്കാൻ കഴിയുമെന്നു തോന്നുന്നു.

തിയോഡോറസ് (തിയോ) വാൻ ഗോഗ് എന്നു പേരായ ഒരു പ്രോട്ടസ്റ്റൻറ് പാതിരിയായിരുന്നു വിൻസെൻറിൻെറ അച്ഛൻ. വിൻസെൻറിൻെറ മുത്തച്ഛനും—അദ്ദേഹത്തിൻെറ പേരും വിൻസെൻറ് എന്നായിരുന്നു—ഒരു പാതിരിയായിരുന്നു. വാസ്തവത്തിൽ വിൻസെൻറ് എന്നത് വാൻ ഗോഗ് കുടുംബത്തിലെ ഒരു മാറാപ്പേരായിരുന്നു. ചിത്രകാരന് 'വിൻസെൻറ്' എന്നു പേരായ ഒരു ചെറിയച്ഛനുമുണ്ടായിരുന്നു—'ഗൂപ്പിൻസ്' എന്നു പേരായ ചിത്രക്കച്ചവടക്കമ്പനിയിലെ ഒരുയർന്ന ഉദ്യോഗസ്ഥൻ. പില്ക്കാലത്ത് ഒരു എൻജിനീയറായിത്തീർന്ന, തിയോയുടെ മകൻെറ പേരും വിൻസെൻറ് എന്നായിരുന്നു. ആ അനേകം വിൻസെൻറുമാരിൽവച്ച് ജീവിതത്തിൽ ഏററവും യാതനയനുഭവിച്ചതും, കുടുംബാംഗങ്ങൾ ഏററവും വെറുത്തതും ചിത്രകാരനെയായിരുന്നു. എന്നാൽ വാൻ ഗോഗ് എന്ന കുടുംബപ്പേരിന് ആഗോളപ്രശസ്തി നേടിക്കൊടുത്തതും അദ്ദേഹമായിരുന്നുവെന്നോർക്കേണ്ടതുണ്ട്.

വാൻ ഗോഗ് പാതിരിക്ക് അഞ്ചു മക്കളാണുണ്ടായിരുന്നത്: വയഃക്രമത്തിൽ വിൻസെൻറ്, തിയോ, എലിസബെഥ്, വിൽഹെൽമിന, കോർബെലിയസ്. പാതിരിയുടെ മൂത്തമകനായ വിൻസെൻറ് ഒരു ചെമ്മുടിക്കാരനായിരുന്നു. മുടിക്ക് ചെമപ്പിൻെറ ലാഞ്ഛനമാത്രമുള്ളവരേയും ചിലപ്പോൾ ചെമ്മുടിക്കാരനെന്ന് വിളിക്കാറുണ്ട്. വിൻസെൻറിൻെറ മുടി അത്തരത്തിലുള്ളതായിരുന്നില്ല; അതിൻെറ നിറം തിളങ്ങുന്ന ചെമപ്പുതന്നെയായിരുന്നു. ചെമ്മുടിക്കാർ തീവ്രമായ വികാരങ്ങളുടെ അടിമകളായിരിക്കുമെന്ന് യൂറോപ്പിൽ പരമ്പരാഗതമായ ഒരു വിശ്വാസമുണ്ട്. ആ വിശ്വാസത്തിൽ കാമ്പുണ്ടായിരിക്കണമെന്നാണല്ലോ വിൻസെൻറ് വാൻ ഗോഗിൻെറ സ്വഭാവം തെളിയിക്കുന്നത്.



നഗ്നതരുണി: ഫ്രഞ്ചു ചിത്രകാരന്മാരിൽ ഒരുപക്ഷേ ഏററവും കുറച്ചുമാത്രം നഗ്നസുന്ദരികളുടെ ചിത്രം വരച്ച ഒരാളാണ് വാൻ ഗോഗ്

തൻെറ 27-ാംവയസ്സുവരെ വിൻസെൻറ് ചിത്രരചനയിൽ യാതൊരു താല്പര്യവും പ്രദർശിപ്പിച്ചിരുന്നില്ലെന്ന തെററായ ധാരണ അടുത്തകാലംവരെ നിലനിന്നിരുന്നു. എട്ടാം വയസ്സിൽത്തന്നെ അദ്ദേഹം ജലച്ഛായ ചിത്രങ്ങളും സ്കെച്ചുകളും രചിച്ചിരുന്നുവെന്ന് ഇപ്പോൾ തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. പത്താംവയസ്സിൽ വിൻസെൻറ് രചിച്ച അനേകം സ്കെച്ചുകൾ എൻജിനീയർ വാൻ ഗോഗ് കണ്ടെത്തിയിട്ടുണ്ട്. ആ ബാല്യകാല സ്കെച്ചുകളിൽ ചിലവ 1958-ൽ പ്രസിദ്ധപ്പെടുത്തിയ 'വിൻസെൻറ് വാൻ ഗോഗിൻെറ കത്തുകളുടെ ഒരു പൂർണ്ണസമാഹാരം' എന്ന ഗ്രന്ഥത്തിൽ കാണാം. ആ സ്കെച്ചുകളുടെ ഒരു സവിശേഷത, അവയുടെ കീഴിൽ

## ചിത്രകല പ്രസ്ഥാനങ്ങളിലൂടെ

വാൻ ഗോഗ് തൻെറ മുഴുവൻ പേരും കൊടുത്തിട്ടുണ്ടെന്നതാണ്. ചിത്രകാരൻെറ പില്ക്കാലത്തെ പ്രസിദ്ധ ചിത്രങ്ങളിൽ VINCENT (വലിയ അക്ഷരങ്ങളിൽ) എന്നു മാത്രമേ കാണൂ.

ചെറുപ്പത്തിൽ തിയോയ്ക്കയച്ച പല കത്തുകളിലും താൻ കൂടക്കൂടെ സ്കെച്ചുകൾ വരയ്ക്കാറുണ്ടെന്ന് വിൻസെൻറ് സൂചിപ്പിക്കുന്നുണ്ട്. 1874–ൽ ലണ്ടനിൽ നിന്നയച്ച ഒരു കത്തിൽ പറയുന്നു: "ഈയിടെയായി ഞാൻ വീണ്ടും വരയ്ക്കാൻ തുടങ്ങിയിട്ടുണ്ട്. പക്ഷേ, ചിത്രങ്ങൾക്ക് ഗുണം പോരാ." ഹേഗിൽ ജോലി ചെയ്തിരുന്ന കാലത്ത് തൻെറ മേലുദ്യോഗസ്ഥനായിരുന്ന ടെർ സ്റ്റീഗിൻെറ അഞ്ചുവയസ്സായ മകൾക്ക് വിൻസെൻറ് സമ്മാനിച്ച, പൂക്കളുടേയും, മൃഗങ്ങളുടേയും, ആ കൊച്ചുബാലികയുടേയും, അവളുടെ കൊച്ചനുജൻേറയും, ഒരു കർഷകസ്ത്രീയുടേയും സ്കെച്ചുകളടങ്ങുന്ന ഒരു നോട്ടുപുസ്തകവും കണ്ടുകിട്ടിയിട്ടുണ്ട്.

വിൻസെൻറിൻെറ ഒരു കൊച്ചമ്മയുടെ മകൾ, അക്കാലത്ത് പ്രസിദ്ധനായിരുന്ന ആൻറൺ മോവ് എന്ന ചിത്രകാരൻെറ ഭാര്യയായിരുന്നുവെന്നും, വിൻസെൻറ് കുറച്ചുകാലം മോവിൻെറ കീഴിൽ ചിത്രരചന അഭ്യസിക്കുകയുണ്ടായെന്നും പറയേണ്ടതുണ്ട്. കൂടാതെ, ചിത്രകാരൻെറ അമ്മയ്ക്കു ചിത്രരചന ഒരു വിനോദമായിരുന്നു. അതിനാൽ വാൻ ഗോഗ് കുടുംബത്തിന് ചിത്രകലയുമായി യാതൊരു ബന്ധവുമുണ്ടായിരുന്നില്ലെന്നും പറഞ്ഞുകൂടാ.

### പരാജയത്തിൽനിന്നു പരാജയത്തിലേക്ക്

തന്നേയും പിതാവിനേയും പിന്തുടർന്ന് വിൻസെൻറ് ഒരു പാതിരിയാകണമെന്ന് അച്ഛൻ വാൻ ഗോഗിന് മോഹമുണ്ടായിരുന്നിരിക്കാം. എന്നാൽ, താൻ ദൈവത്തിൻെറ ആളാണെന്ന ബോധത്താലുളവാകുന്ന സംതൃപ്തിയൊഴികെ, ഒരു പാതിരിക്ക് ജീവിതത്തിൽ യാതൊന്നും ആശിക്കാനില്ലെന്ന് അദ്ദേഹത്തിന് നല്ലപോലെ അറിയാമായിരുന്നു. അതിനാൽ, വിൻസെൻറിനും അനുജൻ തിയോയ്ക്കും ഗൂപ്പിൾസിൽ ജോലി വാങ്ങിക്കൊടുക്കാമെന്ന് അവരുടെ ചെറിയച്ഛൻ വിൻസെൻറ് പറഞ്ഞപ്പോൾ, പാതിരി ആ ആശയത്തെ എതിർത്തില്ല. തിയോ അവസാനംവരെ ഗൂപ്പിൾസിൽത്തന്നെ ഉറച്ചുനിൽക്കുകയും, ഒടുവിൽ ആ കമ്പനിയുടെ പാരീസ് ശാഖയുടെ മാനേജരാവുകയും ചെയ്തു. വിൻസെൻറ് മറ്റൊരു വഴിക്കാണ് പോയത്.

ഗൂപ്പിൾസിൻെറ ഹേഗ് ശാഖയിൽ ജോലിചെയ്തിരുന്ന കാലത്തുതന്നെ വിൻസെൻറ് ഒരു മൗനിയും വെറിയനുമായിരുന്നു. ഹേഗിൽ ആ ചെറുപ്പക്കാരന് സുഹൃത്തുക്കളുണ്ടായിരുന്നില്ല. ആ ചെറുപ്പക്കാരൻ ആനന്ദം കണ്ടെത്തിയത് തൻെറ അനുജൻ തിയോയുമായുള്ള കത്തിടപാടിൽ മാത്രമാണ്. ആ കത്തിടപാട് വിൻസെൻറിൻെറ ജീവിതാവസാനംവരെ തുടർന്നു. തൻെറ അനുഭവങ്ങളും ചിന്തകളും മോഹങ്ങളും വേദനകളുമെല്ലാം തിയോയ്ക്കയച്ച കത്തുകളിൽ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ട്. പക്ഷേ, ആ കത്തുകളിൽപ്പോലും വിൻസെൻറ് വാൻ ഗോഗ് എന്ന വ്യക്തിയുടെ പൂർണ്ണരൂപം നാം കാണുന്നില്ല. ദുരൂഹമായ എന്തോ ഒന്ന്, മറ്റുള്ളവരെ പറഞ്ഞു മനസ്സിലാക്കാൻ കഴിയാത്ത എന്തോ ഒന്ന്, വിൻസെൻറിൻെറ വ്യക്തിത്വത്തിലുണ്ടായിരുന്നു. വാൻ ഗോഗിൻെറ വ്യക്തിത്വത്തിലെ ദുരൂഹമായ ആ ഘടകത്തിൻെറ സാന്നിദ്ധ്യം, അദ്ദേഹത്തിൻെറ ചിലപ്പോഴത്തെ പ്രവൃത്തികളിലൂടെ മാത്രമേ വെളിപ്പെടുന്നുള്ളു.

1873–ലാണ് വിൻസെൻറിന് ഗൂപ്പിൾസിൻെറ ലണ്ടൻ ശാഖയിലേക്കു മാററം കിട്ടിയത്. പുതിയ ഭാഷ, പുതിയ നാട്, പുതിയ മുഖങ്ങൾ—ആദ്യമൊക്കെ ലണ്ടനിലെ ജീവിതം വിൻസെൻറിൻെറ മനസ്സിനിണങ്ങി. പക്ഷേ, ലണ്ടനിലെത്തി ഒരു വർഷത്തിനകം ആ ചെറുപ്പക്കാരൻെറ ജീവിതത്തെ ഒട്ടാകെ ഇളക്കി മറിച്ച, അയാളിൽ അസാമാന്യമായ അപകർഷബോധമുളവാക്കിയ ഒരു സംഭവം നടന്നു.

ലോയർ എന്നു കുടുംബപ്പേരുണ്ടായിരുന്ന ഒരു സ്ത്രീയായിരുന്നു വാൻ ഗോഗിൻെറ ലണ്ടനിലെ ലാൻഡ് ലേഡി. ആ സ്ത്രീയുടെ മകൾ ഉർസുലയെ വിൻസെൻറ് അകമഴിഞ്ഞു പ്രേമിച്ചുപോയി. അഞ്ചാറുമാസം വിൻസെൻറ് തൻെറ തീവ്രമായ വികാരം ഹൃദയത്തിൽ പേറിക്കൊണ്ടു നടന്നു. ഒരു ദിവസം ആ ചെറുപ്പക്കാരൻ കുറെ ധൈര്യം സംഭരിച്ച്, ഉർസുലയോട് തന്നെ വിവാഹം ചെയ്യാനാവശ്യപ്പെട്ടു. തികച്ചും അപ്രതീക്ഷിതമായ മറുപടിയാണ് ഉർസുലയിൽ നിന്നു ലഭിച്ചത്. അവൾക്കു മുമ്പുതന്നെ ഒരു കാമുകനുണ്ടായിരുന്നുവത്രെ; അവർ തമ്മിലുള്ള വിവാഹനിശ്ചയവും കഴിഞ്ഞിരുന്നുവത്രെ. ഇതൊന്നുമറിയാതെ തന്നെ പ്രേമിച്ച വിൻസെൻറിനെ ഉർസുല വിഡ്ഢിയെന്ന് മുഖത്തുനോക്കി വിളിച്ചു. അങ്ങനെ സ്ത്രീവർഗ്ഗവുമായുള്ള ആദ്യത്തെ ഇടപാടിൽത്തന്നെ പരാജയമായിരുന്നു അനുഭവം. ഭാഗ്യവശാൽ തിക്തമായ ആ അനുഭവത്തിനുശേഷം വിൻസെൻറിന് ഏറെക്കാലം ലണ്ടനിൽ തങ്ങേണ്ടതായി വന്നില്ല. 1874 ജൂലായിൽ അയാൾ ഒരു മാസത്തെ അവധിയെടുത്ത് ഹോളണ്ടിലേക്കു പോയി.

ലണ്ടനിൽനിന്നു വീട്ടിൽ തിരിച്ചെത്തിയ വിൻസെൻറിനെ കണ്ട് അച്ഛനമ്മമാർ അമ്പരന്നുപോയി. ആ ചെറുപ്പക്കാരൻ വല്ലാതെ മെലിഞ്ഞിരുന്നു; മുമ്പെന്നത്തേക്കാളും മൗനിയായിത്തീർന്നിരുന്നു. സദാ മൗഢ്യത്തോടെയുള്ള ഒരേ ഇരിപ്പ്. ആ മൗഢ്യത്തിനുള്ള കാരണം ആർക്കും മനസ്സിലായതുമില്ല. ഒരു പക്ഷേ, ലണ്ടനിലെ അന്തരീക്ഷം വിൻസെൻറിൻെറ ആരോഗ്യത്തിന് പററിയതല്ലായിരിക്കാമെന്നാണ് അവർ കരുതിയത്. വിൻസെൻറ് ആകട്ടെ, കഴിഞ്ഞതെല്ലാം മറക്കാൻവേണ്ടി, ചിത്രരചനയിലും മതത്തിലും അഭയംതേടി. അയാൾ അനേകം സ്കെച്ചുകൾ വരച്ചു. പലപ്പോഴും മുട്ടുകുത്തിനിന്നു പ്രാർത്ഥിച്ചു. വെക്കേഷൻ കഴിഞ്ഞ് ലണ്ടനിൽ തിരിച്ചെത്തിയ വിൻസെൻറ് ഒരു മതഭ്രാന്തനായിക്കഴിഞ്ഞിരുന്നു. അയാൾ ലോയർ കുടുംബത്തെ വിട്ട് മറ്റൊരു വീട്ടിൽ താമസം തുടങ്ങിയെങ്കിലും, അതുകൊണ്ട് ഹൃദയത്തിലെ നോവിന് തെല്ലുപോലും ശമനമുണ്ടായില്ല. തൻെറ ജീവിതത്തിന് വല്ല അർത്ഥവുമുണ്ടോയെന്നതിനെപ്പററി വിൻസെൻറ് ചിന്തിക്കാൻ തുടങ്ങി. അന്നും വിൻസെൻറ് ആഫീസിൽ പോയിരുന്നുവെങ്കിലും, ജോലിയിൽ യാതൊരു താല്പര്യവും കാണിച്ചില്ല. പലപ്പോഴും ചിത്രങ്ങൾ വിലയ്ക്കു വാങ്ങാൻ വന്നവരോട് അയാൾ കർക്കശമായി പെരുമാറി. ചിത്രങ്ങൾ നഷ്ടത്തിനു വിററു. തൻെറ ചെറിയച്ഛൻ വിൻസെൻറിൻെറ സ്വാധീനംകൊണ്ടുമാത്രമാണ് ആ ചെറുപ്പക്കാരന് ജോലി നഷ്ടപ്പെടാതിരുന്നത്. 1875 മേയിൽ പാരീസിലേക്കു മാററം കിട്ടിയപ്പോൾ, ലണ്ടനിലെ ജീവിതം ദുസ്സഹമായി തോന്നിയിരുന്ന വിൻസെൻറിന് അതൊരനുഗ്രഹമായിരുന്നു.

പ്രേമത്തിലേററ പരാജയം ഒരു ചെറുപ്പക്കാരനിൽ ഇത്ര വലിയ മാററം വരുത്തുമോ എന്ന സംശയത്തിനവകാശമുണ്ട്. വരുത്തും, ആ ചെറുപ്പക്കാരൻ ജന്മനാ ഒരു റൊമാൻറിക് ആണെങ്കിൽ; ഇടപ്പള്ളി രാഘവൻപിള്ളയുടെ കാര്യം നമുക്കെല്ലാമറിവുള്ളതാണല്ലോ. രാഘവൻപിള്ളയെപ്പോലെ വിൻസെൻറ് വാൻ ഗോഗും ആത്മഹത്യ ചെയ്യാതിരുന്നത്, അദ്ദേഹത്തിന് മതത്തിൽ ആശ്വാസം കണ്ടെത്താൻ കഴിഞ്ഞതുകൊണ്ടാണ്. മറിച്ച്, ഇടപ്പള്ളി രാഘവൻ പിള്ളയ്ക്കു ആശ്വാസം നൽകാൻ യാതൊന്നുമുണ്ടായിരുന്നില്ല.

1876 ജനവരിയിൽ ഗൂപ്പിൾസ് വിൻസെൻറിന് മൂന്നു മാസത്തെ നോട്ടീസ് നല്കി. അതായത് ഏപ്രിൽ മാസത്തിൽ അയാൾ പിരിഞ്ഞുപോകണമെന്ന് ഉത്തരവായി. അക്കാലത്ത് തിയോയ്ക്കയച്ച ഒരു കത്തിൽ ഇക്കാര്യത്തെപ്പററി പറയുന്നുണ്ട്; "ഒരുതരത്തിൽ നോക്കിയാൽ, ഞാൻ വളരെ തെററായ കാര്യങ്ങൾ ചെയ്തിട്ടുണ്ട്; അതിനാൽ എനിക്ക് യാതൊന്നും പറയാനില്ല." അപ്പോഴേക്കും വിൻസെൻറിൻെറ സ്വഭാവത്തിൻെറ ഒരു ഭാഗമായിത്തീർന്നിരുന്ന മതഭ്രാന്ത്, ഫലകാംക്ഷയെന്നിയേ കർമ്മം ചെയ്യാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. അതിനാൽ ഏപ്രിലിൽ ഗൂപ്പിൾസിൽ നിന്നു വിടവാങ്ങിയശേഷം അദ്ദേഹം നേരെ ഇംഗ്ലണ്ടിലേക്കാണ് പോയത്. റാംസ് ഗേററിൽ മി. സ്റ്റോക്സ് എന്നൊരു വ്യക്തി നടത്തിയിരുന്ന ഒരു സ്വകാര്യസ്കൂളിൽ ഭാഷാദ്ധ്യാപകനായി അദ്ദേഹത്തിന് ജോലി കിട്ടി. അപ്പോഴും ഉർസുലയുടെ വിവാഹം കഴിഞ്ഞിരുന്നില്ലെന്ന വസ്തുതയാണ് ഇംഗ്ലണ്ടിലേക്കു തിരിച്ചുപോകാൻ വിൻസെൻറിനെ പ്രേരിപ്പിച്ചത്. പൂർവകാമുകൻ അവളെ ഉപേക്ഷിക്കുകയാണെങ്കിൽ, എന്തെങ്കിലും കാരണവശാൽ അവൾ അയാളിൽനിന്നു തെററിപ്പിരിയുകയാണെങ്കിൽ, ഉർസുല തന്നെ സ്വീകരിച്ചേക്കാമെന്ന വിചാരം വിൻസെൻറിൻെറ ഉപബോധമനസ്സ് അപ്പോഴും വച്ചുപുലർത്തിയിരുന്നു. ആ വിചാരം തെററായിരുന്നുവെന്ന് താമസിയാതെ തെളിഞ്ഞു. വിൻസെൻറ് ഇംഗ്ലണ്ടിലുണ്ടായിരുന്ന കാലത്തുതന്നെ ആ കാമുകിയുടെ വിവാഹം നടന്നു.

(തുടരും)



# വിനോദം കലാലയങ്ങളിൽ

## ഒന്നും ധരിക്കരുത്

വലിയപരിഷ്കാരമൊന്നും കടന്നുചെന്നിട്ടില്ലാത്ത നാട്ടുമ്പുറത്തെ കോളേജ്. ലത വസ്ത്രധാരണത്തിൻെറ കാര്യത്തിൽ മററുള്ളവരിൽനിന്നും ഒററപ്പെട്ടു നിൽക്കുന്നു. ഇറക്കം കുറഞ്ഞ സ്കർട്ടും ഷർട്ടുമാണ് അവൾ സാധാരണ ധരിക്കാറുള്ളത്. ക്ലാസിലെത്തി പഠിപ്പിക്കാൻ തുടങ്ങിയ പ്രൊഫസറുടെ ശ്രദ്ധ പെട്ടന്നനെ മുൻനിരയിൽ ഇരിക്കുകയായിരുന്ന ലതയിൽ ഉടക്കിനിന്നു. പ്രൊഫസറുടെ കണ്ണുകളിൽ പെട്ടെന്ന് ദേഷ്യം ഇരച്ചുകയറി.

"താൻ ഇനിമുതൽ സാരി ഉടുക്കണം. പ്രായമായ കുട്ടിയാണെന്ന ബോധം തനിക്കില്ലെന്നു തോന്നുന്നു." പ്രൊഫസർ ഇത്രയും പറഞ്ഞപ്പോൾ പൊതുവെ സാധുവായ ലത കരച്ചിൽ തുടങ്ങി. പെൺകുട്ടിയുടെ കരച്ചിൽ കണ്ടപ്പോൾ അദ്ദേഹം ഒന്നു തണുത്തു. ക്ലാസ് തുടർന്നുപോയി. ബെല്ലടിക്കുന്നതിന് രണ്ടു മിനിട്ടിനുമുൻപ് ക്ലാസ് നിറുത്തി, അദ്ദേഹം വളരെ സൗമ്യമായി പറഞ്ഞു:

"ഞാനിത്ര പറഞ്ഞെന്നേയുള്ളു. ലതയൊന്നും ധരിക്കരുത്." പെട്ടെന്ന് ക്ലാസ്സിലെ കുസൃതിയായ ഒരു വിദ്യാർത്ഥി പുറകിൽ നിന്നും വിളിച്ചു പറഞ്ഞു: "ലത നാളെ മുതൽ ഒന്നും 'ധരിക്കാതെ' വരണം." ക്ലാസ്സിൽ നീണ്ടുനിന്ന ചിരിയിൽ പ്രൊഫസറും പങ്കുചേർന്നു.

ആർ. സുഷമാ ബായി
ഫസ്റ്റ് ഡി. സി. ഹിസ്റ്ററി
ഡി. ബി. കോളേജ്
ശാസ്താംകോട്ട.

## ഉത്തരവാദി

വാചകമടിയാണ് ഞങ്ങളുടെ ക്ലാസ്സിലെ വിനോദം. പല അദ്ധ്യാപകരും അതുകൊണ്ട് പൊറുതിമുട്ടി. പ്രിൻസിപ്പൽ ഇക്കാര്യം മനസ്സിലാക്കിയിരുന്നു. അച്ചടക്കരാഹിത്യത്തോളമെത്തുന്ന വിദ്യാർത്ഥികളുടെ ഈ നടപടി തുടരുന്നത് അദ്ദേഹത്തിൻെറ സല്പേരിനെ ബാധിക്കുമല്ലൊ. അദ്ദേഹം ഒരു ദിവസം ഞങ്ങളുടെ ക്ലാസ്സിൽ വന്നു. ഞങ്ങളെ പരിഹസിക്കാൻ ആ സന്ദർഭം അദ്ദേഹം ഉപയോഗിച്ചു. അർത്ഥരഹിതമായ ആയിരം വാക്കുകളെക്കാൾ ശക്തിയുണ്ട് 'അർത്ഥവത്തായ ഒരു വാക്കിന്' അദ്ദേഹം പറഞ്ഞു തുടങ്ങി.

ഏതാണ്ട് നൂററിഇരുപത്തഞ്ചോളം ജോലിക്കാരുള്ള ഒരു സ്ഥാപനം. അവിടത്തെ സൂപ്രണ്ടും മാനേജരും വലിയ ശത്രുക്കൾ. ഒരു ദിവസം അവിടത്തെ ജോലിക്കാർ മാനേജ്മെൻറിനെതിരെ സമരമുണ്ടാക്കി. ജോലിക്കാർ പണിക്കു കയറിയില്ല. പുറത്തുനിന്നു വന്ന ചിലർ സ്ഥാപനത്തിന് വലിയ നാശനഷ്ടവുമുണ്ടാക്കി. ഇതുതന്നെ അവസരമെന്നു കരുതി മാനേജർ സൂപ്രണ്ടിനെ പ്രതിയാക്കി ഒരു കേസെടുത്തു. കേസ് വിചാരണയ്ക്കെടുത്തു.

മാനേജരുടെ വക്കീൽ സൂപ്രണ്ടിനെ ചൂണ്ടിക്കൊണ്ട് കോടതിയോടു പറഞ്ഞു: "കമ്പനിയുടെ സൂപ്രണ്ട് എന്ന നിലയിൽ എല്ലാ സംഭവങ്ങൾക്കും ഉത്തരവാദി ഇദ്ദേഹമാണ്."

ഉടൻതന്നെ സൂപ്രണ്ടിൻെറ ബുദ്ധിമാനായ വക്കീൽ തിരിച്ചു ചോദിച്ചു: "ഒരു ആശുപത്രിയുടെ തലവൻ എന്ന നിലയിൽ അവിടെ നടക്കുന്ന പ്രസവങ്ങൾക്ക് ഒരു ഡോക്ടർ എങ്ങനെയാണ് ഉത്തരവാദിയാകുക?"

മോഹനൻ സി.
എസ്. ജി. കോളേജ്
കൊട്ടാരക്കര.

[ഈ ആഴ്ച കിട്ടിയ വിനോദങ്ങളിൽ ഏററവും നല്ലത് ആർ. സുഷമാ ബായി (ഡി. ബി. കോളേജ്, ശാസ്താംകോട്ട) എഴുതിയ 'ഒന്നും ധരിക്കരുത്' എന്ന കുറിപ്പാണെന്ന് ശ്രീമതി ഐഷാ രാജൻ അറിയിച്ചിരിക്കുന്നു. സമ്മാനത്തുകയായ 50 രൂപ പ്രിൻസിപ്പലിൻെറ പേക്ക് അയച്ചിട്ടുണ്ട്.
—എഡിററർ]

**STUDENTS' COLUMN**

To
Smt. AYSHA RAJAN
C/o Kala Kaumudi
Pettah, Trivandrum-24.

# ഇറാൻ: കുറെ ഓർമ്മകൾ

## മൂന്ന്

## ചന്ദ്രികാ മേനോൻ

ഏതു ഹോട്ടലിൽച്ചെന്ന് ഏതു ഭക്ഷണത്തിനു ഓർഡർ കൊടുത്താലും മൂന്നാല് ഇഞ്ച് നീളത്തിൽ മുറിച്ചെടുത്ത നാൻ കഷണങ്ങളാണ് ആദ്യം മേശപ്പുറത്തു നിരക്കുക. ഒപ്പം പച്ചിലകളും ഉള്ളി, കാരററ്, ബീററ്റൂട്ട് ഇവ ചേർത്തു തയ്യാറാക്കുന്ന സാലഡും. നാൻ തുണ്ടും സാലഡും സൗജന്യമാണ്.

മലക്കറിയും പഴവർഗ്ഗങ്ങളും വളരെയധികം കഴിക്കുന്നവരാണ് ഇറാനികൾ. ആപ്പിൾ, ഓറഞ്ച്, പെയേർസ്, തക്കാളി, മുന്തിരിപ്പഴം, മാതളങ്ങ, തണ്ണീർമത്തൻ, വാഴപ്പഴം, പ്ലംസ്, ആപ്രിക്കോട്ട് തുടങ്ങിയ പഴങ്ങൾ അവിടെ ഇഷ്ടംപോലെ ലഭ്യമാണ്.

എന്നാൽ വാഴപ്പഴത്തിന്റെ കാര്യത്തിൽ നമ്മുടെ കൊച്ചുകേരളത്തിലേതു പോലൊരു വൈവിധ്യം, ആസ്ട്രേലിയ, ഇറാൻ, റോം, പാരീസ്, ജർമ്മനി, സ്വിററ്സർലൻഡ്, ബ്രിട്ടൺ, കുവൈററ് തുടങ്ങി ഞങ്ങൾ സന്ദർശിച്ച വിദേശ രാജ്യങ്ങളിലൊരിടത്തും കണ്ടില്ല. എന്നു മാത്രമല്ല, ചുവന്ന തൊലിയോടുകൂടിയ കപ്പവാഴപ്പഴങ്ങളെപ്പററി അന്നാട്ടുകാർക്ക് ഊഹിക്കുകപോലും പ്രയാസമായിരുന്നു.

ഇറാനിൽ ധാരാളം പഴത്തോട്ടങ്ങൾ ഉണ്ടെങ്കിലും മറുനാടുകളിൽ നിന്ന് പഴവർഗ്ഗങ്ങൾ അവിടെ ഇറക്കുമതി ചെയ്യുന്നുണ്ട്. ഗതാഗതസൗകര്യങ്ങളുടെ അപര്യാപ്തത കാരണം ഇറക്കുമതി ചെയ്യുന്ന പഴങ്ങളിൽ നല്ലൊരു ശതമാനം അഴുകി കടലിൽത്തന്നെ വലിച്ചെറിയുക അവിടെ വളരെ സാധാരണമാണ്. എണ്ണയുടെ നാടായ ഇറാനിൽ പാചക എണ്ണ ഇറക്കുമതി ചെയ്യുകയാണിന്ന്.

ഇറക്കുമതി സാധനങ്ങൾ വളരെ അധികമാണെങ്കിലും അവ വേണ്ടവിധത്തിൽ കൈകാര്യം ചെയ്യുന്നതിനുള്ള തുറമുഖസൗകര്യങ്ങൾ ഇറാനിൽ വളരെ പരിമിതമാണ്. 'കൊറാമ്ഷാർ' ആണ് ഇറാനിലെ ഏററവും വലിയ തുറമുഖം. രാജ്യത്തു മൊത്തമുള്ള ഇറക്കുമതിയുടെ നാല്പത്തിനാലു ശതമാനവും ഈ തുറമുഖം വഴിയാണ് ഇറക്കുന്നത്. എന്നാൽ ഗതാഗതസൗകര്യങ്ങളുടെ കുറവു കാരണം ഇറക്കുമതി സാധനങ്ങൾ പലപ്പോഴും തുറമുഖത്തിൽത്തന്നെ നീണ്ടനാളുകൾ കുന്നുകൂടി കിടക്കാറുണ്ട്. ഒരു ബെർത്ത് പ്രതീക്ഷിച്ച് കപ്പലുകൾ തുറമുഖത്ത് അനേക ദിവസങ്ങൾ നങ്കൂരമടിച്ചുകിടക്കുകയും സാധാരണയാണ്. പേർഷ്യൻ ഗൾഫിൽ, ഒരു മില്യൻ ഡോളർ വരെ ഇറാൻ 'ഡെമറേജ്' ഒടുക്കിയ ദിവസങ്ങൾ നിരവധിയത്രെ!

മനുഷ്യബുദ്ധിയും ശക്തിയും വേണ്ടതരത്തിൽ പ്രയോഗിക്കുന്നതിലും ഇറാനികൾ പലപ്പോഴും പരാജയപ്പെടുന്നതായാണ് കണ്ടുവരുന്നത്. പ്ലാനിങ്ങില്ലാത്തതാണ് പ്രധാനകാരണം. ഒരു ചെറിയ ഉദാഹരണം പറയാം. രാജ്യത്തിന് വമ്പിച്ച വരുമാനമുണ്ടാകുമെന്നുള്ള പ്രതീക്ഷയിൽ 1979 അവസാനം പ്രവർത്തനക്ഷമമാകത്തക്കവണ്ണം ഒരു ചെമ്പുഖനിയുടെ നിർമ്മാണം ആരംഭിച്ചിട്ട് നാളുകളായി. എന്നാൽ ഖനനം ചെയ്തെടുക്കുന്ന ചെമ്പയിരു കൊണ്ടുപോകാൻ അത്യാവശ്യമായ റെയിൽവേ പണിയുന്നതിനെപ്പററി അധികൃതർ ഇനിയും ആലോചിച്ചിട്ടില്ല.

ആരോഗ്യവും ശക്തിയുംകൊണ്ട് അനുഗ്രഹീതരാണ് പേർഷ്യൻ ജനത എങ്കിലും ആഭ്യന്തരകാര്യങ്ങൾ പലതും ചെയ്തുതീർക്കുന്നതിനുവേണ്ട മനുഷ്യശക്തിക്ക് അമേരിക്ക, ഇന്ത്യ, പാകിസ്ഥാൻ, കൊറിയ, ഫിലിപ്പീൻസ് തുടങ്ങിയ രാജ്യങ്ങളെ ആശ്രയിക്കുകയാണ് ഇന്നും അവർ.

ഇറാനികളുടെ ഇടയിൽ സാങ്കേതിക പരിജ്ഞാനം നേടിയവർ കുറവാണെന്നതിനു പുറമേ, ഉള്ളവരുടെ തന്നെ നിസ്സഹകരണമനോഭാവം ഇതിനൊരു പ്രധാന കാരണമാണ്.

ഡോക്ടർമാരുടെ കാര്യംതന്നെ എടുക്കാം. പ്രതിവർഷം 500 പേർ മാത്രമാണ് ഇറാനിൽ മെഡിക്കൽ ബിരുദം നേടി പുറത്തുവരുന്നത്. 34 കോടിയോളം ജനസംഖ്യയുള്ള ഇറാനിൽ ഇന്ന് ആകെ 12,000 ഇറാനിയൻ ഡോക്ടർമാരേ ഉള്ളു. അതായത് മൂവായിരത്തോളം പേർക്ക് ഒരു ഡോക്ടർ. അവരിൽ പകുതിപേർ ടെഹ്റാനിലും ബാക്കിയുള്ളവരിൽ മൂവായിരത്തോളംപേർ മററു പ്രധാന പട്ടണങ്ങളിലുമായാണ് ജോലി നോക്കുന്നത്.

2500 വർഷങ്ങൾക്കു മുൻപ് ലോകത്ത് ആദ്യമായി എണ്ണ കുഴിച്ചെടുത്ത രാജ്യമായാണ് പേർഷ്യയെ വിശേഷിപ്പിച്ചിരിക്കുന്നത്. എണ്ണ ഉൽപ്പാദിപ്പിക്കുക മാത്രമല്ല, എണ്ണയിൽ നിന്നും പെട്രോളിയം വേർതിരിച്ച് ശുദ്ധീകരിക്കുന്ന വിദ്യപോലും അന്നേ അവർക്ക് വശമായിരുന്നുവത്രെ!

പുരാതനകാലംമുതലേ പേർഷ്യ തനതാവശ്യം കഴിഞ്ഞുള്ള എണ്ണ കയററുമതി ചെയ്തിരുന്നു.

എന്നാൽ ഈ നൂററാണ്ടിന്റെ ആരംഭം മുതൽ ബ്രിട്ടീഷുകാരാണ് പേർഷ്യയിലെ എണ്ണ അനുഭവിച്ചുപോന്നത്. 1909-ൽ പേർഷ്യയിൽ ഒരു എണ്ണക്കിണർ ആദ്യമായി ബ്രിട്ടീഷുകാർ കുഴിച്ചു. 'ആംഗ്ലോ ഇറാനിയൻ ഓയിൽ കമ്പനി എന്ന പേരിൽ അറിയപ്പെട്ടിരുന്ന ആ ബ്രിട്ടീഷ് കമ്പനി ഇറാൻ പാർലമെൻറിനെക്കാളും അവകാശങ്ങളും അധികാരങ്ങളും പുലർത്തിപ്പോന്നു. എണ്ണയിൽനിന്ന് കിട്ടിയിരുന്ന ആദായത്തിന്റെ ചെറിയ ഒരംശംപോലും ഇറാനു ബ്രിട്ടൻ നൽകിയിരുന്നില്ല. റീസാ ഷായുടെ അനവരതമായ പരിശ്രമഫലമായി 1926-ൽ ഉണ്ടാക്കിയ പുതിയ ഉടമ്പടിപ്രകാരം എണ്ണയിൽനിന്നുള്ള വരുമാനത്തിന്റെ ചെറിയൊരംശം ഇറാനു കൂടി കൊടുക്കാൻ ബ്രിട്ടീഷ്കമ്പനി ബാദ്ധ്യസ്ഥമായി. ഒടുക്കം റീസാ ഷാ ഇറാനിൽ എണ്ണ ദേശീകരിച്ചു. മദ്ധ്യപൂർവ്വദേശങ്ങളിൽ ആദ്യമായി എണ്ണ ദേശീകരിക്കുന്നത് ഇറാനാണ്.

ഗവർണർമാർ, ജഡ്ജിമാർ, മന്ത്രിമാർ, അംബാസഡർമാർ തുടങ്ങിയ ഉന്നതോദ്യോഗസ്ഥന്മാരെ ഷാ തന്നെ നിയമിക്കുന്നു. 1975 മാർച്ച് വരെ രണ്ടു രാഷ്ട്രീയ പാർട്ടികളാണ് ഇറാനിൽ നിലവിലിരുന്നത്. എന്നാൽ ഇന്നത്തെ സ്ഥിതി തികച്ചും വ്യത്യസ്തമാണ്. വോട്ടവകാശം ഇന്നും ഇറാൻ ജനതയ്ക്കുണ്ടെങ്കിലും കക്ഷിമത്സരങ്ങൾ അവിടെയില്ല. ഷായുടെ പാർട്ടി—റസ്റ്റാക്കിഷ്പാർട്ടി—മാത്രമാണ് ഇറാനിൽ നിലവിലുള്ള രാഷ്ട്രീയകക്ഷി. 'റസ്റ്റാക്കിഷ്‌യുഗ' മെന്നാണ് പേർഷ്യൻ ജനത ഈ കാലഘട്ടത്തെ വിശേഷിപ്പിക്കുന്നതു തന്നെ. 1975-ലെ പൊരിയുന്ന വേനൽക്കാലത്ത് ഇറാനൊട്ടാകെ തിരഞ്ഞെടുപ്പു പ്രചരണങ്ങൾ കൊണ്ട് ചൂടുപിടിച്ച അവസരത്തിലാണ് ഷാ, തികച്ചും അപ്രതീക്ഷിതമായി റസ്റ്റാക്കിഷ് ഒഴികെയുള്ള മറെറല്ലാ പാർട്ടികളെയും നിയമവിരുദ്ധമാക്കിയത്. തിരഞ്ഞെടുപ്പു പ്രചരണങ്ങളിൽ മുഴുകിയിരുന്ന പ്രധാനമന്ത്രി 'ഹൊവയ്ദാ'യ്ക്കുപോലും ഷായുടെ ഈ പ്രഖ്യാപനം അപ്രതീക്ഷിതമായിരുന്നു. ജനങ്ങളുമായി ഷായെ ബന്ധിപ്പിക്കുന്ന സ്വർണ്ണച്ചരടായാണ് 'റസ്റ്റാക്കിഷ്'പാർട്ടിയെ വിശേഷിപ്പിച്ചിരിക്കുന്നത്.

'റസ്റ്റാക്കിഷ്' പാർട്ടിയിലെ നേതാക്കന്മാർ തമ്മിലുള്ള മത്സരങ്ങളിലൂടെയാണ് ഇന്ന് ഇറാനിലെ ജനപ്രതിനിധികൾ തിരഞ്ഞെടുക്കപ്പെടുന്നത്. ഈ പ്രതിനിധിസഭയ്ക്ക് അവിടെ 'മജ്‌ലിസ്' എന്നാണ് പേര്. രാജാവിനെ ഭരണകാര്യങ്ങളിൽ സഹായിക്കുവാനായി, 'മജ്‌ലിസി'നു പുറമേ ഒരു 'സെനററു'മുണ്ട്. ഈ സെനററിലെ അംഗങ്ങളിൽ പകുതിപ്പേർ ഷാ നാമനിർദ്ദേശം ചെയ്യുന്നവരും, ബാക്കിയുള്ളവർ ജനപ്രതിനിധികളുമാണ്. ഈ രണ്ടു സഭകളുടേയും അംഗീകാരം, പുതിയ ബില്ലുകൾ പാസ്സാകുന്നതിന് അനിവാര്യമാണ്. എങ്കിലും 'തിരുവാ'യ്ക്ക് അവിടെ ഒരിക്കലും 'എതിർവാ'യുണ്ടാകാറുമില്ല.

രാജാവും, ജനപ്രതിനിധികളും ചേർന്നു നടത്തുന്ന ഭരണമാണ് ഇറാനിൽ നിലവിലിരിക്കുന്നതെങ്കിലും; ജനകീയ ഭരണമെന്ന് അല്പംപോലും വിശേഷിപ്പിക്കാനാവാത്തതാണ് അവിടത്തെ സ്ഥിതി. രാജാവിന്റെ ഹിതത്തിനു വിപരീതമായി ഒരു വാക്കു പറയാനോ, ഒന്നറക്കെ ചിന്തിക്കാനോപോലും ആരുംതന്നെ ധൈര്യപ്പെടാറില്ല. ഇറാനിൽ ഇന്നത്തെ രാഷ്ട്രീയ തടവുകാരുടെ എണ്ണം ഇരുപത്തയ്യായിരത്തോളമാണെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. രാഷ്ട്രീയ കുററങ്ങൾക്ക് ശിക്ഷിക്കപ്പെട്ട്, തടവുശിക്ഷ അനുഭവിക്കുന്നവരിൽ മിക്കവരും, വിസ്തരിക്കപ്പെടാതെതന്നെ കാലയവനികയ്ക്കുള്ളിൽ മറയുകയാണ് പതിവ്. രാഷ്ട്രീയകുററവാളികളുള്ള ശിക്ഷ അതിഭീകരമാണെന്നിരിക്കിലും, ഗറില്ലാപ്രസ്ഥാനവും ഇറാനിൽ അടുത്ത കാലത്തായി തലപൊക്കിത്തുടങ്ങിയിട്ടുണ്ട്. ഇത്തരക്കാരെ, "ഇസ്ലാമിക് മാർക്സിസ്റ്റ്" എന്നോ, 'ടെററിസ്റ്റ്' എന്നോ ആണ് അവിടെ അറിയുന്നത്. ഇരുനൂററി അമ്പതിനകത്തുമാത്രം അംഗസംഖ്യയുള്ള പ്രസ്തുത സംഘടന, പല ഭീകര പ്രവർത്തനങ്ങളും അവിടെ നടത്തുന്നുണ്ട്. ഇറാനോട് ശത്രുതാമനോഭാവമുള്ള ചില വിദേശ ശക്തികളുടെ ഏജൻറുമാരായാണ് 'സാവക്' അവരെ വിശേഷിപ്പിക്കുന്നത്.

പേർഷ്യയിലെ ഈന്തപ്പഴവും മുന്തിരിയും ലോകപ്രസിദ്ധങ്ങളാണല്ലോ. അതതു സീസണുകളിൽ ഓരോ പഴവർഗ്ഗവും, മാർക്കററുകളിൽ എത്ര വലിയ കുമ്പാരങ്ങളായാണെന്നോ കുമിഞ്ഞുകൂടുക! വില താരതമ്യേന തുച്ഛവും. നമ്മുടെ നാട്ടിൽ ഓറഞ്ചും, മുന്തിരിയും, ആപ്പിളും മററും സാധാരണക്കാരന് ആഡംബരവസ്തുക്കളും പാവപ്പെട്ടവന് അപ്രാപ്യവുമാണല്ലോ. ഇറാനിൽ കൂലിവേല ചെയ്ത് ഉപജീവനം തേടുന്നവരുടെ വീട്ടിലും ഈ പഴവർഗ്ഗങ്ങൾ സാധാരണ ഭോജ്യവസ്തു മാത്രമാണ്. വീട്ടിൽ വരുന്ന അതിഥിയെ സല്ക്കരിച്ചിരുത്തിയശേഷം ആദ്യം നൽകുന്നത് ഒരു തളിക നിറയെ പഴവർഗ്ഗങ്ങളാണ്. നാട്ടിൽ തിരിച്ചെത്തിയാൽ ഇത്രയും സ്വാദേറിയ ഫലങ്ങൾ തിന്നാൻ കഴിയില്ലെന്ന പൂർണ്ണബോദ്ധ്യമുണ്ടായിരുന്നതിനാൽ, കിട്ടിയ സന്ദർഭങ്ങൾ ഞാൻ ശരിക്കു് ഉപയോഗിച്ചിരുന്നു.

ബദാം, പിസ്ത, പറങ്കിയണ്ടി തുടങ്ങിയ നമ്മുടെ നാട്ടിൽ അമൂല്യങ്ങളായി കരുതിവരുന്ന പലതരം അണ്ടിപ്പരിപ്പുകളും ഇറാനിൽ സുലഭമാണ്. കാസ്പിയൻ കടലിൽനിന്നും പിടിക്കുന്ന മത്സ്യം ലോകത്തിലെ ഏററവും സ്വാദേറിയ മത്സ്യമായാണ് അറിയപ്പെടുന്നത്.

നമ്മുടെ നാട്ടിൽ സുലഭമായ ചുവന്നുള്ളി ഇറാനിൽ കിട്ടില്ല. ചുവന്നുള്ളി ഉപയോഗിച്ചു ശീലിച്ച നമുക്ക് ചുവന്നുള്ളി ചേർക്കാത്തുള്ള സാമ്പാറിനോ, തീയലിനോ നാട്ടിലെ രുചി തോന്നുക വിഷമം തന്നെയാണ്. വെള്ളരിക്ക, വെണ്ടയ്ക്ക, ചുരയ്ക്ക, പച്ചമുളക്, പച്ചക്കൊത്തമല്ലി, വഴുതിനങ്ങ, മത്തൻ തുടങ്ങിയ നമ്മുടെ നാടൻ പച്ചക്കറികൾ അവിടെ ധാരാളമാണ്. വയലററു നിറത്തിലുള്ള ഉരുണ്ടുകൊഴുത്ത തടിയൻ വഴുതിനങ്ങ കൊണ്ടുണ്ടാക്കുന്ന കറികൾ, ഇറാനികളുടെ നിത്യഭക്ഷണത്തിൽപ്പെടും.

മറെറല്ലാ ഗൾഫ് രാജ്യങ്ങളേയുംകാൾ



മഞ്ഞുമൂടിയ ആൽബോർസ് മലമ്പ്രദേശങ്ങളിൽ പിക്നിക് നടത്തുന്ന ഒരു സംഘം മലയാളികൾ

പേർഷ്യൻ സാമ്രാജ്യസ്ഥാപനത്തിന്റെ രണ്ടായിരത്തി അഞ്ഞൂറാം വാർഷിക സ്മാരകമായ ടെഹ്റാനിലെ ഷായാദ്



പരിഷ്കാരത്തിലും ജീവിത നിലവാരത്തിലും എത്രയോപടിമുന്നിലാണ് ടെഹ്റാൻ എന്ന് ഒരു ഇറാനിയൻ സ്നേഹിതൻ പറഞ്ഞപ്പോൾ ഞങ്ങളതു് വിശ്വസിച്ചില്ല. എന്നാൽ കുവൈററ് സന്ദർശനം, ടെഹ്റാന്റെ മേന്മ ശരിക്കും ബോദ്ധ്യമാക്കിത്തരുകതന്നെ ചെയ്തു. ലോറികളിൽ കൊണ്ടുവന്ന് വീടുകളുടെ ഓവർഹെഡ്ടാങ്കുകളിൽ നിറയ്ക്കുന്ന ജലമാണ് ടാപ്പുകളിൽക്കൂടി വരുന്നതു്. തിളപ്പിച്ചാറിച്ചശേഷം മാത്രമേ അതു് പാനയോഗ്യമാവുകയുള്ളൂ. ചുട്ടുപൊള്ളുന്ന വേനൽക്കാലത്തു് തണുത്ത വെള്ളം കോരിയൊഴിച്ച് ഒന്നു കുളിക്കാൻ ആർക്കാണ് മോഹമുണ്ടാകാത്തതു്; വിശേഷിച്ചും നമ്മൾ മലയാളികൾക്ക്? പക്ഷേ, വെള്ളം വേണ്ടേ? ടെഹ്റാനിലെ സ്ഥിതി ഇതിൽനിന്നും തികച്ചും വ്യത്യസ്തമാണ്. കൊടും ശൈത്യകാലത്തു് മലമുകളിൽ അടിഞ്ഞുകൂടുന്ന മഞ്ഞു് ഉരുകിയുണ്ടാകുന്ന വെള്ളമാണ് വേനൽക്കാലത്തു് ടെഹ്റാനിൽ എല്ലായിടത്തും ലഭിക്കുന്നതു്. എത്ര കൊടും വേനലിലും പൈപ്പ് തുറന്നാൽ കിട്ടുന്നതു് ഐസ്‌വെള്ളമാണ്. ഫ്രിഡ്ജിൽവച്ച് വെള്ളം തണുപ്പിക്കുന്ന ഒരു പതിവേ അവിടില്ല. കൈകഴുകാനോ മററ് ഗൃഹാവശ്യങ്ങൾക്കോ ഈ വെള്ളം ഉപയോഗിക്കാൻ വിഷമമാണെന്നതിനാൽ തൊട്ടടുത്തുതന്നെ കാണും ചൂടുവെള്ളത്തിനുള്ള ടാപ്പും.

'പേർഷ്യയിൽ പോയി' എന്നതു് ഇന്നു് നമ്മുടെ ഇടയിലെ ഒരു നിത്യസംഭവമായി മാറിയിരിക്കയാണല്ലോ. ദുബായിലോ, അബുദാബിയിലോ, കുവൈററിലോ, ബഹറീനിലോ, മസ്കററിലോ പോകുന്നവരൊക്കെത്തന്നെ നമ്മുടെ പറച്ചിലിൽ പേർഷ്യയിൽ പോകുന്നവരാണ്. വിശ്വപ്രസിദ്ധമായ പേർഷ്യ, ഇന്നത്തെ ഇറാൻ ആണെന്നതാണ് യാഥാർത്ഥ്യം. എങ്കിലും പേർഷ്യ എന്നു കേൾക്കുമ്പോൾ ഇറാൻ നമ്മുടെ സ്മൃതിപഥത്തിൽ വരുന്നതു് അപൂർവ്വമാണ്.

മഞ്ഞുമൂടിയ മലകളാൽ ചുററപ്പെട്ട ടെഹ്റാൻ അതിനുൾക്കൊള്ളാവുന്നതിലധികം ജനങ്ങളും വാഹനങ്ങളുംകൊണ്ടു് തിങ്ങിനിറഞ്ഞിരിക്കയാണിപ്പോൾ. ഏകദേശം നാല്പത്തഞ്ചുലക്ഷം ജനങ്ങൾ ഇടതിങ്ങി വസിക്കുന്ന ഈ പട്ടണത്തിൽ ആറുലക്ഷത്തോളം വാഹനങ്ങളുണ്ടെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നതു്. എന്നാൽ ഇത്രയധികം വാഹനങ്ങൾക്ക് സുഗമമായി സഞ്ചരിക്കുവാനുതകുന്ന റോഡുകൾ അവിടെ വളരെ കുറവാണ്. ഏതു പ്രധാന വീഥിയിലും പകലും രാത്രിയും ട്രാഫിക്ജാം ഉണ്ടാകാറുണ്ടു്. റോഡുകളുടെ വിസ്താരക്കുറവുമാത്രമല്ല അതിനു കാരണം. ട്രാഫിക് നിയമങ്ങൾക്ക് ഇത്രത്തോളം വിലകല്പിക്കാത്ത ഒരു ജനത ഇന്നത്തെ പരിഷ്കൃതലോകത്തിൽ വളരെ വിരളമായേ കാണുകയുള്ളൂ. ഓരോരുത്തരും അവരവരുടെ ആവശ്യാനുസരണമായാണ്, വാഹനത്തിന്റെ വേഗവും, പോകേണ്ട ലൈനും തെരഞ്ഞെടുക്കുന്നതു്. തൊട്ടു മുൻപിലത്തെ വാഹനത്തിൽ തട്ടാതിരിക്കാൻ മാത്രം ശ്രമിക്കുന്നതിനിടയിൽ വശത്തു കൂടെയും പിന്നിലൂടെയും വരുന്ന വാഹനങ്ങളെ മിക്കവാറും ശ്രദ്ധിക്കാറില്ലെന്നുതന്നെ പറയാം. ട്രാഫിക് അപകടങ്ങൾ വളരെ അധികമാണ് ടെഹ്റാനിൽ.

പേർഷ്യൻ സാമ്രാജ്യസ്ഥാപനത്തിന്റെ രണ്ടായിരത്തിയഞ്ഞൂറാമതു വാർഷികസ്മാരകമായി ടെഹ്റാന്റെ ഹൃദയഭാഗത്തു തന്നെ സ്ഥാപിച്ചിട്ടുള്ള 'ഷായാദ് മോണ്യുമെൻറ്'' ഇറാനികൾക്ക് എന്നും അഭിമാനിക്കത്തക്ക ഒരു ശില്പകലയാണ്. കേവലം ഇരുപത്തൊന്നു് വയസ്സു മാത്രം പ്രായമുള്ള ഒരു യുവ പേർഷ്യൻ എൻജിനീയറുടെ ഭാവനയിലൂടെ രൂപംകൊണ്ട പ്രസ്തുത സൗധം ടെഹ്റാനിലെത്തുന്ന ഏതൊരാളെയും ആകർഷിക്കുന്നു.

പൂന്തോട്ടങ്ങൾക്കും പാർക്കുകൾക്കും മററും രാജാവിന്റേയോ രാജ്ഞിയുടെയോ പേരുകൾ നൽകുക സാധാരണമാണ്. ടെഹ്റാനിലെ ഒരു 'പോഷ'' ഏരിയായിൽ സ്ഥാപിച്ചിരിക്കുന്ന 'ഷഹൻഷാഹി പാർക്ക്'' അതിമനോഹരമായ രീതിയിൽ സംവിധാനം ചെയ്തിരിക്കുന്നു. ഇരുന്നൂറിലധികം ഏക്കർ വിസ്താരമുള്ള പ്രസ്തുത പാർക്കിൽ പേർഷ്യൻ സാമ്രാജ്യത്തിലെ എല്ലാ വീരനായകന്മാരുടെയും പൂർണ്ണകായ പ്രതിമകൾ സ്ഥാപിച്ചിട്ടുണ്ടു്. പേർഷ്യയുടെ അഭിമാനഭാജനമായ 'നാദിർഷാ'യുടെ പ്രതിമ അല്പമൊരു അമർഷത്തോടെ മാത്രമേ എനിക്കു് നോക്കിക്കാണുവാൻ കഴിഞ്ഞുള്ളൂ. ഇന്ത്യയെ ആക്രമിച്ച് കണക്കില്ലാത്ത നാശനഷ്ടങ്ങൾ വരുത്തിയശേഷം കോടിക്കണക്കിനു് വിലപിടിപ്പുള്ള അമൂല്യരത്നങ്ങൾ ഇവിടെനിന്നു കടത്തിയ ആ പേർഷ്യൻ നായകനെ നാം എങ്ങനെയാണ് ബഹുമാനിക്കുക!

വളരെ വിസ്തൃതമായ ഷഹൻഷാഹി പാർക്കിന്റെ ഒരററത്തുള്ള മനോഹരമായ തടാകവും അതിൽ നീന്തിക്കളിക്കുന്ന ഹംസങ്ങളും സന്ദർശകരിൽ ഒരു പ്രത്യേക ആനന്ദംതന്നെ ഉളവാക്കും. പാർക്കിന്റെ മറെറാരു ഭാഗത്തു് ലോകത്തിലെ മിക്കതരം പക്ഷികളേയും സൂക്ഷിച്ചിരിക്കുന്നു. ടെഹ്റാനിൽ എന്നെ ഏററവും ആകർഷിച്ചതു് ഈ നാഷണൽ പാർക്കാണ്.

ഏതു വലിയ ചൂടിലും മഞ്ഞുകട്ടകൾക്കുമേൽ സ്കെയ്‌ററ് ചെയ്യാനാഗ്രഹിക്കുന്നവർക്കു വേണ്ട സൗകര്യങ്ങൾ ടെഹ്റാനിലെ 'ഐസ് പാലസി'നകത്തുണ്ടു്.

ടെഹ്റാനിലെ മറെറാരു "കാഴ്ചബംഗ്ലാവ്'', വിവിധതരം രത്നങ്ങൾ, പവിഴങ്ങൾ, ഇന്ദ്രനീലക്കല്ലുകൾ, എമറാൾഡ്, റൂബി, വിവിധതരം വജ്രങ്ങൾ ഇവ കൊണ്ടു നിർമ്മിച്ച ആഭരണങ്ങളുടേയും പാത്രങ്ങളുടേയും ഉടയാടകളുടേയും സഞ്ചയമായ 'ക്രൗൺ ജൂവൽസ്'' ആണ്. ലോകത്തിലെ ഏററവും മനോഹരവും അമൂല്യവുമായ രത്നശേഖരങ്ങളിൽ ഒന്നാണ് ഇറാനിലേതു്. നൂററാണ്ടുകൾ പഴക്കമുള്ള ആടയാഭരണങ്ങൾ അവിടെ സൂക്ഷിച്ചിരിക്കുന്നു.

മുൻ നാടുവാഴികളുടെ ആസ്ഥാനങ്ങളായിരുന്ന ചില കൊട്ടാരങ്ങളും, ചരിത്രാന്വേഷികൾക്ക് താല്പര്യമുള്ള പുരാതന വസ്തുക്കൾ നിറഞ്ഞ മ്യൂസിയങ്ങളും, ടെഹ്റാനിലെത്തുന്ന സന്ദർശകനെ ആകർഷിക്കാൻ പോന്നവയാണ്. ഇവയിൽ പലേടത്തും സൂക്ഷിച്ചിട്ടുള്ള, നൂററാണ്ടുകൾ പഴക്കമുള്ള പരവതാനികൾക്ക് കാലത്തിന്റെ മങ്ങൽപോലും ഏററിട്ടില്ലെന്നതു് അതിശയകരം തന്നെ. ലോകത്തിലെ ഏററവും വിലപിടിപ്പുള്ള പരവതാനിയായ Ardabil Carpet (ഇപ്പോൾ അതു് ബ്രിട്ടനിലാണെങ്കിലും) പേർഷ്യൻ നിർമ്മിതമാണെന്നതു് ഇവിടെ സ്മരണീയമത്രേ.

മണിമേടകൾ മാത്രമല്ല, നിത്യവൃത്തിക്കു ബുദ്ധിമുട്ടുന്ന പാവപ്പെട്ടവരുടെ മൺകുടിലുകളുമുണ്ടു് ടെഹ്റാനിൽ. എന്നാൽ ഗ്രാമങ്ങളുടെ പ്രത്യേകതയായ ചിരട്ടയാകൃതിയിലുള്ള മൺകുടിലുകൾ ടെഹ്റാനിൽ കാണാനില്ലതന്നെ.

ഷോപ്പിംഗ് സെൻററുകൾ, വ്യവസായശാലകൾ, സ്കൂളുകൾ, ഭവനങ്ങൾ തുടങ്ങി, നിർമ്മാണത്തിന്റെ പല ഘട്ടങ്ങളിലായി ഉയർന്നു പൊങ്ങുന്ന കെട്ടിടങ്ങൾ, ടെഹ്റാനിലെ സാധാരണ കാഴ്ചയാണ്. മനോഹരമായ രീതിയിൽ പടുത്തുയർത്തിയിരിക്കുന്ന മുസ്ലിം ദേവാലയങ്ങളുമുണ്ടു് ഒട്ടനേകം.

ഒരു മുസ്ലിം രാജ്യമായാണ് ഇറാൻ പൊതുവേ അറിയപ്പെടുന്നതെങ്കിലും, സർവ്വമതമൈത്രി അവിടെ കണ്ടുവരുന്നൊരു വിശേഷഗുണമാണെന്ന സത്യം എടുത്തു പറയാതെ വയ്യ. ഹിന്ദുവെന്നോ ക്രിസ്ത്യനെന്നോ പറഞ്ഞുള്ള സംഘട്ടനങ്ങളൊന്നും തന്നെ അവിടെയില്ല. ടെഹ്റാനിലും മറെറാരു പ്രധാന പട്ടണമായ ഇസ്ഫഹാനിലും വളരെ പുരാതനങ്ങളായ ക്രിസ്തീയ ദേവാലയങ്ങളും വടക്കേ ഇന്ത്യക്കാരുടെ വക ഗുരുദ്വാരകളുമുണ്ടു്. ആര്യഗോത്രക്കാരുടെ വകയായ കോവിലുകളും (Fire Temples) ഇറാനിൽ അനവധിയുണ്ടു്. ഹിന്ദുദേവാലയങ്ങൾ ഇറാനിൽ തീരെ ഇല്ല. എങ്കിലും ഹിന്ദുമത ആരാധനയ്ക്കു് അവിടെ ഒരു വിലക്കും കല്പിച്ചിട്ടില്ല.

പരമശിവന്റെയും പാർവ്വതിയുടെയും ചിത്രത്തിനു മുൻപിൽ നിലവിളക്കു കത്തിച്ച് സാമ്പ്രാണി പുകച്ച് ഞങ്ങൾ പ്രാർത്ഥിച്ചുകൊണ്ടിരുന്ന ഒരു പ്രഭാതത്തിൽ ആകസ്മികമായി ചില ഇറാനിയൻ സ്നേഹിതർ, ഞങ്ങളുടെ വസതിയിൽ വരുവാനിടയായി. എന്നാൽ ഞങ്ങൾ പ്രാർത്ഥിക്കുകയായിരുന്നുവെന്ന് മനസ്സിലാക്കിയ ഉടൻതന്നെ അവർ 'അള്ളാ' എന്നു പറഞ്ഞു് ഞങ്ങളെ അനുകരിച്ച് ഭക്തിപൂർവ്വം നമസ്കരിക്കുന്നതു കണ്ടു. ഒരു മതേതര രാഷ്ട്രമെന്നു് ഇറാനെ വിശേഷിപ്പിക്കത്തക്ക മതസഹിഷ്ണതയാണ് അവിടെ പൊതുവെ കാണുന്നതു്.

മററു മതങ്ങളോടെന്നപോലെ തന്നെ, മററു നാട്ടുകാരോടും യാതൊരു അസഹിഷ്ണുതയും ഇറാനികൾ പ്രദർശിപ്പിക്കാറില്ല. ലോകത്തിലെ മിക്ക രാജ്യങ്ങളിലെയും ആളുകളെ ടെഹ്റാനിൽ കാണാം. ഇന്ത്യക്കാരോടു് വാസ്തവത്തിൽ പ്രത്യേകിച്ചൊരു പ്രതിപത്തിതന്നെയുണ്ടു് ഇറാനികൾക്ക്. വൈജയന്തിമാല, നർഗ്ഗീസ്, രാജ്കപൂർ ഇവരൊക്കെ അവരുടെ ഇഷ്ടതാരങ്ങളാണ്. ഹിന്ദി സിനിമയോടു് അടങ്ങാത്തൊരു അഭിനിവേശമാണ് ഇറാനികൾക്ക്. ഹിന്ദി സിനിമ എത്രയകലെയുള്ള ഒരു തിയേററിൽ ആയാലും എന്തു ബുദ്ധിമുട്ടും സഹിച്ച് അവർ അതൊന്നു പോയി കാണും. സാരിയുടുത്ത ആരും അവർക്ക് 'ഹിന്ദി' തന്നെയാണ്. 'ഹിന്ദി'ക്കാരെ കാണുമ്പോൾ പഴയ ചില ഹിന്ദി സിനിമാപ്പാട്ടുകളുടെ വരികൾ അവരറിയാതെ തന്നെ ഓടിയെത്തുകയും ചെയ്യും. മററു പല വിദേശിയരേയും പോലെ തന്നെ ഭാരതീയസ്ത്രീകളുടെ 'സുറുമ'യും നെററിയിലെ 'തിലക'വും ഇറാനികൾക്കും ആകർഷക വസ്തുക്കളാണ്. വല്ലപ്പോഴും ഒരിക്കൽ സാരി ഉടുത്തു്, സുറുമ എഴുതി, പൊട്ടും തൊടാൻ അവരിൽ പലർക്കും വലിയ ഉത്സാഹമാണ്. ഇങ്ങനെ ഒരുങ്ങി നിൽക്കുന്ന ഒരു ഇറാനിയൻ യുവതിയെ കണ്ടാൽ അതിസുന്ദരിയായ ഒരു വടക്കേ ഇന്ത്യൻ യുവതിയാണെന്നേ തോന്നുകയുള്ളൂ. പശ്ചിമ രാജ്യങ്ങളിലെ സ്ത്രീകൾ എത്രയൊക്കെത്തന്നെ ഇന്ത്യൻ രീതികളിൽ ഉടുത്തൊരുങ്ങിയാലും അവരുടെ മുഖത്തു് 'ഭാരതീയ സ്ത്രീ'യുടെ ഐശ്വര്യമോ കലയോ കാണുക വിഷമമല്ലേ? എന്നാൽ ലക്ഷണയുക്തരാണ് ഇറാനിയൻ പെൺകൊടികൾ. ലോകത്തിലെ ഏററവും സൗന്ദര്യമുള്ള സ്ത്രീകളുടെ കൂട്ടത്തിലാണല്ലോ പേർഷ്യൻ തരുണികളേയും ഉൾപ്പെടുത്തിയിരിക്കുന്നതു്.

ഇന്ത്യക്കാരോടും ഇന്ത്യയിലെ വേഷവിധാനങ്ങളോടും ഇറാനികൾക്ക് പ്രത്യേക പ്രതിപത്തി ഉള്ളതുപോലെതന്നെ ഇന്ത്യയിലെ ചില ഭക്ഷണവിഭവങ്ങളും അവർക്കു വളരെ പ്രിയങ്കരമാണ്. അയ്യായിരത്തോളം ഭാരതീയർ ടെഹ്റാനിൽ മാത്രം താമസക്കാരായുള്ളപ്പോൾ കേവലം മുപ്പതോ മുപ്പത്തിഅഞ്ചോ കുടുംബങ്ങൾ മാത്രമാണ് കേരളീയരുടേതു്.

ജീവിതത്തിന്റെ എല്ലാവശങ്ങളിലും അഭൂതപൂർവ്വമായ മുന്നേററമാണ് നാം ഇന്നു് ടെഹ്റാനിൽ കാണുക. അങ്ങനെ, സുഖസൗകര്യങ്ങളുടേയും ധനപ്രൗഢിയുടേയും പറുദീസയായിഅറിയപ്പെടുന്ന 'ടെഹ്റാൻ' എന്ന സുന്ദരനഗരം പുരോഗതിയുടെ പാതയിലൂടെ അനുദിനം മുന്നേറുകയാണിന്നു്. ചുരുക്കിപ്പറഞ്ഞാൽ, ഒമർ ഖയ്യാമിന്റേയും ഫെർദൗസിയുടേയും വിശ്വവശ്യങ്ങളായ മനോഹരശൈലികളിലൂടെയും, സൈറസ്-ദാരിയൂസ് ചക്രവർത്തിമാരുടെ വീരപരാക്രമങ്ങളിലൂടെയും വിശ്വകീർത്തി നേടിയ പേർഷ്യൻ സാമ്രാജ്യം 'ഇറാൻ' എന്ന ആധുനികനാമധേയത്തിൻ കീഴിൽ ലോകത്തിലെ വികസിതരാഷ്ട്രങ്ങളുടെ അണിയിലേക്കുള്ള പ്രയാണത്തിൽ ഏർപ്പെട്ടിരിക്കയാണിപ്പോൾ.

(അവസാനിച്ചു.)

പുസ്തകങ്ങൾ

# സമ്പൂർണ്ണ വിപ്ലവത്തിലേക്ക്

## കെ. അശോകൻ

**1947**–ൽ, ദീർഘകാലത്തെ വിദേശാധിപത്യത്തിൽനിന്നും ഇന്ത്യ വിമോചനം നേടി എന്നു കരുതിയ നാമൊക്കെ യഥാർത്ഥത്തിൽ കഥയറിയാതെ ആട്ടം കാണുകയായിരുന്നുവോ? തുടർന്ന്, ഈ രാജ്യത്തിന്റെ ഭരണഭാരം ഇവിടത്തെ എല്ലാ ജനവിഭാഗങ്ങളെയും പ്രതിനിധാനം ചെയ്യുന്ന ദേശീയനേതൃത്വം ഏറെറടുത്തുവെന്ന നമ്മുടെ വിശ്വാസം വിഡ്ഢിത്തത്തിന്റെ ഫലമായിരുന്നുവോ? ഈയിടത്തെ ചില രാഷ്ട്രീയ വിലയിരുത്തലുകളും, വിചിന്തനങ്ങളും വായിച്ചാൽ ഇങ്ങനെയൊക്കെയാണു തോന്നുക. ഇവിടെ, ജയപ്രകാശ് നാരായനെക്കുറിച്ച് പുസ്തകമെഴുതാൻ തുനിഞ്ഞ ഒരാളിന്റെ പുറപ്പാട് അദ്ദേഹത്തിന്റെ അസ്തിത്വം ഒഴികെ മറെറല്ലാററിനെയും നിഷേധിച്ചുകൊണ്ടാണ്. 1947–ൽ നടന്ന അധികാരക്കൈമാററത്തിൽ പങ്കെടുത്ത വക്കീലന്മാരായ പൊതുപ്രവർത്തകർ (അതായത് നെഹ്റു, പട്ടേൽ, ആസാദ്, രാജാജി, രാജേന്ദ്രപ്രസാദ് തുടങ്ങിയവർ—ലേഖകൻ) യഥാർത്ഥ ജനപ്രതിനിധികൾ ആയിരുന്നില്ല എന്നാണ് ഈ രാഷ്ട്രീയചിന്തകന്റെ നില. കാരണം എന്താണെന്നോ? ജയപ്രകാശ്നാരായൻ കൂട്ടത്തിൽ ചേർന്നില്ല; അതുതന്നെ. പക്ഷേ, ഇക്കൂട്ടരുടെ അഭിപ്രായത്തോട് ജയപ്രകാശ് യോജിക്കുകയില്ല എന്നു പറയേണ്ടല്ലോ. അദ്ദേഹം ജയിൽ ഡയറിയിൽ രേഖപ്പെടുത്തുന്നു: "ഇന്ത്യയ്ക്കു ഒരു ബംഗ്ലാദേശോ, പാകിസ്ഥാനോ ആകേണ്ടിവരിക നാണംകെട്ട ചരിത്രം ആയിരിക്കും. എന്തെന്നാൽ അവയ്ക്കൊക്കും ഒരു ഗാന്ധിയുടെയോ, നെഹ്റുവിന്റെയോ, പട്ടേലിന്റെയോ, ആസാദിന്റെയോ, രാജാജിയുടെയോ പിന്തുടർച്ച അവകാശപ്പെടാനില്ല" എന്ന്. ആ ജയപ്രകാശിനെക്കുറിച്ച് എഴുതാൻ തുനിഞ്ഞയാൾക്കോ ഇവരൊക്കെ വെറും വക്കീലന്മാരായ പൊതുപ്രവർത്തകർ മാത്രം!

സമ്പൂർണ്ണവിപ്ളവത്തിലേക്ക് എന്നാണ് ഈ പുസ്തകത്തിന്റെ പേർ. ജയപ്രകാശ്നാരായൻ കഴിഞ്ഞ ഏതാനും വർഷങ്ങളായി സമ്പൂർണ്ണ വിപ്ളവത്തിന്റെ ഉപജ്ഞാതാവായാണ് അറിയപ്പെടുന്നത്. എങ്കിലും എന്താണ് ഈ സമ്പൂർണ്ണവിപ്ലവം എന്ന് വ്യക്തമായി എത്രപേർക്കറിയും. യഥാർത്ഥത്തിൽ, ഈ വിപ്ളവത്തിന്റെ പിന്നാലേ പോയ പലരും ഇരുട്ടിൽ തപ്പുകയാണ്.

ഇന്നത്തെ സാമൂഹ്യ വ്യവസ്ഥിതി മാറണമെന്നാണ് ജയപ്രകാശ് ഉൾപ്പെടെ എല്ലാപേരും പറയുന്നത്. പുതിയ ഒരു

* സമ്പൂർണ്ണവിപ്ലവത്തിലേക്ക്. പി. നാരായണക്കുറുപ്പ്. നവധാര പബ്ളിഷിംഗ് കോഓപ്പറേറ്റീവ് സൊസൈററി, തിരുവനന്തപുരം. 12 രൂപ.

സമൂഹക്രമം കെട്ടിപ്പടുക്കാൻ ഭരണകൂടത്തിനാവില്ല. രാജനീതി (അധികാരശക്തി) പരാജയപ്പെടുന്ന ഈ രംഗത്ത് വിജയിക്കാൻ ലോകനീതി (ജനങ്ങളുടെ സംഘടനാശക്തി)ക്കേ കഴിയൂ എന്നതാണ് അദ്ദേഹത്തിന്റെ സിദ്ധാന്തം. ജനങ്ങളുടെ മുന്നേററം എല്ലാ മാലിന്യങ്ങളെയും അകററി ശുദ്ധീകരണം നിർവ്വഹിക്കുമെന്നും, പിറകേ ദോഷനിർമ്മുക്തമായ സമൂഹക്രമം ഉടലെടുക്കുമെന്നുമുള്ള സിദ്ധാന്തവും പുതിയതല്ല. ഇവ എവിടെയൊക്കെ എത്രത്തോളം പ്രായോഗികമായിട്ടുണ്ട് എന്നതിലേ തർക്കമുള്ളു. വർഗ്ഗസംഘട്ടനത്തിന്റെ അനിവാര്യതയെക്കുറിച്ചുള്ള ജയപ്രകാശ് നാരായന്റെ പ്രസ്താവവും ചോദ്യംചെയ്യപ്പെടുന്നുണ്ട്. ഈ സിദ്ധാന്തത്തെ ഇന്ന് പൂർണ്ണമായി അംഗീകരിക്കാൻ ഏറെപ്പേരില്ല. മനുഷ്യസമൂഹത്തിന് സംഭവിച്ചുകൊണ്ടിരുന്ന പരിണാമപ്രക്രിയമൂലം ഈ അനിവാര്യത ഇപ്പോൾ ചോദ്യം ചെയ്യപ്പെടുന്നു. ലക്ഷ്യത്തെയും മാർഗ്ഗത്തെയും സംബന്ധിച്ച ജയപ്രകാശിന്റെ പ്രസംഗങ്ങൾ ഒരുതരവും പ്രവൃത്തികൾ മറെറാരുതരവും ആണെന്നും വിശ്വസിക്കുന്നവരുണ്ട്. ജയപ്രകാശിന്റെ സമ്പൂർണ്ണവിപ്ലവപ്രസ്ഥാനം ഗാന്ധിജി ബീജാവാപംചെയ്ത ഭാരതീയ വിപ്ലവത്തിന്റെ തുടർച്ചയാണ് എന്ന് സർവ്വോദയക്കാർ പറയുന്നു. എന്നാൽ അതു ഗാന്ധിയൻ ആശയമേ അല്ല എന്നാണ് ഇന്ന് ജീവിച്ചിരിക്കുന്നവരിൽ ഗാന്ധിജിയുടെ സമകാലികത്വവും പിൻതുടർച്ചയും ഏററവും കൂടുതൽ അവകാശപ്പെടാവുന്ന ആചാര്യ കൃപലാനിയുടെ പക്ഷം. സമ്പൂർണ്ണ വിപ്ലവത്തിൽ രാഷ്ട്രീയ കക്ഷികൾക്കു കല്പിച്ചിരിക്കുന്ന സ്ഥാനം എന്താണെന്നും വ്യക്തമല്ല. ജയപ്രകാശിന്റെ പ്രസംഗങ്ങളും ലേഖനങ്ങളും വായിച്ചാൽ കോൺഗ്രസ്സും ഇന്ത്യൻ കമ്മ്യൂണിസ്റ്റുപാർട്ടിയും ഒഴികെയുള്ള രാഷ്ട്രീയ കക്ഷികൾക്ക് അതിൽ സ്ഥാനമുണ്ടെന്നു തോന്നാം. ഇതെങ്ങനെ സാധ്യമാകും.? ഇന്ത്യയുടെ പാർലമെൻററി ജനാധിപത്യം വെസ്ററ് മിനിസ്റ്റർ മാതൃകയിലുള്ളതാണ്. അതിൽ ജെ. പി. ക്കു വിശ്വാസമില്ല. പിന്നെ ഫ്രാൻസിന്റെയോ, അമേരിക്കൻ ഐക്യനാടുകളുടെയോ മാതൃകയിലുള്ള വല്ല സംവിധാനവുമാണോ അദ്ദേഹം സങ്കല്പിക്കുന്നത്? വ്യക്തമല്ല അതും.

അതൊക്കെയിരിക്കട്ടെ. ഇക്കഴിഞ്ഞ പൊതുതെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ പരാജയപ്പെടുത്തിക്കൊണ്ട് ജനതാശക്തി അധികാരം പിടിച്ചെടുത്തു എന്നതിന്റെ അർത്ഥം ഇന്ത്യ സമ്പൂർണ്ണവിപ്ലവത്തിലേക്ക് നീങ്ങുകയാണെന്ന് ഉച്ചക്കിറുക്കില്ലാത്ത ആരെങ്കിലും പറയുമോ? പക്ഷേ, വിപ്ലവത്തിന്റെ ഒരു ഘട്ടം കഴിഞ്ഞു എന്നാണ് ഈ ഗ്രന്ഥകാരൻ ഉൾപ്പെടെ പലരും പറയുന്നത്. ഏതു ഘട്ടമാണു കടന്നതു? ഏകാധിപത്യത്തിനെതിരായ ഘട്ടമോ? സമ്പൂർണ്ണവിപ്ലവോദ്ഘോഷണം സമാരംഭിച്ച കാലത്ത് ഏകാധിപത്യം തകർക്കൽ അതിന്റെ ലക്ഷ്യമായിരുന്നില്ല. അന്ന് ഏകാധിപത്യം നിലവിലുണ്ടായിരുന്നുമില്ല. പിന്നെ, അഴിമതി നിർമ്മാർജ്ജനത്തിന്റെ ഘട്ടമോ? ശാന്തം പാപം! അതു പറയാതിരിക്കയാണു ഭേദം. ഏതായാലും വായിച്ചറിഞ്ഞും, നിരീക്ഷിച്ചും വസ്തുതകൾ വേണ്ടവണ്ണം ഗ്രഹിക്കാൻ കഴിവുള്ള കേരളീയരോടെങ്കിലും ഇമ്മാതിരി ഭോഷ്കുകൾ ജല്പിക്കാൻ പാടില്ലാത്തതായിരുന്നു. 1977 മാർച്ചിലെ തെരഞ്ഞെടുപ്പ് സമ്പൂർണ്ണ വിപ്ലവത്തിന്റെ ഭാഗമാണെങ്കിൽ ഇത്തരം പല വിപ്ലവങ്ങൾ കേരളത്തിൽ നടന്നുകഴിഞ്ഞു. 1960 മാർച്ചിലെ തെരഞ്ഞെടുപ്പാണ് ഒന്ന്. (അന്ന് അധികാരത്തിലേറിയ ഗവണ്മെൻറിനു പിൻതുണ നൽകിയ ശക്തികളെ നയിച്ചിരുന്നതു മന്നത്തു പത്മനാഭനായിരുന്നു. അദ്ദേഹത്തിനൊരു സ്ഥാനപ്പേരും നൽകി—ഭാരതകേസരി. ഇന്ന് ജെ. പി.ക്കു ലോകനായകസ്ഥാനം നൽകിയിരിക്കുന്നതുപോലെ.) 1967–ൽ മറെറാരു വിപ്ലവവും നടന്നു. പക്ഷേ, ഏഴുകൊല്ലം മുൻപു നടന്ന വിപ്ലവത്തെ തിരുത്തിയെഴുതുന്നതായിരുന്നു അതു. 1982–ൽ ഇന്ത്യയിൽ എന്താണു സംഭവിക്കാൻ പോവുന്നതെന്ന് ആർക്കു പറയാൻ കഴിയും? കഴിഞ്ഞകാല രീതികളിൽനിന്നു വ്യത്യസ്തമായി, വിനോദപ്രകടനവും വൈരനിര്യാതനവുംകൂടി ഇന്നത്തെ ഭരണസമ്പ്രദായം ഉൾക്കൊള്ളുന്നുണ്ടാവാം. പക്ഷേ, അതുകൊണ്ട് ഒരു വിപ്ലവം അതിന്റെ നേതൃത്വത്തിൽ ഉടലെടുക്കും എന്നു പറയാൻ സാമാന്യമായ ചങ്കുററം മതിയാവില്ല.

പ്രൊഫസർ ജെ. ഡി. സേഥി എന്നൊരാൾ എഴുതിയ "ഇന്ത്യ പ്രതിസന്ധിയിൽ" എന്ന കൃതിയെ ഉപജീവിച്ചു രചി





# ഭസ്മാസുരൻ

### രമേശൻ നായർ

നന്നനന്ന നിന്നേക-
ലക്ഷ്യമാം കൊടും തപം!
ഇന്നുനിൻ വിരൽത്തുമ്പിൽ
പതിന്നാലുലകവും—
വെല്ലുവാൻ തികയുന്ന
ദുർജ്ജയവരം! പക്ഷേ—
യൊന്നു നീ മറന്നേപോയ്;
നിനക്കാ വരംതന്നൊ—
രുണ്മയെദ്ദഹിപ്പിച്ച
ചാരമാക്കുവാനല്ലീ—
നിന്നഹംകൃതിയുടെ—
പാഴ്‌വിരൽ നീണ്ടു? ദുഷ്ട—
ന്നന്തം വരബലം
നൽകിയ പശ്ചാത്താപ—
മെങ്ങൊളിച്ചീലാ പ്രാണ-
രക്ഷാർത്ഥം? ഇന്നും ന്യൂറ—

പുണ്യങ്ങൾ വിരിയുന്നൊ—
രീമണ്ണിൽ ഹരേ കൃഷ്ണ-
വർണ്ണമോ നിനക്കു ദൗർ—
ബല്യമായ്? സത്യം ചെയ്യാ—
നുള്ള ബാദ്ധ്യതയോ നിൻ
ശീർഷകം തെറിപ്പിച്ചു?
നന്ദിയുള്ളവരല്ലോ
ഞങ്ങളും നിന്നാസുര-
ഗർവ്വിനോ, ടല്ലജ്ഞനാം—
നീ നിമിത്തമീ മണ്ണി-
നുണ്മയെക്കാക്കാൻ ശൈവ—
വൈഷ്ണവ ചൈതന്യത്തിൻ
മംഗലസമന്വയം
വില്ലേന്തി വെല്വൂതാക!

ച്ച ഇന്ത്യയുടെ ഇരുട്ട് എന്ന അദ്ധ്യായത്തിനു പുറമേ, ജയപ്രകാശിന്റെ ജീവചരിത്രസംഗ്രഹവും അദ്ദേഹത്തിന്റെ ജയിൽ ഡയറിയുടെ പരിഭാഷയുമാണ്, ഈ പുസ്തകം ഉൾക്കൊള്ളുന്നതു. അപ്പോൾ ഗ്രന്ഥകാരൻ യഥാർത്ഥത്തിൽ വിവർത്തകനും സംക്ഷേപകനും മാത്രമാണ്. പുറമേ സമാഹർത്താവും. അതിനാൽ സ്വാഭാവികമായും ഇത്തരം പുസ്തകത്തിനുണ്ടാവേണ്ട രൂപശില്പഘടന ഇതിനു ലഭിച്ചിട്ടില്ല. പരസ്പര വിരുദ്ധമായ പല പരാമർശങ്ങളും ഇതിൽ കാണാം. ജെ. പി. 1977 ജനുവരിയിൽ ജെയിൽ വിമോചിതനായി എന്ന് 13–ാം പുറത്തും, 1975 ഡിസംബറിൽ വിമോചിതനായി എന്ന് മററു പലേടങ്ങളിലും പറയുന്നു. ആദ്യത്തേതു അച്ചടിത്തെററു മാത്രമാണെന്നും, അവിടം മാത്രം വായിക്കാവുന്നവർക്ക് തെററിദ്ധാരണയുണ്ടാവില്ലെന്നും വിശ്വസിക്കാം. പോരെങ്കിൽ സത്യം എല്ലാപേർക്കും അറിവുള്ളതുമാണ്. പക്ഷേ, ജെ. പി. ക്കു് വൃക്കരോഗം നേരത്തെ ഉണ്ടായിരുന്നുവെന്ന് പുസ്തകം എഴുതിയ ആളും (പു. 126), അറസ്റ്റിനുശേഷം തനിക്ക് വൃക്കരോഗം ഉണ്ടെന്നു ഡോക്ടർമാർ പറഞ്ഞപ്പോഴാണ് താൻ ആദ്യമായി അതിനെക്കുറിച്ചുകേൾക്കുന്നതെന്ന് ജയപ്രകാശും (പു. 192) പറയുമ്പോൾ നാം ഏതു വിശ്വസിക്കണം? ഇതു നിസ്സാരമായി തള്ളിക്കളയാവുന്ന പ്രശ്നമല്ല. വിശേഷിച്ച്, അദ്ദേഹത്തിന്റെ വൃക്കകൾക്കു നേരിട്ട അസുഖത്തെക്കുറിച്ച് അന്വേഷണം നടക്കുന്ന സാഹചര്യത്തിൽ.

കേരളത്തിലെ രാഷ്ട്രീയ സംഭവവികാസങ്ങളെക്കുറിച്ചും ഗ്രന്ഥകാരൻ സാന്ദർഭികമായ ചില പരാമർശങ്ങൾ നടത്തുന്നുണ്ട്. മാർക്സിസ്റ്റ് ഗവണ്മെൻറു മാത്രമേ കേരളത്തിൽ അധികാരി വർഗ്ഗത്തിന്റെ ബലാൽക്കാരത്തിനും (?) മർദ്ദനത്തിനും അയവു വരുത്തിയിട്ടുള്ളു, വിപ്ലവസോഷ്യലിസ്റ്റ് എന്ന പേരുള്ള ഒരു പാർട്ടി ദേവസ്വം ബോർഡ് പിടിച്ചടക്കാനും അതിലൂടെ പണമുണ്ടാക്കാനുമാണ് ശ്രമിച്ചതു മുഴുവൻ (പു. 38, 39) ഇത്യാദി.

മലയാളത്തിൽ പുസ്തകമെഴുതിയ ആളിനു് മലയാളക്കരയിലെ കാര്യങ്ങളെക്കുറിച്ച് ഇത്രയ്ക്കു വിവരമുള്ളോ എന്നു ശങ്കിച്ച് ആരും മൂക്കത്തു വിരൽ വയ്ക്കേണ്ട. ഇമ്മാതിരി ബാലിശമായ പരാമർശങ്ങൾ വേണ്ടുവോളം ഇതിലുണ്ട്, ആദ്യമേ ചൂണ്ടിക്കാണിച്ചപോലെ.

●

## ചില വിശേഷസത്യങ്ങൾ

(17–ാം പേജിൽ നിന്നും തുടർച്ച)

ങ്ങൾ സ്ഥാപിക്കുമ്പോഴും മേല്പറഞ്ഞ ദർശനങ്ങളെ മനുഷ്യൻ നിഷേധിക്കുന്നില്ല. അവനിൽനിന്ന് അവ അകന്നുപോകുന്നമില്ല. കീർക്കെ ഗോർ തന്നെ നാടകവേദിയുടെ വലിയൊരു ആരാധകനായിരുന്നു എന്ന കാര്യം ഓർക്കുക. വാസ്തവത്തിൽ ഈ നേട്ടങ്ങളും കളിയും ചിരിയുമൊക്കെയാണ് കാപട്യം. യാഥാർത്ഥ്യം വിഷമാവസ്ഥ തന്നെയാണ്. മേൽപ്പറഞ്ഞ സുഖങ്ങൾ ഒന്നുംതന്നെ ഒരുവനിലെ അന്തർമനുഷ്യനെ ബാധിക്കുകയില്ല. ഈ അന്തർമനുഷ്യനാണ് പഞ്ചേന്ദ്രിയങ്ങളുടെ തടവറകളിൽ അശാന്തി നിറയ്ക്കുന്നതു. അതുകൊണ്ട് ഇതു (ജീവിതം) ഇങ്ങനെ നീട്ടിക്കൊണ്ടു പോകുന്നതിൽ ഒരു ന്യായീകരണവും കണ്ടെത്താൻ കഴിയുകയില്ല. ദാർശനികമായൊരു വിഷമസന്ധിയാണിതു. ഈ വിഷമസന്ധിയുടെ ഫലമാണ് തകർന്നും നുറുങ്ങിയുമിരിക്കുന്ന ആധുനിക മനസ്സ്. ഡെന്മാർക്കിലെ അസ്വസ്ഥനായ മഹർഷി പറഞ്ഞതുപോലെ സ്വയം വഞ്ചിക്കാനറിഞ്ഞുകൂടെങ്കിൽ നാം ഇതൊക്കെ ഏററു പറയുന്നു.

സങ്കീർണ്ണമായ ഈ മനോഭാവം നേരിട്ട് ആവിഷ്കരിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ട് എഴുത്തുകാരൻ അഭിവ്യഞ്ജന കലയുടെ പരോക്ഷമാർഗ്ഗം തേടുന്നു. തന്റെ അനുഭൂതികൾ വിവരണരീതിയുടെ ഋജുവായ മാർഗ്ഗത്തിനു വഴങ്ങുന്നില്ലെന്ന സത്യം പാസ്കൽ ഏററുപറഞ്ഞിട്ടുണ്ട്. ആത്യന്തികമായ വാസ്തവികതയെക്കുറിച്ചുള്ള അന്തർജ്ഞാനം നേരിട്ടു നിവേദനം ചെയ്യാൻ സാദ്ധ്യമല്ലെന്നു പ്രഖ്യാപിച്ചുകൊണ്ട് കീർക്കെ ഗോർ ആത്മപ്രകാശനത്തിനു പരോക്ഷമാർഗ്ഗം സ്വീകരിക്കുകയാണു ചെയ്തതു. സെൻ ബുദ്ധിസ്ററുകളും ഈ മാർഗ്ഗം തന്നെ സ്വീകരിക്കുന്നു. ഗുരു നേരിട്ട് ഒന്നും തന്നെ പറയുന്നില്ല. പകരം മറുപടി പറയാൻ സാദ്ധ്യമല്ലാത്ത ചോദ്യങ്ങൾ ശിഷ്യനോടു ചോദിക്കുന്നു. ദുരൂഹതയിലേക്കു പായുന്നതും ഉത്തരം പറയാൻ പ്രയാസമേറിയതുമായ ഈ ചോദ്യങ്ങൾ ശിഷ്യനെ അന്തർജ്ഞാനത്തിന്റെ ദിവ്യനിമിഷങ്ങളിൽക്കൊണ്ടെത്തിക്കുന്നു. മനുഷ്യാവസ്ഥയെക്കുറിച്ചുള്ള സങ്കീർണ്ണമായ ദർശനം അവതരിപ്പിക്കാൻ എഴുത്തുകാരനും പരോക്ഷമാർഗ്ഗമാണു തേടുന്നതു. ഈ ഉദ്യമം വാക്കുകളുടെ വിശേഷ കലസൃഷ്ടിക്കുന്നു. അങ്ങനെ പുതിയ ഭാഷ ഉണ്ടാകുന്നു.

# സ്പോർട്സ് പ്രൊമോഷനു്

കെ. ആർ. ഉപേന്ദ്രവർമ്മ

കാലഘട്ടത്തിന്റെ ആവശ്യമായ ഷാ കമ്മിഷൻ തൊട്ട് മീൻചന്തയിലെ അടിപിടിയെക്കുറിച്ചന്വേഷിക്കുന്ന കമ്മിഷനുകൾവരെ, അലഞ്ഞുനടന്ന ചിന്ത ചെന്നെത്തി. അത്രയുമായപ്പോൾ ഏററവും കലങ്ങിക്കിടക്കുന്ന കായികരംഗത്തിൽ എന്താണൊരു കമ്മിഷനും എത്തിപ്പെടാത്തതെന്ന് അത്ഭുതപ്പെട്ടു. മോശമായി ടൂർണമെൻറ് നടത്തിയതിനെക്കുറിച്ചോ ടൂർണമെൻറ് കഴിഞ്ഞ് കണക്കുബോധിപ്പിക്കാത്തതിനെക്കുറിച്ചോ ഉള്ള അന്വേഷണമല്ല ഞാനുദ്ദേശിക്കുന്നത്. പ്രസക്തമായ പ്രാധാന്യമുള്ള, വിശാലമായ പ്രവർത്തനപരിധിയുള്ള ഒരന്വേഷണോദ്യമം ഇതുവരെയും ഉണ്ടായിട്ടില്ലല്ലോ. കായികരംഗത്തെക്കുറിച്ച് ഒരു പഠനം എന്ന് ഇതിനെ വിളിക്കുന്നതാവും ശരി. അടിസ്ഥാനപരമായ ഒരു പഠനം. ലക്ഷ്യപ്രാപ്തിക്കായി ഇപ്പോൾ അവലംബിച്ചിരിക്കുന്ന മാർഗ്ഗങ്ങളെയും അവയുടെ ഗുണദോഷങ്ങളെയും ആവശ്യമായ മാററങ്ങളെയും കുറിച്ചുള്ള വിശദമായ ഈ വിശകലനം, അതനുസരിച്ച് പ്രവർത്തിക്കാൻ താല്പര്യമുണ്ടെങ്കിൽ വളരെ പ്രയോജനപ്രദമായിത്തീരും.

വിവിധ കളികൾക്കുള്ള അസോസിയേഷനുകളാണ് ആദ്യം മനസ്സിൽ തെളിയുക, ഇത്തരം അന്വേഷണത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ. പക്ഷേ, അവരെ വെറുതെ വിടുകയാവും ഉത്തമം. അവർ ഇന്നേററവും പ്രധാനമായി കാണുന്നത് മത്സരങ്ങൾ നടത്തുകയും അതിനുവേണ്ടി യാത്രചെയ്യുകയുമാണല്ലോ. നല്ലയിനം വിത്തും വളവും ഇടാതെ നല്ല വിളവ് കൊയ്യാൻ കൊതിച്ചിരിക്കുന്ന ഇക്കൂട്ടരെ തല്ക്കാലം മറക്കുക. കാര്യമായെന്തെങ്കിലും ചെയ്യാനുള്ള ഇവരുടെ കഴിവിൽ വിശ്വാസം കുറഞ്ഞു വരുന്നു.

ശ്രദ്ധ കേന്ദ്രീകരിക്കേണ്ടത് ഗ്രാമങ്ങളിലാണ്. ഈ ഉണർവുണ്ടാകേണ്ടതും ഇവിടെയാണല്ലോ. പോരാഞ്ഞിട്ട്, പട്ടണങ്ങളിൽ ഇന്നെന്തൊക്കെയോ കാട്ടിക്കൂട്ടുന്നുണ്ട്. അവർക്കു പണവും പരിശീലനവും സാമാന്യേന കൂടുതൽ കിട്ടും. ആവശ്യക്കാർ ഗ്രാമങ്ങളിലാണ്. ഈ ഗ്രാമങ്ങളിൽ ഇപ്പോൾ സ്പോർട്സ് പ്രൊമോഷനു വേണ്ടി എന്തു ശ്രമം നടക്കുന്നുണ്ട്? ഏററവും ഫലപ്രദമായി എന്താണ് ചെയ്യാൻ കഴിയുക? ഇതായിരിക്കണം ഇത്തരം ഒരു പഠനത്തിന്റെ കാതലായ ഭാഗം.

അടുത്തത് വിദ്യാലയങ്ങൾ. വിദ്യാഭ്യാസരംഗത്തെ ഏററവും അപഹാസ്യഘടകമായ കായികവിദ്യാഭ്യാസത്തെക്കുറിച്ച് വിശദമായ ഒരു അന്വേഷണം അത്യാവശ്യമത്രെ. ഡ്രില്ലിന്റെ പേരും പറഞ്ഞ് വിദ്യാഭ്യാസമില്ലാത്ത രക്ഷിതാക്കളിൽ നിന്ന് ടെക്സ്റ്റിനും നോട്ടുബുക്കിനും പൈസവാങ്ങാൻ കുട്ടികൾക്കൊരവസരമെന്നതിൽക്കവിഞ്ഞ് സ്കൂളുകളിൽ ഡ്രില്ലിന്റെ മണിക്കൂറുകൾ മറെറാന്നുമാകുന്നില്ല. കോളേജുകളിലും വളരെ വ്യത്യസ്തമല്ല സ്ഥിതി. താല്പര്യത്തോടെ കുട്ടികളുടെ ശാരീരികാരോഗ്യത്തിനുവേണ്ടി പ്രവർത്തിക്കുന്നവർ, വളരെ മയത്തിൽപറഞ്ഞാൽപോലും, വിരളമാണ്. മുഴുവനും അവരുടെ കുററമല്ലതാനും. ഇക്കാര്യത്തിൽ ലേശംപോലും താല്പര്യമില്ലാത്ത രക്ഷാകർത്താക്കൾ, അർദ്ധപട്ടിണിക്കാരായ കുട്ടികൾ, കൂടാതെ കായികോന്നമനത്തിന്റെ ഇപ്പോഴത്തെ ഒന്നാംനമ്പർ തടസ്സമായ ട്യൂട്ടോറിയലുകൾ. ഇവയെല്ലാമിടയ്ക്കാണ്, ആത്മാർത്ഥതയുള്ള ഫിസിക്കൽ ഇൻസ്ട്രക്ടർ. അപ്പോൾ വേണ്ടത്ര കാര്യവിവരമില്ലായ്മയും താല്പര്യക്കുറവും മാത്രം കൈമുതലായുള്ളവരുടെ സ്ഥിതിയോ?

അടുത്തതായി കടന്നുചെല്ലേണ്ട രംഗമാണ് നാട്ടിൽ നാഴികയ്ക്കു നാല്പതുള്ള ആർട്സ് ആൻഡ് സ്പോർട്സ് ക്ലബ്ബുകൾ. ഇവയിൽ ഭൂരിഭാഗത്തിനും സ്പോർട്സ് പേരിനു മാത്രമേയുള്ളൂ. ആണ്ടിലൊരു വാർഷികമാഘോഷിച്ചു തൃപ്തിയടയുന്നവരാണിവർ. ബാക്കിയുള്ളവർ ചില ടൂർണമെൻറുകളിൽ അവരുടെ താല്പര്യമൊതുക്കുന്നു. ദിവസവും കളിക്കുകയും കളിക്കാനുള്ള സൗകര്യമൊരുക്കാൻ ഔൽസുക്യം കാട്ടുകയും ചെയ്യുന്ന ചുരുക്കം ചില സംഘടനകളെങ്കിലുമുണ്ട്. അവയെങ്ങനെ പ്രോത്സാഹനമെത്തിക്കാമെന്നതാണ് ആദ്യമന്വേഷിക്കേണ്ടത്. പിന്നീട് ഇത്തരം കൂടുതൽ സംഘടനകൾ എങ്ങനെ തുടങ്ങാൻ സഹായിക്കാമെന്നും.

ഈ പാതയിലൂടെയുള്ള ഒരു പഠനം ഗൗരവമായി എടുത്തു പ്രവർത്തിക്കാൻ ഗവണ്മെൻറും മററു ബന്ധപ്പെട്ട സംഘടനകളും തയ്യാറായാൽ ഇതിലധികം നല്ലൊരു തുടക്കം നമ്മുടെ ഗ്രാമങ്ങളിൽ സ്പോർട്സ് പ്രൊമോഷനുണ്ടാകാനില്ല. അത്തരം ഒരു നീക്കത്തിനു വേണ്ട പ്രേരണ നൽകേണ്ടത് ഇന്നാട്ടിലെ സ്പോർട്സ് പ്രേമികളാണ്. കാരണം, മെച്ചപ്പെട്ട ഒരു കായികരംഗം നൽകുന്ന ആനന്ദം മററാർക്കുമല്ലല്ലോ ലഭിക്കുക.






# ഒരു വിലാപം

എസ്. എ. നജീബ്

ഒൻപതുകൊല്ലംമാത്രം ജീവിതം പിന്നിട്ട മെയ്സോൺ.



അച്ഛന്റെ ഓമനമകൾ മെയ്സോൺ

ഇന്ന് ഒരു മാസം തികയുന്നു മെയ്സോണിനു പിതാവ് നഷ്ടമായിട്ട്.

സെയ്ഫ് ബിൻ ഗൊബാഷ് ഐക്യ അറബി എമിറേററുകളിലെ വിദേശകാര്യ മന്ത്രിയായിരുന്നു. പാതിരിമാരുടെ ശുഭ്രമായ ഒഴുക്കൻ വസ്ത്രത്തെ ഓർമ്മിപ്പിക്കുന്ന 'കന്തൂറ' ധരിക്കുന്നവരുടെയിടയിൽ എപ്പോഴും ഇരുണ്ട നിറമുള്ള സൂട്ട് മാത്രം ധരിക്കുമായിരുന്ന കണ്ണടക്കാരനായ മെല്ലിച്ച മനുഷ്യൻ.

ഒക്ടോബർ ഇരുപത്തിഅഞ്ച്.

കൊടിയ പകലിന്റെ വെണ്മയിൽ, പുഴയോരത്തെ മണൽത്തിണ്ടിൽ അനാഥമായി വീണുകിടക്കുന്ന കിനാവുകളുടെ ഭാരംകൊണ്ടു പാതിയടഞ്ഞ കണ്ണുകളുള്ള പെൺകിടാവിന്റെ ഉടഞ്ഞ വളപ്പൊട്ടുകൾ പോലെ ചോരത്തുള്ളികൾ വീണു.

അബുദാബി വിമാനത്താവളത്തിലെ വിശിഷ്ടാതിഥികളുടെ വിശ്രമമുറിക്കു തൊട്ടുള്ള കോണിക്കെട്ടിൽ വച്ച് ഏതോ ഒളിപ്പോരാളിയുടെ തോക്കിൻ കുഴലിൽ നിന്നുതിർന്ന ലക്ഷ്യം തെററിയ മൂന്നു വെടിയുണ്ടകൾ സെയ്ഫ് ബിൻ ഗൊബാഷ് ഏററുവാങ്ങി...

കാലത്തിന്റെ നടപ്പാതയിൽ എന്നോ സ്ഥാനം പിടിച്ചിരുന്ന ആ നിമിഷം. അതു് ഗൊബാഷിനെ കാത്തിരുന്നിരിക്കണം. ഇ. ഇ. കമ്മിംഗ്സ് ചോദിച്ചപോലെ ശ്രീമാൻ മരണത്തിനു് നീലക്കണ്ണുകളുള്ള ആൺകുട്ടിയെ ഇഷ്ടമായിരിക്കുമോ?

ധീരനും ദയാലുവുമായിരുന്നു, അദ്ദേഹം.<br>
ദരിദ്രരെയും സാധുക്കളെയും ഓർത്ത,<br>
ആരെയും ഒരിക്കലും വഞ്ചിക്കാത്ത,

ധീരനും ദയാലുവുമായിരുന്ന എന്റെ അച്ഛൻ.

ധീരനും ദയാലുവുമായിരുന്നു, അദ്ദേഹം.<br>
എന്നെയും കുടുംബത്തെയും അദ്ദേഹം സ്നേഹത്തോടെ കാത്തുപോന്നു.

വിഷാദവും പേടിയും നിറഞ്ഞ ഒരു ദിവസം.

പക്ഷേ, ഞാൻ പാഠശാല വിട്ടു വരുമ്പോൾ,

എന്റെ ദയാലുവായ പിതാവ് ആശുപത്രിയിൽ ആക്കപ്പെട്ടിരുന്നു.

"അസുഖം മൂലം."

പൊടുന്നനെ അദ്ദേഹം മരിക്കയുംചെയ്തു.

വളരെ ദയാലുവായിരുന്ന എന്റെ അച്ഛൻ—എന്നു് പന്ത്രണ്ടാംവരിയിൽ എഴുതി ഗൊബാഷിന്റെ മകൾ നിറുത്തുന്നു.

## ഒരു നാടകവും ഒരു പുസ്തകവും

(13–ാം പേജിൽനിന്നും തുടർച്ച)

സം: "തെക്കൻ വിയററ്നാമിന്റെ പതനം" എന്നപേരിൽ അലൻഡാസൻ എഴുതിയ ഗ്രന്ഥം പലതുകൊണ്ടും വ്യത്യസ്തമാണ്.

1975 ഏപ്രിൽ മുപ്പതാം തീയതി യുണൈററഡ് പ്രസ്സ് ഇൻറർനാഷനലിന്റെ സെയ്ഗാൺ ബ്യൂറോ ലോകമെങ്ങും എത്തിച്ച സന്ദേശം ഇതായിരുന്നു. സെയ്ഗാൺ ഗവണ്മെൻറ് കീഴടങ്ങുന്നു. ആ ചരിത്രമുഹൂർത്തത്തിന്റെ ദൃക്സാക്ഷി മാത്രമായിരുന്നില്ല അലൻ ഡാസൻ. ആ വാർത്ത ലോകത്തെ ആദ്യമായി അറിയിച്ചതും അദ്ദേഹമായിരുന്നു. വിയററ്നാമിൽ എട്ടരക്കൊല്ലക്കാലം ഒരു പത്രപ്രവർത്തകനായി ചെലവിട്ട അനുഭവസമ്പത്തിന്റെ പശ്ചാത്തലത്തിലാണ്, തെക്കൻ വിയററ്നാമിന്റെ പതനത്തിലേക്കു് നയിച്ച സംഭവങ്ങളിലേക്കു് അദ്ദേഹം കണ്ണോടിക്കുന്നത്. ഒരു ചരിത്രകാരന്റെ വസ്തുനിഷ്ഠത അദ്ദേഹം ഈ സംഭവാഖ്യാനത്തിൽ ദീക്ഷിച്ചിരിക്കുന്നു.

വിയററ്നാം യുദ്ധത്തിൽ പ്രതിസ്ഥാനത്തു നിൽക്കുന്ന അമേരിക്കയുടെ മനുഷ്യത്വരാഹിത്യം ഒട്ടനവധി ഉദാഹരണങ്ങളിലൂടെ വിവരിക്കുന്ന ഡാസന്റെ ഈ ഗ്രന്ഥത്തെ വിയററ്നാം യുദ്ധസാഹിത്യത്തിൽ മികച്ചതാക്കുന്നത് ഇതിൽ നിറഞ്ഞുനിൽക്കുന്ന സഹാനുഭൂതിയാണ്. കഴിഞ്ഞ കാലങ്ങളിലേക്കു തിരിഞ്ഞുനോക്കിക്കൊണ്ട് അദ്ദേഹം എഴുതുന്നു: ഒരു വിയററ്നാം അനുഭവം ആവർത്തിക്കുന്നതിൽ ഡാസനു് ആഗ്രഹമേയില്ല. ഇനിയൊരു യുദ്ധമുണ്ടായാൽ ആ രണഭൂമിയിൽ തന്നെക്കാണില്ലെന്നും അദ്ദേഹം പറഞ്ഞു.

●

## പ്രതിക്കൂട്ടിൽ

(11–ാം പേജിൽനിന്നും തുടർച്ച)

ലെ വിധിയിൽ നിന്ന് സ്വാതന്ത്ര്യമായാണ് 193–ാം വകുപ്പുപ്രകാരം കുററംചെയ്തിട്ടുണ്ടോ എന്ന്, ട്രയൽ കോടതി നിശ്ചയിക്കേണ്ടത്. കുററം ചെയ്തിട്ടുണ്ടെന്നു തെളിയിക്കേണ്ടതു് പ്രോസിക്യൂഷന്റെ കടമയാണ്. അപ്പീൽ ഹർജിക്കാരനായ കരുണാകരനെ ഇനിയും വിചാരണ ചെയ്തിട്ടില്ല. അതിനാൽ കുററക്കാരനെന്നു തെളിയിക്കപ്പെടേണ്ട ഒരു പ്രതിയുടെ കേസല്ല നമ്മുടെ മുമ്പിലുള്ളത്."

കരുണാകരനെതിരെ കള്ളസ്സാക്ഷിക്കേസെടുക്കണമെന്ന ഹൈക്കോടതിയുടെ ഉത്തരവിൽ ഇടപെടേണ്ട ആവശ്യമില്ലെന്നുള്ള സുപ്രീംകോടതിയുടെ ഈ തീർപ്പ്, കരുണാകരനു് പ്രതിക്കൂട് തുറന്നിരിക്കുകയാണ്.

# മോഹനക്കിളികൾ

**ബെ**ർലിനിൽ പ്രസിദ്ധനായ ഒരു പക്ഷിശാസ്ത്രജ്ഞനുണ്ടായിരുന്നു—വിവിധ ഇനം പറവകളുടെ സ്വഭാവരീതി, ബുദ്ധിവിശേഷം എന്നീ വിഷയങ്ങളിൽ വിപുലമായ പഠനം നടത്തിയിരുന്ന ഓസ്കർ ഹെൻറോത്ത്. ഒരിക്കൽ വളരെ കൗതുകകരമായ ഒരു കാര്യം അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടു. താൻ ഓമനിച്ചു വളർത്തിയിരുന്ന ഒരു ആൺകിളി തന്റെ മേൽ പറന്നുവീണ് തന്നോടു രമിക്കാൻ ശ്രമിക്കുന്നതായി അദ്ദേഹം മനസ്സിലാക്കി. അതിന്റെ ഇണയോടു കാണിക്കുന്ന വിക്രിയകളൊക്കെ അദ്ദേഹത്തോടും കാണിച്ചു. സമീപത്തുണ്ടായിരുന്ന അദ്ദേഹത്തിന്റെ ഭാര്യയെ ഒരു ശത്രുവിനെപ്പോലെ കണക്കാക്കി ആ ആൺകിളി ആക്രമിക്കുകയും ചെയ്തു. അപൂർവ്വമായ ഈ ത്രികോണപ്രേമത്തിന്റെ പൊരുൾ എന്തെന്നറിയാതെ ഹെൻറോത്ത് കുഴങ്ങി. ഭർത്താവിന്റെ വേഷം ഭാര്യയും, അവരുടെ വേഷം ഭർത്താവും അണിഞ്ഞശേഷം വീണ്ടും അവർ ആ കിളിയെ സമീപിച്ചു. വേഷപ്പകർച്ച കണ്ട കിളി പെട്ടെന്ന് ഇതികർത്തവ്യതാമൂഢനായി എങ്കിലും, അധികം താമസിയാതെ അത് ഭാര്യയുടെയും ഭർത്താവിന്റെയും മുഖത്തു മാറിമാറി സൂക്ഷിച്ചുനോക്കി ആളെ തിരിച്ചറിയുകയും അദ്ദേഹത്തോട് വീണ്ടും രതിക്രീഡയിൽ ഏർപ്പെടുവാൻ തുനിയുകയും ചെയ്തു; ഒപ്പം 'വില്ല'നായ ഭാര്യയെ ആക്രമിക്കാനും. ഈ സംഭവം; മനുഷ്യരെ മുഖംനോക്കി തിരിച്ചറിയാൻ തക്കവണ്ണം ആ പക്ഷിക്കു ബുദ്ധിശക്തിയുണ്ട് എന്ന നിഗമനത്തിലാണ് അദ്ദേഹത്തെ കൊണ്ടുചെന്നെത്തിച്ചത്. നമ്മുടെ മയിലിനോടു സാമ്യമുള്ള ഫീസൻറ് എന്ന പേരിലറിയപ്പെടുന്ന ഒരിനം മനോഹരപക്ഷിയാണ് കഥാപുരുഷൻ.



## പെരിക്ലിസും മാർക്കോപോളോയും

ഫേസിസ് എന്ന സ്ഥലത്തുള്ളത് എന്ന അർത്ഥം വരുന്ന ഫേസിയാനസ് എന്ന ലാറ്റിൻ വാക്കിൽ നിന്നാണ് ഈ പറവയ്ക്ക് ഫീസൻറ് എന്ന പേർ ലഭിച്ചത്. ഗ്രീക്ക് നാടോടിക്കഥകളിൽ ഇതിനെക്കുറിച്ചു പരാമർശമുണ്ട്. പണ്ടു പണ്ട്, ഗോൾഡൻ ഫ്ളീസ് എന്നൊരു പ്രദേശം പിടിച്ചടക്കുന്നതിലേക്കായി ജാസോൺ എന്ന പടത്തലവന്റെ നേതൃത്വത്തിൽ ഒരു സംഘം പടയാളികൾ അങ്ങോട്ടു നീങ്ങി. കോൾക്കിസ് വഴി അവിടെച്ചെന്ന അവർ ഫീസൻറ് എന്ന സൗന്ദര്യത്തിടമ്പുകളെക്കൂടി കൊണ്ടുവന്നു. മുത്തശ്ശിക്കഥകളിലെ ഈ സംഭവം ശരിയാവാൻ വഴിയുണ്ടെന്നാണ് ആധുനിക ചരിത്രകാരന്മാരുടെ അഭിപ്രായം. കോൾക്കിസ് എന്ന സ്ഥലം കരിങ്കടലിന്റെ തെക്കുകിഴക്കൻ മുനമ്പിനു തൊട്ടുകിടക്കുന്ന പ്രദേശമാണ്. ഇന്ന് ജോർജിയ എന്നറിയപ്പെടുന്ന പഴയ കോൾക്കിസ് നദീതടങ്ങളിൽ "പരിഷ്കാരത്തിന്റെ പിള്ളത്തൊട്ടിൽ' ക്കാരായ ഗ്രീക്കുകാരുടെ ഒരു കോളനി ഉണ്ടായിരുന്നു. അവിടെയുള്ളവർ അന്ന് ഫീസൻറുകളെ വളർത്തിയിരുന്നതായും ചരിത്രരേഖകളുണ്ട്. പെരിക്ലിസിന്റെ കാലംമുതൽ അവർ ഫീസൻറുകളെ ഓമനിച്ചു വളർത്തുകയും അവയുടെ പുതിയ ഇനങ്ങളെ സൃഷ്ടിച്ചെടുക്കുകയും ചെയ്തിരുന്നു എന്നതിനും തെളിവുകൾ കാണാൻ കഴിയും. പ്രസിദ്ധ സഞ്ചാരിയായ മാർക്കോ പോളോയുടെ വിവരണങ്ങളിലും ഇവയെക്കുറിച്ചുള്ള പരാമർശമുണ്ട്. അദ്ദേഹം ചൈനയിൽ ഒരിനം ഫീസൻറുകളെ കണ്ടെന്നും അവയുടെ വാലിന് ഒന്നര മീറ്ററിൽപ്പരം നീളമുണ്ടായിരുന്നുവെന്നും മാർക്കോപോളോയുടെ സഞ്ചാരക്കുറിപ്പുകളിൽ രേഖപ്പെടുത്തിയിരിക്കുന്നു.

## ഉയർന്ന വനങ്ങളിൽ താമസം

ഫീസൻറുകളുടെ കൂട്ടത്തിൽ, സൗന്ദര്യത്തിന്റെ കാര്യത്തിൽ ഏറ്റവും മുന്നിൽ നില്ക്കുന്നത് ഹിമാലയൻ മോണൽ ഫീസൻറും ചൈനീസ് മോണൽ ഫീസൻറുമാണ്. സമുദ്രനിരപ്പിൽനിന്നു രണ്ടായിരത്തിനുമേൽ മൂവായിരത്തിഎഴുന്നൂറു മീറ്റർവരെ ഉയരമുള്ള വനങ്ങളിലാണ് ഇക്കൂട്ടരുടെ താവളം. പൈനും, ഓക്കുമരങ്ങളും ധാരാളമായുള്ള ഈ പ്രദേശത്തെ ചിലയിനം ചെടികളുടെ കിഴങ്ങ് മുഖ്യാഹാരമാക്കി മാറ്റിയ ഇക്കൂട്ടർ, മൺകോരിപോലുള്ള ചുണ്ടുകൾകൊണ്ട് മണ്ണു തോണ്ടിയാണ് ഭൂമിക്കടിയിൽനിന്ന് കിഴങ്ങുകൾ പുറത്തെടുത്തു തിന്നുന്നത്. വളരെ അപൂർവ്വമായി ചിറകുകളും മറ്റും കാലുകളുപയോഗിക്കാറുണ്ടെങ്കിലും, ആഹാരസമ്പാദനത്തിനുള്ള ആയുധം ഇവയുടെ സ്വന്തം ചുണ്ടുകൾതന്നെ!

## ഉൾവനങ്ങളിൽ ഓടക്കുഴൽവിളി

പത്തുമുപ്പതെണ്ണം ഒത്തുചേർന്ന സംഘങ്ങളായാണ് സാധാരണയായി ഈ പക്ഷികൾ കാട്ടിൽ സഞ്ചരിക്കുകയും ആഹാരം തേടുകയും ചെയ്യാറുള്ളത്. ഇക്കൂട്ടത്തിൽ പൂവാലന്മാരും തള്ളപ്പക്ഷികളും കുഞ്ഞുങ്ങളും ഒക്കെ കാണും. വസന്തകാലമണയുന്നതോടെ ആൺപക്ഷികൾ ഉൾവനങ്ങളിലോട്ടു വലിയും. ഈ അവസരങ്ങളിലൊക്കെ വനാന്തരങ്ങളിൽ ആണുങ്ങളുടെ ചൂളംവിളികൾ കേൾക്കാൻ കഴിയുമെന്നാണ് വന്യജീവി നിരീക്ഷകർ അഭിപ്രായപ്പെടുന്നത്. ഓടക്കുഴൽ നാദത്തോടു സാമ്യമുള്ള ഈ ചൂളംവിളി, ആദ്യമാദ്യം ഉച്ചത്തിൽ നിരന്തരമായി കേൾക്കാം. ഏതാണ്ട് ഒരു മൂന്നു മിനിട്ടു കഴിയുമ്പോൾ അതു നേർത്ത് ക്രമേണ ആ ശബ്ദതരംഗങ്ങൾ അന്തരീക്ഷത്തിൽ അലിഞ്ഞലിഞ്ഞ് അങ്ങ് ഇല്ലാതാകും.

## ബഹുഭാര്യാതല്പരൻ

ഈ പക്ഷികളുടെ രതിക്രീഡകൾ ചില പ്രത്യേക താളലയക്രമമനുസരിച്ചുള്ളതാണ്. ഇവയുടെ കൂട്ടത്തിലെ ഓരോ ഇനവും വെവ്വേറെ രീതിയിലുള്ള നൃത്ത രീതികളാണ് രതിക്രീഡകളുടെ ഭാഗമായി അവതരിപ്പിക്കുക. അതിലൊരു പ്രധാന ഇനത്തിന്റെ പ്രേമനാടകം പരിശോധിക്കാം. കാമുകൻ സാവധാനം ഒരുവശം ചേർന്ന് കാമുകിയെ സമീപിക്കുവാൻ ശ്രമിക്കുന്നതാണു തുടക്കം. എവിടെയോ വച്ചു മറന്ന സാധനം എടുക്കാൻ പോകുന്ന ധൃതിയോടെ പിടയുടെ ചുറ്റും മണ്ടിനടന്ന ശേഷമാണ് അവളെ അവൻ സമീപിക്കുന്നത്. ഇങ്ങനെ ചുറ്റിനടക്കുമ്പോൾ വൃത്തം ചുരുങ്ങിച്ചുരുങ്ങി വരും. ഒടുവിൽ അവളുടെ അടുത്തെത്തുന്നതോടെ ആൺപക്ഷി ചിറകുകൾ നിവർത്തി നിലത്തിട്ടുരയ്ക്കുകയും, കുനിഞ്ഞ് കൊക്കുകൊണ്ട് സ്വന്തം നെഞ്ചത്ത് ഉരസുകയും ചെയ്യും. ഒപ്പംതന്നെ അതിന്റെ ചിറകിലെ വെട്ടിത്തിളങ്ങുന്ന പല വർണ്ണത്തൂവലുകൾ വിട




**കെ. രാജേന്ദ്രബാബു എം. എസ്‌സി.**




മഞ്ഞുമൂടിയ വിജനതയ്ക്ക് നിറംപകരുന്ന ഫീസൻറുകളുടെ കൂട്ടം

പൂണ്ടു കഴിഞ്ഞിരിക്കും. ഇത്രയും ആയിക്കഴിഞ്ഞശേഷം, ആ പ്രേമപരവശൻ താളത്തിൽ മുമ്പോട്ടും പിറകോട്ടും നടക്കും. ഈ നാടകത്തിനു തിരശ്ശീല വീഴുന്നതോടെ അവ ശാരീരികബന്ധത്തിലേർപ്പെടുന്നു. ശാരീരികബന്ധം നൈമിഷികമാണെങ്കിലും അതിനുമുമ്പുള്ള പരിപാടികൾക്ക് ഏതാണ്ട് ഒരു മണിക്കൂറിനുമേൽ സമയമെടുക്കാറുണ്ട്.

നമ്മുടെ കോഴിയുടെയും, മയിലിന്റെയും തൊട്ടടുത്ത ബന്ധുവായ ഫീസൻറും ഒരു ബഹുഭാര്യാതല്പരനാണ്. ഭാര്യമാർ മുട്ടയിടാറായാൽ പൂവാലൻ പത്തുകെ സ്ഥലം വിടും. ഭാര്യ മണ്ണുമാന്തി കുഴിയുണ്ടാക്കി, അതിനുള്ളിൽ ചില കാട്ടുചെടികളുടെ ഇലകൾകൊണ്ട് 'കുഷൻ' നിർമ്മിച്ച് അവിടെ ഇളംമഞ്ഞനിറത്തിലുള്ള നാലോ അഞ്ചോ മുട്ടകളിടും. ചിലയിനങ്ങൾ ഇടുന്ന മുട്ടയുടെ പുറംതോടിൽ ബ്രൗൺ പുള്ളികൾ കാണും. ഏതാണ്ട് 27 ദിവസത്തിനുള്ളിൽ മുട്ട വിരിഞ്ഞു കുഞ്ഞു പുറത്തുവരും. അവ ചിലപ്പോൾ ഒരു വർഷത്തോളം തള്ളയോടൊത്തു തന്നെ കഴിയും. അപ്പോഴേക്കും ആൺകുട്ടികൾ യുവത്വത്തിന്റെ തൂവലുകളണിഞ്ഞു തുടങ്ങും. പക്ഷിരാജാവായ ഈഗിളാണ് ഇവയുടെ മുഖ്യശത്രു. ശത്രു ഇവയെ പിടിക്കാൻ വട്ടമിട്ടു കറങ്ങുമെങ്കിലും മൂടൽമഞ്ഞിന്റെ മറവിൽ, താഴ്‌വാരങ്ങളിലെ പൊന്തക്കാടുകൾക്കിടയിൽ, സുവർണ്ണ ഈഗിളിന്റെ കാഴ്ചയിൽനിന്നു മറഞ്ഞ് ഈ പറവകൾ സ്വയം രക്ഷനേടും.

## വെള്ളിക്കോഴി

ഫീസൻറുകളുടെ കൂട്ടത്തിലെ ഒരു മനോഹര ഇനമാണ് നാം വെള്ളിക്കോഴി എന്നു വിളിക്കാറുള്ള സിൽവർ ഫീസൻറ്. ഇവയുടെ ജന്മദേശം തെക്കൻ ചൈനയാണ്. അയ്യായിരം വർഷം മുൻപു മുതല്ക്കേ കവികൾ പാടിപ്പുകഴ്ത്തുമായിരുന്ന വെള്ളിക്കോഴികളെ പണ്ടുപണ്ടേ പലരും ഓമനിച്ചുവളർത്തിയിരുന്നു. എങ്കിലും പതിനേഴാം നൂറ്റാണ്ടിൽ മാത്രമേ ഇവയ്ക്ക് യൂറോപ്പിൽ എത്തിച്ചേരാൻകഴിഞ്ഞുള്ളു. പെൺപക്ഷി ഒരുവയസ്സാകുമ്പോൾ മുട്ടയിടുമെങ്കിലും വെള്ളിക്കോഴിയുടെ പൂവന് രണ്ടു വയസ്സായേ പ്രായപൂർത്തിയെത്തുകയുള്ളൂ. മികച്ച പോരുകാരൻകൂടിയായ ഈ പൂവൻ പലപ്പോഴും മനുഷ്യരെ കടന്നാക്രമിക്കാൻ തയ്യാറാകും. ഒരിക്കൽ ഒരാൾ വളർത്തിയ വെള്ളിക്കോഴി 21 വയസ്സുവരെ ജീവിച്ചിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു.

മാറിവിൽ നിറങ്ങളിൽ തൂവലുകളും നീല കലർന്ന മുഖവുമുള്ളവയെ ഇംപീരിയൽ ഫീസൻറുകളെന്നും, ഫയർബാക്ക് ഫീസൻറുകളെന്നും ഒക്കെയുള്ള പേരുകളിൽ അറിയപ്പെടുന്നു. വലിയ ചെവിയുള്ളവയെ 'ചെവിയൻ ഫീസൻറു'കളെന്നു വിളിക്കുന്നു. ഒരിനം ചെവിയൻ ഫീസൻറിന് ഒരു പ്രത്യേക സ്വഭാവവിശേഷമുള്ളതായി ജറി ഫെലിക്സ് എന്ന ശാസ്ത്രകാരൻ അവകാശപ്പെടുന്നു. പൂവൻ, ചുണ്ടിൽ ഒരു ചുള്ളിക്കമ്പുമായി ഇണയുടെ സവിധത്തിലെത്തും. എന്നിട്ട് ആ കമ്പ് അവളുടെ മുമ്പിൽ കാഴ്ചവയ്ക്കും. പിണക്കം നടിച്ച് പെണ്ണ് പിന്തിരിഞ്ഞോടും; പൂവൻ പിറകെയും. അല്പസമയത്തെ വ്യായാമത്തിനുശേഷം അവൾ തറയിൽ അവന്റെ മുമ്പിലായി അമർന്നിരിക്കും. ഇണചേരുന്നതോടൊപ്പം അവൻ അവളുടെ കഴുത്തിലെ തൂവലുകൾ കൊത്തിവലിക്കുകയും ചെയ്യും. ടിബറ്റിലെ ലാമാമാരുടെ ആശ്രമപരിസരത്ത് അലഞ്ഞു നടക്കുന്ന നൂറുകണക്കിന് ചെവിയൻ ഫീസൻറുകളെ കാണാൻ കഴിയും. ഒറ്റനോട്ടത്തിൽ വെളുപ്പുനിറത്തിലെ വളർത്തുകോഴികളാണോ അവയെന്ന സംശയം ജനിപ്പിക്കുമെന്നാണ് ഇക്കൂട്ടരെ കണ്ടിട്ടുള്ളവരുടെ അഭിപ്രായം.

ഹൈദരാബാദിലെ നൈസാമിന്റെ 'മെനു'വിൽ മയിൽ മുഖ്യ ഇനമായിരുന്നു. മയിൽസൂപ്പും, അതിന്റെ കരളും ഒക്കെ അതിവിശിഷ്ടമായ അനുഭവങ്ങൾ അദ്ദേഹത്തിനു നൽകിയിരുന്നു. അതുപോലെ, നിത്യയൗവനം തരപ്പെടുത്തിയെടുക്കാനായിരിക്കണം, റോമക്കാർ ഫീസൻറിന്റെ മാംസം ധാരാളമായി കഴിച്ചിരുന്നു. പിൽക്കാലത്ത് അവിടെ അധികാരമേറ്റെടുത്ത ജൂലിയൻ ആണ് തീൻമേശയിൽനിന്ന് ഫീസൻറ് ഇറച്ചിയെ എന്നന്നേക്കുമായി ഒഴിവാക്കിയത്. ഇന്നു ലോകത്തെമ്പാടും ഈ സൗന്ദര്യത്തിടമ്പുകളെ സംരക്ഷിക്കുന്ന സംഘടനകളുണ്ട്.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

ഡോ: ജി. വേലായുധൻ എം. ഡി.

## ശ്രീമതി പി. കെ. ആർ., —വട്ടം

**ചോദ്യം:**

എനിക്ക് 19 വയസ്സായി. ആദ്യത്തെ കുട്ടിക്ക് ഒരു മാസം പ്രായമുണ്ട്. ഞാൻ കോളേജ് വിദ്യാഭ്യാസം ഇപ്പോഴും തുടരുന്നതുകൊണ്ട് ഇനിയും കുറെ കാലത്തേക്ക് കുട്ടികൾ വേണമെന്നില്ല. അതിനായി ഗർഭനിരോധനഗുളികകൾ കഴിക്കണമെന്നാണ് ഉദ്ദേശിക്കുന്നത്. ഈ അവസരത്തിൽ ചില സംശയങ്ങൾ ചോദിക്കട്ടെ.

ഏററവും വിശ്വസ്തമായ പിൽസ് ഏതാണ്? പിൽസ് എല്ലാ ദിവസവും ഉപയോഗിക്കണോ അതോ സംഭോഗം നടത്താൻ ഉദ്ദേശിക്കുന്ന ദിവസങ്ങളിൽ മാത്രം മതിയോ? പിൽസിന്റെ ഇഫക്ട് എത്ര സമയം ഉണ്ടായിരിക്കും? സംഭോഗത്തിനു മുൻപോ പിൻപോ ഉപയോഗിക്കേണ്ടതു്? വർഷങ്ങളോളം തുടർച്ചയായുള്ള ഉപയോഗം കാൻസർ മുതലായ രോഗങ്ങൾക്ക് ഇടയാക്കുമോ? പിൽസ് ഉപയോഗിക്കുന്നതിനു് മുൻപ് വിദഗ്ധപരിശോധന ആവശ്യമാണോ?

**ഉത്തരം:**

മാക്കററിൽ ഗർഭനിരോധനത്തിനായി കിട്ടുന്ന എല്ലാ ഗുളികകളും ഏകദേശം ഒരുപോലെ ഫലപ്രദമാണ്. സാധാരണ കിട്ടുന്ന ഗുളികകൾ ഒരു പാക്കററിൽ 21 എണ്ണം കാണും. ആർത്തവം തുടങ്ങുന്നതിന്റെ അഞ്ചാം ദിവസം മുതൽ, ദിവസം ഒരു ഗുളിക എന്ന കണക്കിനു മുടങ്ങാതെ കൃത്യസമയത്തു് കഴിക്കണം. രാത്രി അത്താഴത്തിനുശേഷം ഉറങ്ങുന്നതിനു മുമ്പായി കഴിക്കുന്നതാണ് മറവിയുണ്ടാകാതിരിക്കാനെളുപ്പം. ഒരു ഗുളിക കഴിച്ചാൽ അതിന് 24 മണിക്കൂർ മാത്രമേ ഫലമുണ്ടായിരിക്കയുള്ളൂ. അതിനാൽ ഗുളിക കഴിക്കുന്നതിൽ മുടക്കമോ സമയവ്യത്യാസമോ ഉണ്ടായാൽ ഗർഭോല്പാദനം സംഭവിക്കാവുന്നതാണ്. ഈ ഗുളിക ലൈംഗികബന്ധത്തെ അടിസ്ഥാനപ്പെടുത്തി കഴിച്ചാൽ ഫലപ്രദമാകുകയില്ല. അതു മാത്രമല്ല, ഗുളിക കഴിക്കുന്നതിൽ ക്രമക്കേടുണ്ടായാൽ മുറതെററി ആർത്തവം ഉണ്ടാകുന്നതാണ്. തുടർച്ചയായി ഇതു് ഉപയോഗിക്കുന്നതുകൊണ്ടു കാൻസർ ഉണ്ടാകുമെന്നതിനു തെളിവൊന്നുമില്ല. എന്നിരുന്നാലും ഇതിന്റെ ദൂരവ്യാപകമായ അനന്തരഫലങ്ങളെപ്പററി ഇനിയും തീർത്തു പറയാറായിട്ടില്ല. അതിനാൽ അധികനാൾ തുടർന്നുകഴിക്കാതിരിക്കുകയാണ് നല്ലതു്. ഗുളിക കഴിച്ചുതുടങ്ങുന്നതിനുമുമ്പു വൈദ്യപരിശോധന ആവശ്യമാണ്. ചില പ്രത്യേകരോഗങ്ങൾ ഉള്ളവർക്ക് ഗർഭനിരോധനഗുളികകൾ യോജിച്ചതല്ല.

## ശ്രീമതി എം., —കോതമംഗലം

**ചോദ്യം:**

ഞാൻ വിവാഹിതയും മൂന്നു കുട്ടികളുടെ മാതാവുമാണ്. എനിക്ക് 26 വയസ്സു പ്രായമുണ്ട്. മൂന്നാമത്തെ പ്രസവത്തോടുകൂടി പി. പി. എസ്. ഓപ്പറേഷൻ നടത്തി (3 വർഷം മുമ്പ്) പ്രസവം നിറുത്തി. എന്നാൽ ഇപ്പോൾ ശരീരം കൂടുതൽ വണ്ണിച്ചിരിക്കുന്നു. പുറത്തും വയറിനും വേദനയും അനുഭവപ്പെടുന്നു. കിതപ്പും ക്ഷീണവും കൂടുതലാണ്. മെൻസസ് വളരെ താമസിച്ചും ഒരു ദിവസത്തേക്കു മാത്രവും ഉണ്ടാകുന്നു. ഈ അസുഖങ്ങളും പ്രസവം നിറുത്തലുമായിട്ടു വല്ല ബന്ധവുമുണ്ടോ?

**ഉത്തരം:**

നിങ്ങൾക്ക് അനുഭവപ്പെടുന്ന രോഗങ്ങൾക്ക് പി. പി. എസ്. ഓപ്പറേഷൻ നടത്തിയതുമായി യാതൊരു ബന്ധവുമില്ല.

## ശ്രീമതി എസ്., —കൊല്ലം

**ചോദ്യം:**

ഇരുപത്തിരണ്ടു് വയസ്സുള്ള വിവാഹിതയാണ് ഞാൻ. വിവാഹം കഴിഞ്ഞിട്ട് മൂന്നു കൊല്ലമായി. കുട്ടികളില്ല. എല്ലാ മാസവും മെൻസസ് ആകുമ്പോൾ എനിക്ക് അഞ്ചുദിവസം ധാരാളം രക്തം പോകാറുണ്ട്. എന്നാൽ കഴിഞ്ഞ രണ്ടു മാസമായി മെൻസസ് ആകുമ്പോൾ (കൃത്യമായി മെൻസസ് ഇരിക്കാറില്ല) രക്തം വളരെ (കേവലം 15-മിനിട്ടുപോലും) കുറച്ചേ പോകാറുള്ളൂ. നല്ല രക്തത്തിന്റെ കളറിലല്ല പോകുന്നതും. ഇതു് വല്ല അസുഖവുമാണോ? അതോ ഗർഭം തുടങ്ങിയതാണോ?

**ഉത്തരം:**

ഗർഭാരംഭത്തിൽ ചിലർക്കു് ഒന്നുരണ്ടു മാസം തുടർന്ന് ആർത്തവം ഉണ്ടായെന്നുവരും. ഇങ്ങനെയുണ്ടാകുന്ന ആർത്തവം അളവിൽ വളരെ കുറവായിരിക്കും. അതിനാൽ നിങ്ങളുടെ ഗർഭത്തിന്റെ തുടക്കമാണോ എന്നു സംശയിക്കേണ്ടതാണ്.

## ശ്രീമതി ആർ., —കലവൂർ

**ചോദ്യം:**

ഞാൻ വിവാഹിതയും രണ്ടു പെൺകുട്ടികളുടെ മാതാവുമാണ്. ഞാൻ പെൺകുട്ടികളെ പ്രസവിക്കുന്നതുകൊണ്ട് എന്നോടു ഭർത്താവ് നീരസം ഭാവിക്കാറുണ്ട്. ഇങ്ങനെ സംഭവിക്കുന്നതിനു് ശാസ്ത്രീയമായി എന്തെങ്കിലും കാരണങ്ങൾ ഉണ്ടോ?

**ഉത്തരം:**

നിങ്ങൾ തുടർച്ചയായി പെൺകുട്ടികളെ പ്രസവിക്കുന്നതിനു് നിങ്ങളും ഭർത്താവും ഒരുപോലെ കാരണക്കാരാണ്.

## ശ്രീമതി ആർ., —പെരുമ്പാവൂർ

**ചോദ്യം:**

ഞാൻ വിവാഹിതയായിട്ട് ആറു മാസമേ ആയുള്ളൂ. ഒരിക്കൽ മെൻസസിന്റെ രണ്ടാം ദിവസം ഞങ്ങൾ സംഭോഗത്തിലേർപ്പെട്ടു. അതോടെ ഞാൻ പേടിച്ചിരിക്കുകയാണ്. ഇതുമൂലം ഗർഭധാരണശക്തിക്ക് വല്ല കുഴപ്പവും ഉണ്ടാകുമോ?

**ഉത്തരം:**

ആർത്തവ സമയത്തു് ലൈംഗികബന്ധത്തിൽ ഏർപ്പെട്ടാൽ ഗർഭാശയ സംബന്ധമായി പഴുപ്പുണ്ടാകുന്നതിനു ചെറിയ സാദ്ധ്യതയുണ്ട്. അല്ലാതെ മററു തകരാറുകൾ ഒന്നും ഉണ്ടാകുന്നതല്ല.

## ശ്രീമതി എം.ആർ., —ശ്രീവരാഹം

**ചോദ്യം:**

എന്റെ വിവാഹം കഴിഞ്ഞിട്ട് നാലുകൊല്ലമായി. ഒരു കുട്ടിയുമുണ്ട്. അടുത്തകാലത്തായി സംഭോഗത്തിലേർപ്പെടുമ്പോൾ ഞാൻ വല്ലാതെ തുമ്മുന്നു. ഇതുമൂലം ഭർത്താവിനു് വിഷമമുണ്ട്. ഇതിനെന്തെങ്കിലും പ്രതിവിധിയുണ്ടോ?

**ഉത്തരം:**

അലെർജിയാണെന്നു തെളിയുകയാണെങ്കിൽ അതു ഭർത്താവ് ഉപയോഗിക്കുന്ന വസ്ത്രം, പൗഡർ, എണ്ണ തുടങ്ങിയ സാധനങ്ങളായേക്കാം കാരണം. അതു കണ്ടുപിടിച്ച് ഒഴിവാക്കിയാൽ മാത്രമേ ശാശ്വതമായ ശമനം ഉണ്ടാകൂ. ആഹാരത്തിൽ പുളിവക കുറച്ചു മാംസ്യാംശം കൂടുതലാക്കിയാലും കൊള്ളാം.